







പുതിയ ആകാശത്തിനും, പുതിയ ഭൂമിയ്ക്കുമായി യത്നിച്ച
ദരിദ്രരുടെ അപ്പോസ്തോലന്..

# അശ്രുപൂജ

ST. GREGORIOS INTERNATIONAL CANCER CARE CENTRE - OWNED & MANAGED BY THE HOLY EPISCOPAL SYNOD, MALANKARA ORTHODOX CHURCH



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഔദ്യോഗിക മാധ്യമം

# മലങ്കരസഭ

MALANKARA SABHA

READ ONLINE :: www.malankarasabha.in :: READ ONLINE

Rs : 15

മാർച്ച് 2012




കാതോലിക്കാ സിംഹാസനം നീണാൾ വാഴട്ടെ..!
കാതോലിക്കാ ദിനം :: മാർച്ച് 25



## മലങ്കര സുറിയാനി ക്രിസ്ത്യാനി സമ്മേളനം

കൊ. വ. 1187 കുംഭം 23







സ്വർഗ്ഗീയ യരുശലേമിൽ ഒരാണ്ട്

(19 – 3 – 2012)



**M.T. PHILIP (ജോണി)**

**Rtd. S.P.**

Mamparakuzhiyil

(Arronnil Family)

Ranni-Perunad P.O.

(04735-240750)

# മലങ്കരസഭ

ലക്കം 3,
പുസ്തകം 69
മാർച്ച് 2012

ദേവലോകം, കോട്ടയം -38. ഫോൺ: 0481 - 2573234
Fax : +91 481 2573234











CONTENTS

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഔദ്യോഗിക മുഖപത്രം

# മലങ്കരസഭ



**വരിസംഖ്യ**

**ഇന്ത്യയിൽ**

| | |
|---|---|
| ഒറ്റപ്രതി | : 15 രൂപ |
| ഒരു വർഷം | : 150 രൂപ |
| 3 വർഷം | : 450 രൂപ |

**വിദേശത്തേക്ക്**

| | |
|---|---|
| ഒരു വർഷം | : 2000 രൂപ |

## ലളിതം മധുരം

**സഖറിയാ മാർ അന്തോനിയോസ്**
(പ്രസിഡന്റ്, മലങ്കരസഭ)



# മഹത്തായ മാതൃക

പഴയനിയമത്തിൽ ദാവീദ് രാജാവിന്റെ ജീവിത കാലത്തെ ഒരു സംഭവം വിവരിക്കുന്നുണ്ട് (2 ശമു. 19).

ദാവീദ് രാജാവ് സ്വപുത്രനായ അബ്ശാലോമിനെ പ്രതി ഓടിപ്പോകുമ്പോൾ രാജാവിനെ കൈക്കൊള്ളുകയും പരിചരിക്കുകയും ചെയ്ത ഒരാളായിരുന്നു ഗിലയാദ്യനായ ബർസില്ലായി. ദാവീദിന്റെ സൈന്യം അബ്ശാലോമിനെ തോൽപിച്ച് തിരികെ കൊട്ടാരത്തിലേക്ക് പോകുന്ന സമയം. ദാവീദ് രാജാവ് തനിക്ക് അഭയം തന്ന ബർസില്ലായിയെയും കൊട്ടാരത്തിലേക്ക് ക്ഷണിക്കുന്നു.

ബർസില്ലായുടെ മറുപടി ശ്രദ്ധേയമാണ്. "ഞാനിനി എത്രനാൾ ജീവിച്ചിരിക്കും? എനിക്ക് 80 വയസ്സായിരിക്കുന്നു. നല്ലതും ആകാത്തതും എനിക്ക് തിരിച്ചറിയാമോ? ഭക്ഷണ പാനീയങ്ങളുടെ സ്വാദ് അടിയനറിയാമോ? സംഗീതക്കാരുടെയും സംഗീതക്കാരത്തികളുടെയും സ്വരം എനിക്കിനി കേട്ടു രസിക്കാമോ. അടിയൻ യജമാനനായ രാജാവിന് ഭാരമായി ത്തീരുന്നതെന്തിന്?.......... എന്റെ അപ്പന്റെയും അമ്മയുടെയും കല്ലറയുടെ അടുക്കൽ വച്ച് മരിക്കേണ്ടതിന് അടിയൻ വിടകൊള്ളട്ടെ."

തന്നെക്കുറിച്ച് ശരിയായ ബോധ്യമുള്ള വൃദ്ധാചാര്യനായി ബർസില്ലായിയെ മനസ്സിലാക്കാം. സ്വന്തം സാഹചര്യങ്ങളെ ഇത്ര വ്യക്തതയോടെ ഉൾക്കൊള്ളാൻ കഴിയുന്ന ഒരാൾ രാജാവിനൊപ്പം പോകാൻ മറ്റൊരാളെ അയക്കുകയാണ്. അവിടുത്തെ ദാസൻ 'കിംഹാം' പോരട്ടെ എന്ന് മറുപടി പറയുന്നു.

അവരവരുടെ ബലഹീനതകളെക്കുറിച്ച് ചിന്തിക്കുവാൻ പോലും പ്രയാസമുള്ള കാലമാണിത്. പ്രായമുള്ളവർ സ്വന്തം സാഹചര്യങ്ങളെക്കുറിച്ച് ബോധ്യമുള്ളവരായി. സ്ഥാനം അടുത്ത തലമുറയ്ക്ക് കൈമാറുക എന്നത് വിവേകത്തിന്റെ ലക്ഷണം തന്നെയാണ്. ■

# മഹാപുരോഹിത സന്ദേശം



'ജീവിച്ചാലും മരിച്ചാലും ദൈവം മാത്രം മതിയെനിക്ക്' എന്ന് അപ്പോസ്തോലനായ പൗലോസിനെപ്പോലെ അനുനിമിഷം ഉരുവിട്ടുകൊണ്ട് ദൈവത്തിന്റെ പരിശുദ്ധ സഭയുടെ കെട്ടുപണിക്കും കർത്താവിന്റെ പ്രേഷിത പ്രവർത്തന നിർവ്വഹണത്തിനും വേണ്ടി ധന്യമായ ഒരു പുരുഷായുസ്സുമുഴുവൻ വിനിയോഗിച്ച സഭാ രത്നം അഭിവന്ദ്യ ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ് തിരുമേനിയുടെ വേർപാട് മലങ്കര സഭയ്ക്ക് ഒരു തീരാ നഷ്ടമാണെങ്കിലും സ്വർഗ്ഗത്തിൽ നമുക്കൊരു ശ്രേഷ്ഠ മദ്ധ്യസ്ഥനെ ലഭിച്ചിരിക്കുന്നതിൽ നാം ആശ്വസിക്കുന്നു. ബലഹീനനായ നാം ഉൾപ്പെടെയുള്ള മലങ്കര സഭയിലെ മുഴുവൻ മേൽപ്പട്ട-വൈദിക സ്ഥാനികളുടെയും ശ്രേഷ്ഠനായ ഗുരുനാഥനായിരുന്ന അഭിവന്ദ്യ ഒസ്താത്തിയോസ് തിരുമേനി തന്റെ ജീവിതംകൊണ്ട് ശിഷ്യർക്ക് ദൈവത്തെ കാട്ടിത്തരുന്ന ഉത്തമ ഗുരുവര്യനായിരുന്നു. ഒസ്താത്തിയോസ് തിരുമേനി ദൈവത്തെ പ്രതിഫലിപ്പിക്കുന്ന ഒരു കണ്ണാടിയായിരുന്നു എന്ന് പറയാം. തിരുമേനിയുടെ വാക്കുകളിലൂടെയും ജീവിതത്തിലൂടെയും അനേകർ ദൈവത്തെ കണ്ടു. 'ത്രിയേക ദൈവം എല്ലാവർക്കും ദൈവം; ഹിന്ദുവിനും മുസൽമാനും' എന്ന് ഒരു തലമുറയെ മുഴുവൻ പഠിപ്പിച്ച തിരുമേനി ദൈവസ്നേഹത്തിന്റെ ആഴങ്ങളെ ലോകത്തിന് പരിചയപ്പെടുത്തിക്കൊടുത്ത സ്നേഹത്തിന്റെ പ്രവാചകനായിരുന്നു. കോടീശ്വരന്മാരുടെ പക്കലുള്ള അധികധനം ലോകത്തിലെ ദരിദ്രരുടെതാണെന്നും ഈ ദരിദ്രലോകത്തിൽ സമ്പന്നനായിരിക്കുന്നത് പാപമാണെന്നുള്ള തിരിച്ചറിവ് നമുക്ക് ഉണ്ടാകണമെന്നും പ്രഘോഷിച്ച അഭിവന്ദ്യ തിരുമേനി വിമോചന ദൈവശാസ്ത്രത്തിന് പുതിയ ദിശാബോധം നൽകുകയുണ്ടായി. ദൈവാത്മ പ്രേരിതമായി അഭിവന്ദ്യ തിരുമേനി നടത്തിയിട്ടുള്ള സുവിശേഷ പ്രഘോഷണം അനേകരുടെ ഹൃദയങ്ങളിൽ ആശ്വാസവും മാനസാന്തരവും വരുത്തുവാൻ പര്യാപ്തമായിരുന്നു. തിരുമേനിയിലൂടെ മലങ്കരയിൽ ഒരു യുഗം അവസാനിക്കുകയാണ്. തിരുമേനിയുടെ ജീവിതവും ദർശനവും നമ്മുടെ മുന്നോട്ടുള്ള സഭാ ജീവിതത്തിൽ ശക്തിയും പ്രചോദനവും നമുക്കേവർക്കും പകർന്ന് നൽകട്ടെ എന്ന് പ്രാർത്ഥിക്കുന്നു.

ദൈവം അനുഗ്രഹിക്കട്ടെ

**ബസ്സേലിയോസ് മാർത്തോമാ പൗലോസ് ദ്വിതീയൻ**

# തിളക്കമാർന്ന രത്നം

വിലതീരാത്ത രത്നം, കുപ്പയിൽ നിന്നും ഉയർത്തപ്പെട്ട് ലോകത്തിന് നൽകപ്പെട്ട മലങ്കര സഭയുടെ രത്നം, അഭിവന്ദ്യ ഡോ. ഗീവർഗ്ഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ! വിശേഷണങ്ങൾ ഏതു പ്രയോഗിച്ചാലും അവയെല്ലാം അപര്യാപ്തമെന്നു ബോധ്യമാകും വിധമുള്ള വ്യക്തിത്വം; ഉന്നതശീർഷൻ; അതിരുകളില്ലാതെ ദൈവസ്നേഹത്തെ പങ്കുവെച്ച മനുഷ്യസ്നേഹിയായ മഹാത്മൻ; ഒരുപാട് വർണ്ണങ്ങൾകൊണ്ട് അലംകൃതമായിരുന്ന ആ ധന്യ ജീവിതത്തെ വർണ്ണനകൾകൊണ്ട് പരിമിതപ്പെടുത്തുവാൻ ശ്രമിക്കുന്നത് ഭോഷത്വമാകും, ആദ്ധ്യാത്മികതയുടെ പ്രായോഗികത നീതിബോധത്തിലും, സാമൂഹിക സമത്വചിന്തയിലും, അതിരുകളെ മറികടക്കുന്ന സ്നേഹസ്പർശത്തിലും ഒക്കെയായി വെളിപ്പെടുത്തി തിളങ്ങിയ അമൂല്യ രത്നമായിരുന്നു ഭാഗ്യവാനായ ഗീവർഗ്ഗീസ് മാർ ഒസ്താത്തിയോസ് പിതാവ്. മത-സഭ-പ്രത്യയശാസ്ത്ര-വർഗ്ഗ-വർണ്ണ വ്യതിരക്തതകളെ പ്രത്യാശാപൂർണ്ണമായ ഹൃദയത്തോടെ നോക്കുകയും, എന്നാൽ അവയുടെ എല്ലാം അതിരുകളെ മറികടക്കുകയും ചെയ്ത വിശുദ്ധനായ ഒരു തീർത്ഥാടകനായിരുന്നു അദ്ദേഹം. തന്റെ സഞ്ചാരത്തിനിടയിൽ കണ്ടുമുട്ടിയവരിലെല്ലാം ദൈവ ചൈതന്യത്തിന്റെ ഒരു നേരിയ പ്രഭയെങ്കിലും കണ്ടെത്തുവാൻ ശ്രമിച്ച അന്വേഷകൻ കൂടിയായിരുന്നു ഈ പുണ്യാത്മാവ്. ശത്രുഭീതിയോ, ദോഷൈകദൃക്കോ തൊട്ടുതീണ്ടാത്ത നിർമ്മലമാനസനായ സഭാരത്നം! ഗുരുവിനേക്കാൾ ശിഷ്യൻ വലുതാകണം എന്നാഗ്രഹിച്ച് ശിഷ്യനെ സ്നേഹിച്ച ഗുരുപരമ്പരയിലെ അസ്സാധാരണ തിളക്കമുള്ള, വിലയേറിയ ഈ രത്നത്തെ ഭാരതീയ പൈതൃകത്തിനനുസരണമായി, ദൈവചൈതന്യമായി വന്ദിക്കാം.

..........................................................

..........................................................

**തസ്മൈ ശ്രീ ഗുരവേ നമഃ**

N.S.S-ന്റെ അമരക്കാരൻ, ആദരണീയനായ പി.കെ നാരായണപണിക്കർ തന്റെ കർമ്മകാണ്ഡം പൂർത്തീകരിച്ചു. മിതഭാഷിയും, സൗമ്യശീലനും, സമുദായത്തിന്റെയും സമൂഹത്തിന്റെയും സ്പന്ദനങ്ങൾക്കനുസൃതമായി ചിന്തകൾക്ക് ഊടും പാവും നൽകിയ മഹത്വ്യക്തിത്വവുമായിരുന്നു അദ്ദേഹത്തിന്റേത്. ഇരുൾ പരക്കുമ്പോൾ ആകാശവിതാനത്ത് തെളിയുന്ന നക്ഷത്രങ്ങൾ പോലെ തിളങ്ങുന്ന സാമുദായികാചാര്യന്മാർ ദേശത്തിന് അനുഗ്രഹകരമാണ്. നായർ സമുദായത്തിന് മാത്രമായി ചിന്തിക്കാതെ മനുഷ്യ സമുദായത്തെ ഒന്നായി കാണുവാൻ ശ്രമിച്ച മനുഷ്യ സ്നേഹിയായ ഈ ധന്യാത്മന് മുമ്പിൽ പ്രണാമങ്ങളർപ്പിക്കുന്നു!

പരിശുദ്ധ സഭയുടെ ഭരണസംവിധാനത്തിൽ രത്നശോഭയുള്ള ക്രമീകരണമാണ് പ്രാതിനിധ്യ സ്വഭാവമുള്ള മലങ്കര സുറിയാനി ക്രിസ്ത്യാനി അസ്സോസിയേഷൻ. 2006 മാർച്ച് 21-ാം തീയതി രൂപീകൃതമായ അസ്സോസിയേഷന്റെ കാലാവധി ഏതാണ്ടവസാനിക്കുകയാണ്. പരിശുദ്ധ സഭയെ സംബന്ധിച്ച് ഭരണരംഗത്ത് സ്ത്രീ പ്രാതിനിധ്യം ഉൾപ്പടെ ചരിത്രപ്രധാനമായ പല തീരുമാനങ്ങളും കൈക്കൊണ്ട അസ്സോസിയേഷൻ ഏറെ അഭിനന്ദനം അർഹിക്കുന്നു. പരിശുദ്ധ സഭയുടെ ആധുനിക ചരിത്രത്തിൽ രണ്ടു ഘട്ടങ്ങളിലായി പതിനാല് മേൽപ്പട്ടക്കാരെ തിരഞ്ഞെടുത്ത മറ്റൊരസ്സോസിയേഷൻ ഇല്ല. അസ്സോസിയേഷനുവേണ്ടി നിർണ്ണായകമായ പല തീരുമാനങ്ങളും കൈക്കൊള്ളുകയും അവ നടപ്പിൽ വരുത്തുന്നതിന് പരിശുദ്ധ എപ്പിസ്ക്കോപ്പൽ സുന്നഹദോസിനോടൊപ്പം നിന്ന് മലങ്കര മെത്രാപ്പോലീത്താ കൂടിയായ പരിശുദ്ധ ബാവാ തിരുമേനിയെ സഹായിക്കുകയും ചെയ്ത അസ്സോസിയേഷൻ മാനേജിംഗ് കമ്മറ്റിയംഗങ്ങൾ അഭിനന്ദനം അർഹിക്കുന്നു. പരിശുദ്ധ സഭയുടെ ഭരണസംവിധാനത്തിൽ ജനാധിപത്യ മൂല്യങ്ങൾ സംരക്ഷിക്കുന്നതിൽ ഏറെ ശ്രദ്ധചെലുത്തിയ മാനേജിംഗ് കമ്മറ്റി പരിശുദ്ധ സഭയുടെ പൊതു താത്പര്യത്തിന് അനുസരണമായി പ്രവർത്തിച്ചതിൽ ഏറെ അഭിമാനിക്കാം. രൂപീകൃതമാകുന്ന പുതിയ മലങ്കര സുറിയാനി ക്രിസ്ത്യാനി അസ്സോസിയേഷനും, മാനേജിംഗ് കമ്മറ്റിയും ദിശാബോധത്തോടെ പരിശുദ്ധ സഭ നയിക്കപ്പെടുന്നതിനുള്ള ചാലക ശക്തിയായി ഭവിക്കട്ടെ!

## വ്യതിയാനം

'മലങ്കര സഭ'യുടെ മുഖ്യപത്രാധിപർ എന്ന ശുശ്രൂഷയിൽ നിന്നുള്ള വിടവാങ്ങൽ കൂടിയാണ് ഈ കുറിപ്പ്. കഴിഞ്ഞ 3 വർഷങ്ങളിൽ പ്രിയ വായനക്കാരും, എഡിറ്റോറിയൽ ബോർഡും ഒരുപാട് പ്രോത്സാഹനം നൽകി. പ്രസിഡന്റ് അഭിവന്ദ്യ സഖറിയാ മാർ അന്തോണിയോസ് മെത്രാപ്പോലീത്താ മാസികയെ നയിച്ചു. അദ്ദേഹം ഈ ശുശ്രൂഷയിൽ നിന്നും വിരമിക്കുകയാണ്. സൗമ്യഭാവത്തോടെ, ദൃഢമായ ബോധത്തോടെ, ലളിതമായ ശൈലിയിലൂടെ ശുശ്രൂഷ നിർവ്വഹിച്ച പിതാവിനോട് ഏറെ നന്ദിയുണ്ട്. മാസികയുടെ പുതിയ പത്രാധിപരായി നിയമിതനായിരിക്കുന്നത് മാധ്യമ രംഗത്ത് വ്യക്തിമുദ്ര പതിപ്പിച്ച വന്ദ്യ ജോൺ തോമസ് കരിങ്ങാട്ടിലച്ചനാണ്. വൈദീക സെമിനാരി പ്രൊഫസർ കൂടിയായ അദ്ദേഹത്തിന്റെ സതീർത്ഥ്യൻ എന്ന നിലയിൽ പുതിയ സ്ഥാനലബ്ധിയിൽ ഏറെ സന്തോഷിക്കുന്നു. അദ്ദേഹത്തോടൊപ്പം, പുതിയ പ്രസിഡന്റായി പ്രവർത്തിക്കുവാൻ പരിശുദ്ധ എപ്പിസ്ക്കോപ്പൽ സുന്നഹദോസ് ആവശ്യപ്പെട്ടതിൽ ഏറെ ദൈവത്തിൽ ശരണപ്പെടുന്നു. പ്രോത്സാഹനം നൽകിയ ഏവർക്കും സ്നേഹപൂർവ്വം നന്ദി!

**ഡോ. സഖറിയാസ് അപ്രേം മെത്രാപ്പോലീത്താ**

# ‘അത്താഴ പഷ്ണിക്കാരുണ്ടോ?’



പടിപ്പുരയ്ക്കു പുറത്തുള്ള
പട്ടിണിക്കാരെയോർത്ത്
കണ്ണുനനഞ്ഞവൻ.

ഒരു മഹാപുരോഹിതന്
ലഭിക്കുന്ന മഹാഭാഗ്യം
ദരിദ്രന്റെ മേൽവിലാസം.

**ഓർമ്മകളിലൂടെ...**

# മറക്കല്ലേ മക്കളേ
# ദരിദ്ര രൂപങ്ങളെ

ഡോ. യൂഹാനോൻ മാർ തേവോദോറോസ്



മേലുദ്ധരിച്ച വചനം അഭിവന്ദ്യനായ സഭാരത്നം ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസിന്റേതാണ്. കാലംചെയ്യുന്നതിനുമുമ്പ് സുബോധത്തോടെ അവസാനം പറഞ്ഞ വാക്കുകളാണിത്. 'ഹൃദയം നിറഞ്ഞുകവിയുന്നത് വായ് പ്രസ്താവിക്കുന്നു' എന്നത് ഇവിടെ അർത്ഥപൂർണ്ണമാകുകയാണ്. ചെറുപ്പത്തിൽ പ്രിയപ്പെട്ട തന്റെ മാതാവിന്റെ പരോന്മുഖ ജീവിത മാതൃകയും സുവിശേഷ തീക്ഷ്ണതയും നൽകിയ ശക്തമായ പ്രേരണയും പ്രചോദനവും ജീവിതത്തിലുടനീളം വളർന്നുകൊണ്ടേയിരുന്നു. ദരിദ്രരും ചൂഷിതരും പാർശ്വവൽക്കരിക്കപ്പെട്ടവരുമായ, നിരാലംബരും അശരണരുമായ, സാമൂഹിക സാമ്പത്തിക അടിമത്തം പേറുന്നവരായ ജനത്തിന്റെ സർവ്വോന്മുഖമായ വിമോചനത്തിനായി ശക്തമായി പ്രവാചക ശബ്ദത്തോടെ പ്രസംഗിക്കുകയും പ്രസംഗം പ്രവർത്തിപഥത്തിൽ നടപ്പിലാക്കാൻ പരിശ്രമിക്കുകയും ചെയ്ത അപൂർവ്വ വ്യക്തിത്വത്തിന്റെ ഉടമയായിരുന്നു അദ്ദേഹം. തന്റെ ജീവിതം മുഴുവനും സമൂഹത്തിൽ നാനാരീതിയിൽ ദുഃഖവും ദുരിതവും അനുഭവിക്കുന്നവർക്കുള്ളതായിരുന്നു. പേരിനും പ്രശസ്തിക്കും വേണ്ടിയായിരുന്നില്ല (സ്വാഭാവികമായും അവ സമൂഹം നൽകി എങ്കിലും) ഹൃദയത്തിൽ കത്തിജ്വലിച്ചുനിന്ന ദൗത്യബോധത്തിന്റെ പ്രതികരണമായിരുന്നു. ഹൃദയത്തിലും മനസ്സിലും ജീവിതത്തിലും നിറഞ്ഞു നിന്ന ദൗത്യബോധത്തിന്റേയും ദൗത്യനിർവ്വഹണത്തിന്റേയും ജ്വാലയുടെ പ്രകാശം പ്രദീപ്തമാക്കിയവർ സഭയിലും സമൂഹത്തിലും വളരെയില്ല എന്നതാണ് സത്യം. ആ ജ്വാല ഏറ്റുവാങ്ങുവാനും കാലിക പ്രസക്തിയോടെ ഉജ്ജ്വലിപ്പിക്കുവാനും സഭയ്ക്കു കടമയുണ്ട്. കുറെപ്പേരെങ്കിലും അതിനായി സമർപ്പിതരായിരുന്നെങ്കിൽ എന്നാശിക്കുന്നു. പരിശുദ്ധനായ പൗലോസ് ശ്ലീഹാ പറയുന്ന പ്രകാരം, ഓട്ടം തികച്ച വിശ്വാസം കാത്തു. ഇനി നീതിയുടെ കിരീടം പ്രാപിക്കാനായി ആത്മസംതൃപ്തിയോടെയാണ് അഭിവന്ദ്യനായ പിതാവ് ഈ ലോകം വിട്ടു പോയതെന്ന് ഒരു പരമാർത്ഥമാണ്. അവസാന നിമിഷം വരെ പട്ടിണിപ്പാവങ്ങളെക്കുറിച്ചുള്ള എരിയുന്ന ചിന്തയും പ്രവൃത്തിയുമായി ഒരുമിച്ച ആ പിതാവിനെപ്പോലെ മറ്റൊരു വ്യക്തി ഉണ്ടായിട്ടില്ല എന്നതാണ് സത്യം. അനാഥർ, കുഷ്ഠരോഗികൾ AIDS

## കൈകൾ കോർക്കാം

'പഴയ സെമിനാരിയിൽ പഠനത്തിനായി വരുന്ന ഒന്നാം വർഷ വൈദിക വിദ്യാർത്ഥികൾക്ക് അഭി. തിരുമേനിയുടെ വക ഒരു ലഘു സൽക്കാരമുണ്ട്. അതിനൊടുവിൽ കൈകൾ കുരിശാകൃതിയിൽ പിണച്ചുകൊണ്ടും പരസ്പരം കൈപിടിച്ചുകൊണ്ടും വൃത്താകൃതിയിൽ നിന്നുകൊണ്ട് അഭി. തിരുമേനി ഒരു പ്രതിജ്ഞ ചൊല്ലിപ്പിച്ചിരുന്നു.. ഭാരതത്തിന്റെ എല്ലാമുക്കിലും മൂലയിലും സുവിശേഷ പ്രകാശം എത്തിക്കാനുള്ള, അഗതികളെ കരുണയോടെ കാണാനുള്ള പ്രതിജ്ഞ...'

രോഗികൾ, അവരുടെ കുഞ്ഞുങ്ങൾ, വൃദ്ധർ, രോഗികൾ, നാനാരീതിയിൽ കഷ്ടപ്പെടുന്നവർ, കുട്ടികളെ വിവാഹം കഴിച്ചയയ്ക്കാൻ കഴിവില്ലാത്തവർ തുടങ്ങി സകലർക്കും ഒരത്താണിയും ആശ്വാസവുമായിരുന്നു അഭിവന്ദ്യനായ തിരുമേനി. മലങ്കരസഭയിൽ "അഗതികളുടെ പിതാവ്" എന്ന പേരിന് തികച്ചും അർഹനായ വ്യക്തിയാണദ്ദേഹം. മുപ്പത്തിനാലോളം ആതുര സ്ഥാപനങ്ങൾ കേരളത്തിനകത്തും പുറത്തുമായി അദ്ദേഹം സ്ഥാപിച്ചിട്ടുണ്ട്. അതിലൂടെ ആയിരക്കണക്കിന് നാനാജാതി മതസ്ഥരായവർക്ക് യഥാവസരങ്ങളിൽ ആശ്വാസ ജീവിതം ലഭ്യമാക്കിയിട്ടുണ്ട്. ഇപ്പോഴും അവതുടർന്നു കൊണ്ടിരിക്കുന്നു. അദ്ദേഹം തുടങ്ങിവച്ച ആതുര പ്രവർത്തനങ്ങൾ തുടർന്നും അഭംഗുരം നടത്തിക്കൊണ്ടുപോകുവാനുള്ള കൃപകൾക്കായി പ്രാർത്ഥിക്കാനുള്ള കടമ ഏവർക്കുമുണ്ട്. ഏവരുടെയും പ്രാർത്ഥനകളും സഹായസഹകരണങ്ങളും കൂടുതലായി ഉണ്ടാകുന്നതിലൂടെയാണ് അഭി. ഒസ്താത്തിയോസ് തിരുമേനിയോടുള്ള ആദരവും ബഹുമാനവും സ്നേഹവും പ്രകടമാകുന്നത് എന്ന് സഭാജനങ്ങൾ തിരിച്ചറിയണം.

ദിവംഗതനായ വേദശാസ്ത്രപണ്ഡിതൻ ഡോ. വി. സി. സാമുവേൽ അച്ചൻ തിരുമേനിയെ പ്രകീർത്തിച്ചത് "മലങ്കര ഓർത്തഡോക്സി യെന്ന വടവൃക്ഷത്തെ പിടിച്ചുലച്ചു കൊടുംകാറ്റ്"ന്നാണ്. വേദശാസ്ത്രപണ്ഡിതൻമാർ തിരുമേനിയെ വിശേഷിപ്പിച്ചത് "സാമൂഹ്യ നീതിക്കു വേണ്ടി നിലകൊണ്ട ആമോസ് പ്രവാചകന്റെ ഗണത്തിലെ ഇന്നത്തെ കണ്ണി എന്നാണ്. ഡോ. കെ. എം. ജോർജ്ജച്ചൻ വിശേഷിപ്പിക്കുന്നത് "ഭാവിയിലേക്ക് ഓടിക്കയറുന്ന മനുഷ്യൻ" എന്നാണ്. "സ്നേഹത്തിന്റെ ആധുനീക പ്രവാചകനായി" എല്ലാവരാലും അറിയപ്പെടുന്നു.

അഭി. ഫിലിപ്പോസ് മാർ ക്രിസോസ്റ്റം മെത്രാപ്പോലീത്താ പ്രസ്താവിക്കുംപോലെ" അഭി. ഡോ. ഗീവർഗ്ഗീസ് മാർ ഒസ്താത്തിയോസ് എന്ന നാമശ്രവണം ക്ഷീണിതനെ ഉന്മേഷവാനും, മനസ്സുകളെ ഒരുക്കമുള്ളതും, സൃഷ്ടികളെ ഉണർവ്വുള്ളതും, സാധാരണക്കാരെ ആകാംക്ഷയാൽ ആവേശിതരും, ധനവാനെ അസ്വസ്ഥനും, ചിന്താശീലനെ ശ്രദ്ധാലുവും, വ്യക്തിഗതക്കാരനെ സാമൂഹ്യ ബോധവാനും, എല്ലാവരേയും ക്രിസ്തു ഭക്തന്മാരായും രൂപാന്തരപ്പെടുത്തും വൈരുദ്ധ്യവും വൈവിദ്ധ്യവും നിറഞ്ഞ ഒരു ജീവിത പാരമ്പര്യത്തിന്റെ ഉടമയാണ് തിരുമേനി"

മലങ്കര ഓർത്തഡോക്സിയുടെ ചരിത്രത്തിൽ സുവിശേഷഘോഷണം സഭയുടെ സ്വഭാവത്തിലും ദൗത്യത്തിലും പ്രസ്പഷ്ടമാക്കുന്നതിന് സഹായകമായ രീതിയിലുള്ള സഭാജീവിതം തിരുമേനി രൂപപ്പെടുത്തി എന്നതിൽ സംശയമില്ല. ഉത്ഗ്രഥനാത്മകമായ ഒരു പ്രതിഭയുടെ ഉടമയായിരുന്നു. തിരുമേനി. ആരാധനയെ ആതുരശുശ്രൂഷയുമായും വചനപ്രസംഗത്തെ വിശുദ്ധ ബലിയുമായും നവീകരണത്തെ പാരമ്പര്യവുമായും വിപ്ലവത്തെ വിശ്വാസദാർഢ്യമായും പ്രഘോഷണത്തെ വിശുദ്ധ കൂദാശകളുമായും നൻമകളെ കൃപാവരവുമായും അദ്ദേഹം ഉത്ഗ്രഥിച്ചു. ദൈവത്തിന്റെ പിതൃത്വവും മനുഷ്യസാഹോദര്യത്വവും എപ്പോഴും ഉയർത്തിപ്പിടിച്ചു. ദരിദ്രലോകത്തിൽ സമ്പന്നനായിരിക്കുന്നത് പാപമാണെന്ന് ആശങ്കക്കിടയില്ലാത്ത വിധം ഭയരഹിതമായി പ്രസ്താവിച്ചു.

ആത്യന്തിക സത്യമാകുന്ന വിശുദ്ധ ത്രിത്വ ദർശനത്തിൽ അടിത്തറയിട്ട്, ത്രിത്വദർശനകവാടം തുറക്കുന്ന താക്കോലിൽ ചരിത്രപുരുഷനായ യേശുവിലൂടെ പ്രകടമായ ദൈവസ്നേഹത്തിൽ പണിതെടുത്ത അദ്ദേഹത്തിന്റെ വേദശാസ്ത്രചിന്തകളുടെ അടിസ്ഥാനത്തിൽ സുവിശേഷ ദൗത്യനിർവ്വഹണത്തെ ജീവിതത്തിൽ ആത്മാർത്ഥമാക്കിയ അതുല്യപ്രതിഭയും പ്രചോദനവും മാതൃകയുമായിരുന്ന അഭി ഒസ്താത്തിയോസ് തിരുമേനിയെക്കുറിച്ചുള്ള തുടർപഠനങ്ങളും അദ്ദേഹം കാട്ടിത്തന്ന മാതൃകകളും വരും തലമുറയ്ക്ക് പ്രചോദനമാകട്ടെ. ■

## സ്വർഗ്ഗത്തിൽ നിന്നും തിരികെ വന്നവൻ

ഹൃദയശസ്ത്രക്രിയയ്ക്കു ശേഷം ഒരു പൊതുസമ്മേളനത്തിൽ പറഞ്ഞ പ്രസ്താവനയാണിത്. ശസ്ത്രക്രിയാ സമയത്തെ അബോധാവസ്ഥയിൽ സ്വർഗ്ഗത്തിന്റെ പടിവാതിലിൽ വരെ എത്തിയെന്നും, ദൈവമുമായുള്ള സംഭാഷണത്തിൽ ഭൂമിയിൽ നിന്റെ സേവനം ആവശ്യമുള്ള ആളുകൾ ഇനിയുമുണ്ടെന്ന് പറഞ്ഞ് ഈശ്വരൻ മടക്കിയയ്ക്കുകയായിരുന്നത്രെ!കാലം ചെയ്യുന്നതുവരെ മൂന്നാം ലോകരാജ്യങ്ങളുടെ ദാരിദ്ര്യ നിർമ്മാർജ്ജനത്തെപ്പറ്റി വാതോരാതെ പറഞ്ഞ ഒരാൾ...

# MILESTONES

1918 - ഡിസം. 9 ന് ജനനം
ജോർജ്ജ് എന്ന പേരിൽ, മാവേലിക്കര മുള്ളുവേലിൽ കുടുംബം സ്കൂൾ വിദ്യാഭ്യാസത്തിനുശേഷം ജബൽപൂർ ലിയോണാർഡ് തിയോളജിക്കൽ കോളജിൽ നിന്നും B.D. അമേരിക്കയിലെ ന്യൂ യൂണിവേഴ്സിറ്റിയിൽ നിന്നും M.A., യൂണിയൻ തിയോളജിക്കൽ സെമിനാരിയിൽ നിന്നും STM ബിരുദങ്ങൾ 1993 ൽ സെറാന്നൂർ യൂണിവേഴ്സിറ്റി ഓണററി ഡോക്ടറേറ്റ് നൽകി.

1947 - ഔഗേൻ മാർ തീമോത്തിയോസിൽ നിന്നും ശെമ്മാശ്ശപട്ടം

1956 - പ. ഗീവർഗ്ഗീസ് II ബാവായിൽ നിന്നും വൈദീക പട്ടം

1975 - ഫെബ്രു. 16 ന് നിരണം വലിയപള്ളിയിൽ വച്ച് മെത്രാപ്പോലീത്തയായി

1976 - മുതൽ നിരണം ഭദ്രസനാധിപൻ.
പ്രവർത്തനമേഖലകൾ
സെമിനാരി അദ്ധ്യാപകൻ, മിഷൻ ട്രെയിനിംഗ് സെന്റർ സ്ഥാപകൻ, സിക്ക് എയ്ഡ് ഫൗണ്ടേഷൻ, കാരുണ്യ ഗൈഡൻസ് സെന്റർ ഇവയുടെ മാർഗ്ഗദർശി. സ്ലീബാദാസ സമൂഹം, യുവജന പ്രസ്ഥാനം, ബൈബിൾ സൊസൈറ്റി, K.C.C. തുടങ്ങിയ സംഘടനകളുടെ ഭാരവാഹിത്വം.

# വിശപ്പ് മറന്ന മാർ ഒസ്താത്തിയോസ്

**ഡോ. ബീനാ ഉമ്മൻ**

മലങ്കരയുടെ സഭാരത്നം അഭിവന്ദ്യ ഗീവർഗീസ് മാർ ഒസ്താത്തിയോസ് തിരുമേനി ഈ ലോകത്തിന്റെ ദൗത്യം പൂർത്തീകരിച്ച് തന്റെ നാഥന്റെ സന്നിധിയിലേക്ക് യാത്രയായി.

മാവേലിക്കരയിൽ ഈഴക്കടവ് എന്ന കൊച്ചു ഗ്രാമത്തിലൂടെ ഒരു കർഷക കുടുംബത്തിൽ ജനിച്ച ജോർജ്ജുകുട്ടി, 'ലോകം മുഴുവനുള്ള ജനതയുടെ കഷ്ടപ്പാടും ദാരിദ്ര്യവും മാറിക്കിട്ടുക' എന്നതാണ് തന്റെ സ്വപ്നമെന്ന് വിശ്വസിച്ച്, പ്രാർത്ഥിച്ച്, പ്രവർത്തിച്ച, ദരിദ്രരുടെ ബിഷപ്പായി ലോകമെമ്പാടും അറിയപ്പെടുന്ന ഒസ്താത്തിയോസ് തിരുമേനി ആയി വളർന്നു വരാൻ കാരണം ഒരുപക്ഷേ ചെറുപ്പത്തിൽ താൻ അനുഭവിച്ചതും പങ്കുവച്ചതുമായ ജീവിതാനുഭവങ്ങൾ തന്നെയായിരിക്കും.

പ്രൈമറി ക്ലാസ്സിൽപഠിച്ചുകൊണ്ടിരുന്നപ്പോൾ സ്ഥാനാരോഹണം കഴിഞ്ഞ തിരുമേനിക്ക് സെന്റ് പോൾസ് ദേവാലയത്തിൽ ജനങ്ങൾ നൽകുന്ന സ്വീകരണം കാണുന്നതിനായി അമ്മയോടൊപ്പം പോയി. ജീവിതത്തിൽ ആദ്യമായിട്ടാണ് അങ്ങനെയൊരു ചടങ്ങിന് സാക്ഷ്യം വഹിക്കാൻ ഭാഗ്യം ലഭിച്ചത്. അതുവരെ എന്റെ ഓർമ്മയിലെ തിരുമേനി എന്നു പറയാനുള്ളത്. കൊല്ലം ഭദ്രാസനാധിപനായിരുന്ന അഭിവന്ദ്യ മാത്യൂസ് മാർ കൂറിലോസ് കാലം ചെയ്ത പ. ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ) തിരുമേനിയായിരുന്നു. ചുണ്ടിൽ നിറപുഞ്ചിരിയുമായി സൂര്യതേജസോടുകൂടിയ കൂറിലോസ് തിരുമേനി. ശാന്തനായി, പതിഞ്ഞ കാൽ വയ്പുകളോടെ, ശെമ്മാശന്മാരോടൊപ്പം പള്ളിയിൽ പ്രവേശിക്കുന്നതും "എന്റെ വാത്സല്യമക്കളേ," എന്ന് സൗമ്യമായി ജനത്തെ അഭിസംബോധന ചെയ്യുകയും ചെയ്യുന്ന തിരുമേനിയെ മാത്രമേ എനിക്ക് പരിചയമുണ്ടായിരുന്നുള്ളൂ. ഈ സങ്കൽപവുമായിട്ടാണ് ഹംസരഥത്തിൽ എഴുന്നെള്ളി വരുന്ന ഒസ്താത്തിയോസ് തിരുമേനിയെ കാണാനായി പള്ളിയുടെ മുന്നിലുള്ള റോഡരികിൽ ഞാൻ കാത്തുനിന്നത്. എന്നാൽ എന്റെ കണ്ണുകളെ അമ്പരപ്പിച്ചുകൊണ്ട് എനിക്കവിടെ കാണാൻ കഴിഞ്ഞത് ഹംസരഥ





ത്തിൽ നിന്നും ചാടിയിറങ്ങി, ജനമദ്ധ്യത്തിലേക്ക്, എല്ലാവരേയും ആശീർവദിച്ചുകൊണ്ട് ഉറച്ച കാൽവയ്പുകളോടെ നടന്നുവന്ന് പ്രൗഢഗംഭീരമായ ശബ്ദത്തിൽ ജനത്തെ അഭിസംബോധന ചെയ്യുന്ന ഒരു തിരുമേനിയെ ആയിരുന്നു എം. വി. ജോർജ് അച്ചന്റെ ക്ലാസുകളും പ്രസംഗങ്ങളും കേട്ട് ശീലിച്ച എന്റെ അമ്മയുടെ കണ്ണിലെ തിളക്കവും ആദരവും ഇന്നും മായാതെ എന്റെ ഓർമ്മയിലുണ്ട്. പിന്നീട് അനേകം പ്രാവശ്യം തിരുമേനിയെ നേരിൽ കാണാനും ആ സ്നേഹവാത്സല്യം അനുഭവിച്ചറിയാനും എനിക്ക് ഭാഗ്യം ലഭിച്ചു. പാവപ്പെട്ടവനുവേണ്ടി തുടിക്കുന്ന ഒരു മനസ്സ് തിരുമേനിയുടെ വാക്കുകളിൽ നിറഞ്ഞു നിന്നിരുന്നു. ഈ ലോകത്തിന് കോടീശ്വരന്മാരെയല്ല, പാവപ്പെട്ടവന്റെ കണ്ണീരൊപ്പാൻ മനസ്സുള്ള, ഈശ്വര ചൈതന്യമുള്ള മനുഷ്യരെ ആവശ്യമെന്ന് തിരുമേനി ആവർത്തിച്ച് പറയുമായിരുന്നു. ഓരോ പ്രാവശ്യം കാണുമ്പോഴും, ഓർമ്മകൾ മങ്ങിത്തുടങ്ങിയ വാർദ്ധക്യത്തിൽ പോലും, മുന്നിൽ ചെന്നുനില്ക്കുന്ന ഓരോരുത്തരോടും ക്ഷേമം അന്വേഷിക്കുവാനും ഓരോരുത്തരുടെയും തലയിൽ കൈവച്ച് പ്രാർത്ഥിച്ച് അനുഗ്രഹിച്ച് അയയ്ക്കാനും തിരുമേനി മറന്നിരുന്നില്ല. കുഞ്ഞുങ്ങളേയും കൊണ്ട് ചെന്നാൽ അവരെകൊണ്ടെല്ലാം അവർ പഠിച്ച പ്രാർത്ഥനയും വേദവാക്യവും പാട്ടും എല്ലാം ഉരുവിടുവിച്ചുകൊണ്ട് എല്ലാവർക്കും സമ്മാനമായി മിഠായികളും കൊടുക്കും. ദിവസവും പ്രാർത്ഥിക്കുവാൻ വേണ്ടി ഒരുവരി പ്രാർത്ഥനയും അവരെ പഠിപ്പിക്കും. എല്ലാറ്റിനും ഒടുവിൽ, കൂടെ വന്ന മുതിർന്നവർക്ക് നല്കാൻ വേണ്ടി മിഠായികൾ കുഞ്ഞുങ്ങളെ ഏല്പിച്ച് അവരോട് പറയും, "നിങ്ങൾക്ക് കിട്ടുന്നതിന്റെ ഒരു പങ്ക് മറ്റുള്ളവർക്ക് കൊടുക്കാൻ നിങ്ങൾ പഠിക്കണം" എന്ന്. അങ്ങനെ ഓരോ കുരുന്നിന്റെയും മനസ്സിൽ തിരുമേനി അപ്പച്ചനെകുറിച്ചുള്ള ഓർമ്മ മായാതെ നിലനില്ക്കുന്ന ഒന്നായി മാറും.

ഔദ്യോഗിക ചുമതലയിൽ നിന്നും സ്വയം പിൻവാങ്ങി വിശ്രമജീവിതത്തിനായി സെന്റ് പോൾസ് സുവിശേഷാലയം തന്നെയാണ് തിരുമേനി തിരഞ്ഞെടുത്തത്. അവിടെയുള്ള ഒരു മുറി മാത്രമാണ് അറ്റകുറ്റപ്പണികൾ നടത്തി തിരുമേനിക്കായി മാറ്റിവച്ചിരുന്നത്. എന്നാൽ ആ ഒരു ചെറിയ മുറിപോലും തനിക്ക് അധികപ്പറ്റാണ് എന്നായിരുന്നു തിരുമേനിയുടെ ചിന്ത. ആ മുറി പണി തീർത്ത എഞ്ചിനീയറുടെ സഹോദരിയാണ് ഞാനെന്ന് തിരുമേനിയെ ഓർമ്മിച്ചപ്പോൾ തിരുമേനി പറഞ്ഞ വാക്കുകൾ എന്നെ അമ്പരിപ്പിച്ചു. "എഞ്ചിനീയർ സഹോദരൻ എന്നെ നരകത്തിലേക്ക് അയയ്ക്കുമെന്ന് ഞാൻ ഭയപ്പെടുന്നു. ഇത്രയും നല്ല മുറിയിൽ കിടന്നിട്ട്, മരിച്ച് ചെല്ലുമ്പോൾ ദൈവം എനിക്ക് സ്വർഗ്ഗം നിഷേധിക്കുമോ എന്നാണ് എന്റെ പേടി. പാവപ്പെട്ടവനായി ജനിച്ചു. പാവപ്പെട്ടവനായി തന്നെ ജീവിച്ച് മരിക്കണം എന്നായിരുന്നു തിരുമേനിയുടെ ആഗ്രഹം."

മെത്രാനായി സ്ഥാനാരോഹണം കിട്ടിയാലുടൻ ആഡംബരകാറും ആധുനിക സൗകര്യങ്ങളുള്ള അരമനകളും വേണമെന്ന് പറയുന്ന പുതിയ തലമുറയിലെ പലരും ഒസ്താത്തിയോസ് തിരുമേനിയുടെ ശിഷ്യർ തന്നെയോ എന്ന് സംശയം തോന്നിപ്പോകുന്നു. "ജീവിച്ചാലും മരിച്ചാലും ദൈവം മാത്രം മതിയെനിക്ക്" എന്ന് ഗാഢമായി വിശ്വസിച്ചു പ്രാർത്ഥിച്ചിരുന്ന തിരുമേനിക്ക് പകരം വയ്ക്കാൻ മലങ്കരസഭയ്ക്ക് ഇനി ആരുണ്ട്? ജീവിതാന്ത്യം വരെ മലങ്കര ഓർത്തഡോക്സ് സഭയോടും വിശ്വാസത്തോടും നൂറുശതമാനം വിശ്വസ്തത പുലർത്തുകയും ഒരു ഓർത്തഡോക്സ് വിശ്വാസിപോലും സഭയിൽ നിന്ന് മാറിപ്പോകരുതെന്ന് ആഗ്രഹിക്കുകയും ചെയ്തിരുന്നു.

ഓരോ നന്മപ്രവൃത്തി ചെയ്യുമ്പോഴും തന്നെ അതിന് പ്രാപ്തനാക്കിയത് ചെറുപ്പത്തിൽ തന്റെ അമ്മയിൽ നിന്നും ലഭിച്ച പാഠങ്ങളായിരുന്നു എന്ന് തിരുമേനി പറയാറുണ്ടായിരുന്നു. അമ്മച്ചി ചെയ്തിരുന്ന ദാനധർമ്മത്തിന്റെ പത്തിലൊന്ന് പോലും ചെയ്യാൻ തനിക്ക് കഴിയുന്നില്ല എന്ന തിരുമേനിയുടെ വാക്കുകളിലെ എളിമയും മാതാവിനോടുള്ള ആദരവും സ്മരണാർഹമാണ്. സ്വന്തം വിശപ്പ് മറന്ന് അയൽ വക്കത്തുള്ള വീടുകളിലെ കുഞ്ഞുങ്ങൾക്ക് ആഹാരം വച്ചു കൊടുത്തിരുന്ന അമ്മയായിരുന്നു തിരുമേനിയുടെ മാർഗ്ഗദർശി. സ്വന്തസുഖ സൗകര്യങ്ങളൊക്കെ മാറ്റിവച്ച് പാവപ്പെട്ടവനുവേണ്ടി ജീവിച്ച് നമുക്ക് മാതൃക കാട്ടിത്തന്ന ഒരു തിരുമേനിയെ മലങ്കരസഭയ്ക്ക് നല്കിയ സർവ്വശക്തനായ ദൈവത്തോട് നന്ദി.

*(Associate Professor in ENT. Medical College, Kozhikode)*

## മരുഭൂമിയിലും ഒരു നീരുറവ

വിദേശ മലയാളികളുടെ വരുമാനത്തിലൊരംശം, അവശ വിഭാഗത്തിന്റെ സഹായത്തിനായി ചെലവഴിക്കത്തക്ക വിധത്തിൽ അഭി. തിരുമേനി മുൻ കൈയ്യെടുത്തു നിർമ്മിച്ച പ്രസ്ഥാനമാണിത്. മണലാരണ്യങ്ങളിൽ പണിയെടുക്കുന്നവർ സ്നേഹപൂർവ്വം ദശലക്ഷക്കണക്കിനു രൂപയുടെ കാരുണ്യപ്രവർത്തികൾ ഇന്നും നൽകിക്കൊണ്ടിരിക്കുന്നു. പ്രത്യേകിച്ചും ആരാധനാ സ്വാതന്ത്ര്യമില്ലാത്ത സമൂഹത്തിലെ സഭാംഗങ്ങളുടെ ആരാധന യാണ് ഈ പുണ്യകർമ്മം.. Work is Worship എന്ന പ്രമാണം പോലെ.

# കമ്യൂണിസവും, ആത്മീയതയും



ഫാ. മോൻസി ചാക്കോ, ഹൈദരാബാദ്

ഒരു രാഷ്ട്രീയ പാർട്ടിയുടെ സമ്മേളന നഗരിയിൽ യേശുക്രിസ്തുവിന്റെ ചിത്രം പ്രത്യക്ഷപ്പെട്ടത് ഏറെ ചർച്ചകൾക്ക് വഴിവെച്ചിരിക്കുയാണ്. പക്ഷേ പ്രശ്നം അതല്ല, 'യേശുക്രിസ്തുവിനെ അദ്ദേഹത്തിന്റെ പ്രവർത്തനമേഖലയുടെ ഒരുവശത്തു കൂടി അംഗീകരിക്കാൻ ഇത്രയും കാലം കാത്തിരിക്കേണ്ടിവന്നു അവർക്ക് എന്നതും അവരുടെ പ്രവർത്തി അവരുടെതന്നെ ചില കപടമുഖങ്ങൾ വെളിവാക്കുന്നു എന്നതുമാണ്.'

പൊതുസമൂഹത്തിന്റെ നന്മ ലക്ഷ്യമാക്കി ചലനങ്ങൾ സൃഷ്ടിക്കുന്നതെല്ലാം വിപ്ലവമാണ് എന്ന ആശയത്തിൽ നിന്നായിരിക്കണം യേശുക്രിസ്തുവിനെ വിപ്ലവകാരിയായി കമ്യൂണിസ്റ്റുകാർ കണ്ടതും, അദ്ദേഹത്തിന്റെ പ്രവർത്തനത്തെ വിപ്ലവപ്രവർത്തനമായി കണ്ടതും. Revolution എന്ന വാക്കിന് A sudden or Momentous Change in a Situation എന്ന അർത്ഥമുണ്ട്. ആ അർത്ഥത്തിൽ ഒരു പ്രത്യേക സാഹചര്യത്തിൽ പെട്ടെന്നുള്ള ഒരു സമൂഹത്തിന്റെ മാറ്റം വിപ്ലവം തന്നെ. എന്നാൽ കമ്യൂണിസ്റ്റുകാർ അവരുടെ താല്പര്യങ്ങൾക്ക് വേണ്ടി കച്ചവട മനോഭാവത്തോടെ, യേശുക്രിസ്തുവിനെ വിപ്ലവകാരിയായി ചിത്രീകരിക്കുമ്പോൾ ക്രിസ്തീയ വിശ്വാസികളെ സംബന്ധിച്ച് കാറൽ മാർക്സിൽ നിന്നും കമ്യൂണിസ്റ്റ് മാനിഫസ്റ്റോയിൽ നിന്നും വളരെ വ്യത്യസ്തവും വ്യക്തവുമായുള്ള വിശ്വാസ സത്യങ്ങളാണുള്ളത്.

### കച്ചവടവും കപടതയും

കാലാകാലങ്ങളിൽ മതത്തെയും ദൈവത്തെയും തള്ളിപ്പറയുകയും, നിഷേധിക്കുകയും, ദൈവവിശ്വാസികൾക്ക് പാർട്ടിയുടെ സ്ഥാനങ്ങളൊന്നും കൊടുക്കാതിരിക്കുകയും ചെയ്ത കമ്യൂണിസ്റ്റുകൾക്ക് "മതം മനുഷ്യനെ മയക്കുന്ന കറുപ്പാണ്. ദൈവവിശ്വാസത്തോടുള്ള ഈ അയിത്തം പല ക്രിസ്തീയ നേതാക്കളേയും പാർട്ടി വിട്ടുപോരാൻ പ്രേരിപ്പിച്ചു. പിന്നീട് മതവിശ്വാസികൾക്ക് അവരുടെ വിശ്വാസം വച്ച് പുലർത്താമെന്നും, ദൈവാലയങ്ങളിലും മറ്റ് ആരാധനാ സ്ഥലങ്ങളിലും പോകാമെന്നും വിശ്വാസികളോട് കമ്യൂണിസ്റ്റ് ആശയങ്ങൾ ചർച്ച ചെയ്യാമെന്നും പാർട്ടി ക്ലാസ്സുകളിൽ പാർട്ടി അംഗങ്ങളെ പഠിപ്പിച്ചു. ആ നിലയിൽ മതം ആലംബഹീനർക്ക് ഊന്നുവടിയാണ്" എന്നുകൂടി ചേർത്ത്-മതത്തെക്കുറിച്ച് പോസിറ്റീവായ ഒരു കാഴ്ചപ്പാട് പ്രചരിപ്പിച്ചു. അങ്ങനെ കച്ചവട മനസ്സോടെ ആളുകളെ കൂട്ടാൻ വേണ്ടിയും പ്രീണന മനോഭാവത്തോടെ വിശ്വാസി

കളെ ആകർഷിക്കുവാൻ വേണ്ടിയുമാണ് യേശുക്രിസ്തുവിന്റെ ചിത്രം സമ്മേളനഗരിയിൽ വെച്ചത്. അല്ലാതെ 'കമ്യൂണിസ്റ്റ് ആത്മീയത' യേശുക്രിസ്തുവിനെ മറ്റേതെങ്കിലും ക്രിസ്തീയ തത്വങ്ങളോട് ചേർത്ത് നിർത്തുന്നു എന്ന് പറയാൻ കമ്യൂണിസ്റ്റുകാരിൽ ആർക്കാണ് സാധിക്കുക? ഈ കപട ആത്മീയമുഖം പൊതു സമൂഹത്തിൽ നിന്ന് അവരെ ഒറ്റപ്പെടുത്തുക മാത്രമേ ചെയ്യൂ.

### കമ്യൂണിസവും ആത്മീയതയും

കരുതൽ മനോഭാവം വളർത്തുക പങ്കിടുക, സാമൂഹിക വർഗ്ഗം- ജാതി- മതം എന്നിവയുടെ പേരിലുള്ള ചൂഷണം അവസാനിപ്പിച്ച് സോഷ്യലിസ്റ്റ് സമൂഹം സൃഷ്ടിക്കുക എന്നീ ആശയങ്ങളിലൂന്നി കമ്യൂണിസം ആരംഭിച്ചു. ഒരർത്ഥത്തിൽ ആത്മീയതയിൽ കരുതലിലും, പങ്കിടലുമാണ് നാം ദർശിക്കുന്നത്. എന്നാൽ ഈ ആശയങ്ങളുടെ പ്രയോഗത്തിൽ കമ്യൂണിസം ക്രിസ്തീയ തത്വങ്ങളിൽ നിന്ന് തീർത്തും വ്യത്യസ്തമാണ്. കമ്യൂണിസം അവസരവാദ രാഷ്ട്രീയമായി മാറുകയും വളരെ വേഗം തന്നെ ദൗർബല്യങ്ങൾ പ്രദർശിപ്പിച്ച് തുടങ്ങുകയും ചെയ്തു.

### ശ്രീ. രവിശങ്കർ പറയുന്നു:-

"ആത്മീയതയിലൂന്നിയ ഒരാൾക്ക് കരുതൽ മനോഭാവവും, പങ്കിടീൽ മനോഭാവവും ഉണ്ടാകുന്നത്. സ്നേഹമില്ലാത്തപ്പോൾ എങ്ങനെയാണ് കരുതലും പങ്കിടലും വളരുക. സ്നേഹം ദൈവമാണെങ്കിൽ കമ്യൂണിസ്റ്റുകാർ എങ്ങനെയാണ് ദൈവവിരുദ്ധരാവുക". ആത്മീയതയുടെ പ്രകടമായ ഭാവമാണ് ആരാധന. ആരാധനയെന്നാൽ അഗാധമായ കൃതജ്ഞതാ പ്രകടനമാണ്. അങ്ങനെ ചിന്തിക്കുമ്പോൾ ആത്മീയതയോടുള്ള എതിർപ്പ് കൃതജ്ഞതയോടുള്ള എതിർപ്പാണ്, എങ്ങനെയാണ് കമ്യൂണിസ്റ്റുകാരന് 'നന്ദിയില്ലാത്തവനാ'യിരിക്കാൻ കഴിയുക. കമ്യൂണിസ്റ്റ് തത്വം പറയുന്നതനുസരിച്ച് പങ്കിടൽ മനോഭാവവും കരുതൽ മനോഭാവവും ഉണ്ടാവണമെങ്കിൽ സ്വയം സ്നേഹിക്കുകയും അപരനെ കരുതുകയും വേണം. ഇത് ഒരു ആത്മീയ അനുഭവമാണ്. സ്നേഹം എന്ന ആത്മീയ ഭാവത്തിൽ നിന്നുകൊണ്ട് മാത്രമേ പങ്കിടൽ സാധ്യമാകൂ. കമ്യൂണിസ്റ്റുകാരെല്ലാം ഈ സ്നേഹത്തിനും ആത്മീയ ഭാവത്തിനും എതിരാണെന്നാണ് വൈരുദ്ധ്യാത്മിക ഭൗതികവാദത്തിലൂടെ വ്യക്തമാകുന്നത്. ചുറ്റുപാടുകളോടും, ചുറ്റും നിൽക്കുന്നവരോടും കരുതലും സ്നേഹവും ഇല്ലെങ്കിൽ കമ്യൂണിസ്റ്റ് ആശയത്തെക്കുറിച്ച് സംസാരിക്കാൻ പോലും അവർക്ക് അവകാശമില്ല. മറ്റുള്ളവരെ കരുതാത്ത കമ്യൂണിസ്റ്റുകാരന് 'സോഷ്യലിസം' എന്ന വാക്കിന്റെ അർത്ഥം പോലുമറിയില്ല എന്നു വേണം കരുതാൻ.

ആത്മീയതയുടെ മറ്റൊരു വശമാണ് വിശാല വീക്ഷണം. വിശാല വീക്ഷണമുള്ള ഒരാൾക്ക് മാത്രമേ ലോകത്തേയും പ്രപഞ്ചത്തെയും കരുതുവാനും കഴിയുന്ന സഹജീവികളെല്ലാം തന്റേതാണെന്നു കണവാനും കഴിയൂ. ഈ കാഴ്ചപ്പാടാണ് പങ്കിടലിന് പ്രേരിപ്പിക്കുന്നത്. വസ്തുത ഇങ്ങനെയായിരിക്കെ സാധാരണ മനുഷ്യരുടെ മുൻപിൽ ആത്മീയതയെ നിഷേധിച്ചുകൊണ്ട് വിഡ്ഢിവേഷം കെട്ടുന്നത് എന്തിനെന്ന് മനസ്സിലാകുന്നില്ല. അഭിവന്ദ്യനായ ഒസ്താത്തിയോസ് തിരുമേനി കമ്യൂണിസ്റ്റ്-സോഷ്യലിസത്തെ വിമർശിച്ചത് ഈ അർത്ഥശൂന്യമായ പരിവേഷത്തോടുള്ള എതിർപ്പുമൂലമാണ്. 'ഉള്ളവൻ ഇല്ലാത്തവന് കൊടുക്കണമെന്ന' ആശയത്തെ തത്വത്തിലും പ്രയോഗത്തിലും തിരുമേനി അംഗീകരിച്ചിരുന്നുവെങ്കിലും അതിന്റെ പിന്നിലുള്ള കമ്യൂണിസ്റ്റ് കപടതയെ അദ്ദേഹം ശരിയായിട്ടും മനസ്സിലാക്കിയിരുന്നു.

### യേശുക്രിസ്തുവും കമ്യൂണിസവും

യേശുക്രിസ്തുവിന്റെ ഈ ലോകത്തിലെ പ്രവർത്തനങ്ങൾ 'സ്നേഹം' എന്ന മഹത്വമേറിയ ആശയത്തിൽ അധിഷ്ഠിതമായിരുന്നു. കമ്യൂണിസത്തിന്റെ സിദ്ധാന്തത്തിൽ നിന്നും ആശയപരമായ വ്യത്യാസം (ideological difference) യേശുക്രിസ്തുവിന്റെ പ്രവർത്തനത്തിനുണ്ടായിരുന്നുവെന്നത് ഒറ്റനോട്ടത്തിൽ തന്നെ വ്യക്തമാണ്. നിനക്കുള്ളതെല്ലാം വിറ്റ് ദരിദ്രർക്ക് കൊടുക്കുക" എന്നും ധനവാന്റെ വീട്ടുപടിക്കൽ കിടന്ന ദരിദ്രനായ ലാസറിനാണ് സ്വർഗ്ഗരാജ്യം കിട്ടുക എന്നും, നിന്നേപ്പോല നിന്റെ അയൽക്കാരനെ സ്നേഹിക്കുക എന്നും "നല്ല ശമര്യാക്കാരനാവണമെങ്കിൽ വഴിയരികിൽ വീണു കിടക്കുന്നവനെ തന്റേതെല്ലാം നൽകി പരിചരിക്കണമെന്നുമെല്ലാം പറഞ്ഞിട്ടുള്ളത് 'മനുഷ്യസ്നേഹം' എന്ന വികാരത്തെ മുൻനിർത്തിയാണ്. ഉള്ളവൻ ഇല്ലാത്തവന് കൊടുക്കണമെന്ന് യേശുക്രിസ്തു പറഞ്ഞു എന്ന ഒറ്റക്കാര്യം കൊണ്ട് കാറൽമാർക്സും യേശുക്രിസ്തുവും പറഞ്ഞത് ഒരേകാര്യമാണെന്ന് എങ്ങനെ പറയാൻ സാധിക്കും. യേശുക്രിസ്തുവിന്റെ പ്രവർത്തനങ്ങൾ പ്രയോഗതലത്തിൽ മനുഷ്യന് അങ്ങേയറ്റം സ്വീകാര്യമായിരുന്നു. കാരണം അതിൽ ഒരു സ്നേഹമുണ്ട്, കരുതലുണ്ട്, കരുണയുണ്ട് വിശാല വീക്ഷണമുണ്ട് മനുഷ്യന്റെ സമഗ്രമായ ഉന്നതിയുടെ സന്ദേശമുണ്ട്. അക്രമത്തിന്റെയോ കലഹത്തിന്റെ അധികാരത്തിന്റെയോ ഭാവങ്ങൾ ഒന്നുമില്ല. ക്രിസ്തീയ ആത്മീയത ഉയർത്തുന്ന സാമൂഹ്യ നന്മകൾ എല്ലാം തന്നെ യേശുക്രിസ്തു പഠിപ്പിച്ച മനുഷ്യസ്നേഹത്തിനുദാഹരണങ്ങളാണ്. അതിനെയെല്ലാം നിരാകരിച്ചുകൊണ്ട് കമ്യൂണിസ്റ്റ് മാനിഫെസ്റ്റോയിൽ ഇങ്ങനെ പറയുന്നു: "പ്രഭുവിന്റെ ഹൃദയവേദനകളെ ശുദ്ധീകരിക്കാൻ പുരോഹിതർ തളിക്കുന്ന തീർത്ഥജലം മാത്രമാണ് ക്രിസ്ത്യൻ സോഷ്യലിസം".

ചുരുക്കത്തിൽ ആത്മീയതയിലെ ചില അംശങ്ങളെ അടർത്തിയെടുത്ത് വോട്ടാക്കാനുള്ള "ശുദ്ധതട്ടിപ്പ്" ഇദാദൃത്തെ സംഭവമല്ല. കമ്യൂണിസ്റ്റുകാരുടെ ഉദ്ദേശ ശുദ്ധിയിൽ സാധാരണക്കാർക്ക് സംശയം തോന്നുന്നതും അതുകൊണ്ടാണ്.

**യേശുക്രിസ്തുവിന്റെ പ്രവർത്തനങ്ങൾ പ്രയോഗതലത്തിൽ മനുഷ്യന് അങ്ങേയറ്റം സ്വീകാര്യമായിരുന്നു. കാരണം അതിൽ ഒരു സ്നേഹമുണ്ട്, കരുതലുണ്ട്, കരുണയുണ്ട്, വിശാല വീക്ഷണമുണ്ട്, മനുഷ്യന്റെ സമഗ്രമായ ഉന്നതിയുടെ സന്ദേശമുണ്ട്. അക്രമത്തിന്റെയോ കലഹത്തിന്റെയോ അധികാരത്തിന്റെയോ ഭാവങ്ങൾ ഒന്നുമില്ല.**



# മാർ ഒസ്താത്തിയോസ്
# മധുര സ്മൃതികൾ



### നീ മാത്രം മതി

പ്രാർത്ഥന കേൾക്കും പ്രാണപ്രിയനേ യാതൊന്നും വേണ്ട നീ മതിപ്രാർത്ഥിപ്പാനേകയാഗ്രഹം നിന്റെരാജ്യം ഭൂവിതിലാക്കണേ... നിന്റെ രാജ്യം ഭൂവിൽ വരണമേയെന്ന് ആവർത്തിച്ച് പാടുവാനും, പ്രാർത്ഥിക്കുവാനും അജഗണങ്ങളോട് ഉറക്കെ പ്രഖ്യാപിച്ച മലങ്കര സഭാരത്നത്തിന് ബാഷ്പാഞ്ജലി. ഡോ. ഗീവർഗ്ഗീസ് മാർ ഒസ്താത്തിയോസ് എന്ന അഭിധാനത്തിൽ 1975 മുതൽ തന്റെ നിയോഗം മനസ്സിലാക്കിയ തിരുവല്ലയുടെ തിരുമേനി. നിരണത്തിന്റെ ജാഗ്രത്തായ ഇടയൻ. കക്ഷി-രാഷ്ട്രീയ-സാമുദായിക ചേരികൾക്കപ്പുറത്ത് പാവങ്ങളുടെ പക്ഷം പിടിച്ചവൻ. മാർ ഒസ്താത്തിയോസ് കാലം ചെയ്തതോടുകൂടി മലങ്കരയുടെ ഒരു യുഗം അസ്തമിക്കുകയാണ്. നല്ലത് ചിന്തിക്കുവാനും, ചിന്തിക്കുന്നത് പറയുവാനും, പറയുന്നത് പ്രവർത്തിക്കുവാനും ധൈര്യം കാട്ടിയ ഒരു ചരിത്ര പുരുഷന്റെ മഹാവിയോഗം... യേശുവേ എന്റെ ഹൃദയം നിന്റെ രാജധാനിയായ്ത്തീരണേ...ആശിഷം നൽകി കേടുകൾ തീർത്ത്രാജാവായങ്ങു വാഴണേ... പതിറ്റാണ്ടുകൾക്ക് മുമ്പ് മാർ ഒസ്താത്തിയോസ് തിരുമേനി എഴുതിയ ഈ ഗീതശകലങ്ങൾ ഒരു പ്രലാപത്തിന്റെ മേമ്പൊടിയോടെ ഉള്ളിലുയരുന്നു...

### കമ്മ്യൂണിസത്തിനപ്പുറം സ്വർഗ്ഗീയ സോഷ്യലിസം

ഏകത്വവും, പങ്കുവയ്ക്കലുമൊക്കെ ഉറക്കെ പ്രഖ്യാപിക്കുന്ന തിരുമേനിയിൽ ഒരു കമ്മ്യൂണിസ്റ്റ് സൈദ്ധാന്തികനെ കണ്ടെത്തിയേക്കാം. പക്ഷേ അതിനുമപ്പുറമുള്ള ഒരു സോഷ്യലിസ്റ്റ് സമൂഹത്തിന്റെ വക്താവായിരുന്നു അദ്ദേഹം. ചേരിതിരിവില്ലാത്ത, ഏറ്റക്കുറച്ചിലുകളില്ലാത്ത, പട്ടിണിയില്ലാത്ത സ്വർഗ്ഗ സമാനമായ ഒരു രാജ്യം.

### തിരിച്ചുകിട്ടാത്ത മുതൽ മുടക്കുകൾ

തിരുവല്ല കേന്ദ്രമാക്കിയ പ്രബല ക്രൈസ്തവ സമൂഹത്തിന്റെ ശ്രേഷ്ഠ ഇടയനായിട്ടുകൂടി ഒരൊറ്റ വ്യാവഹാരിക സ്വഭാവമുള്ള സ്ഥാപനങ്ങൾ പോലും അദ്ദേഹം ആരംഭിച്ചില്ല. ഒന്നു പരിശ്രമിച്ചിരുന്നെങ്കിൽ എണ്ണമറ്റ സ്കൂളുകളും, കോളേജുകൾക്കും അപ്പുറം അന്താരാഷ്ട്ര പ്രൊഫഷണൽ സ്ഥാപനങ്ങൾ വരെ ആരംഭിക്കാമായിരുന്നു അദ്ദേഹത്തിന്... പക്ഷേ കിട്ടിയതും, ചോദിച്ചു വാങ്ങിയതുമെല്ലാം തിരിച്ചു കിട്ടാത്ത മുതൽ മുടക്കുകളായി താൻ നിക്ഷേപിച്ചു. അനാഥാലയങ്ങൾ, ആതുരാലയങ്ങൾ, ധർമ്മാശുപത്രികൾ.... സ്ഥാപനങ്ങളുമായി ബന്ധപ്പെട്ട് നടത്തുന്ന പണമിടപാടുകളെ രൂക്ഷഭാഷയിൽ അദ്ദേഹം വിമർശിച്ചിരുന്നു.

### പാരിജാതത്തിനു പരിഭവം പോലും

പരിലസിക്കുന്ന പൂക്കളെ ഇഷ്ടപ്പെട്ടിരുന്ന തിരുമേനി, പൂക്കൾ വാണിജ്യവൽക്കരിക്കപ്പെടുന്നതിനെ എതിർത്തിരുന്നു. അല്പനേരത്തെ ആദരവിന് മാത്രം ഉപകരിക്കുന്ന പൂക്കൾ വിലയ്ക്കു വാങ്ങി എന്റെ കുഴിമാടത്തിൽ വയ്ക്കരുത് എന്നദ്ദേഹം നിഷ്കർഷിച്ചു. ആ പണം കൂടി ദരിദ്രരുടെ ഉന്നമനത്തിന് ചിലവഴിക്കാൻ അദ്ദേഹം ഉപദേശിച്ചു.

### വേദനിക്കുന്നവന്റെ വീട്ടിലേക്ക്..

അർബ്ബുദ രോഗത്തിന്റെ കഠിനതയിൽ വിഷമതയനുഭവിക്കുന്നവരുടെ വീടുകൾ സന്ദർശിച്ച് പരിചരണം നൽകുന്ന പദ്ധതിയാണ് ഇത്. മാർ ഒസ്താത്തിയോസ് പാലിയേറ്റീവ് കെയർ എന്ന പേരിൽ ഇന്നും പരുമല സെന്റ് ഗ്രീഗോറിയോസ് മിഷൻ ആശുപത്രിയിലെ അന്താരാഷ്ട്ര കാൻസർ കെയർ സെന്ററിലെ പ്രവർത്തകർ ഈ സത്കർമ്മം തുടരുന്നു.

### സുവിശേഷം സ്നേഹമായ്, സന്ദേശമായ്

ക്രിസ്തു സ്നേഹപ്രമാണത്തിന്റെ വക്താവായിരുന്ന അഭി. തിരുമേനി മാവേലിക്കര സെന്റ് പോൾസ് മിഷൻ ട്രെയിനിംഗ് സെന്റർ നിർമ്മിച്ചതും അതിന് അനുബന്ധമായി ഒട്ടനവധി കർമ്മപദ്ധതികൾ വിഭാവനം ചെയ്തതും ഈ സ്നേഹപ്രമാണത്തെ മുൻനിർത്തിയായിരുന്നു. സഞ്ചാര സുവിശേഷ വിഭാഗമായ സ്നേഹസന്ദേശവും ഈ ശ്രേണിയിലെ പുഷ്പമായിരുന്നു.

### കവി, പ്രസംഗകൻ, രചയിതാവ്

നിരവധി ക്രിസ്തീയ കീർത്തനങ്ങൾ താൻ രചിച്ചിട്ടുണ്ട്... മിക്കവയും വിശ്വാസികൾ ഏറ്റു പാടിയ ഗീതകങ്ങൾ. കച്ചവടക്കണ്ണുകളോടെ ആളുകളെ കൈയ്യിലെടുക്കുന്ന വരികളൊന്നും അദ്ദേഹം പാട്ടുകളിൽ പ്രയോഗിച്ചിരുന്നില്ല പകരം ആശയങ്ങളിലൂടെ ദൈവസമ്പർക്കം ഓർമ്മിപ്പിക്കുന്ന സുന്ദരകീർത്തനങ്ങൾ തേയിലത്തോട്ടത്തിലെതേയിലച്ചെടി പോലെചേലോടു വെട്ടുകെന്നെശാഖകൾ വളരുവാൻ...

ഇമ്മട്ടിലുള്ള കാവ്യബിംബങ്ങളും അതിലുൾപ്പെട്ടിരിക്കുന്നു. പ്രസംഗവേദികളിലെ ഇടി നാദമായിരുന്നു ഫാ. എം.വി. ജോർജ്ജ് (പിന്നീട് മാർ ഒസ്താത്തിയോസ് ) പ്രായം അലട്ടും വരെ അദ്ദേഹം വേദികളിൽ സജീവമായിരുന്നു.

70-ൽപ്പരം ഗ്രന്ഥങ്ങളുടെ കർത്താവാണ്. മാർ ഒസ്താത്തിയോസ്. ത്രീയേക ദൈവമെന്ന പ്രപഞ്ച സത്യത്തെയും സ്നേഹമെന്ന ഐക്യഭാവത്തെയും പഠിപ്പിക്കുന്ന ഗ്രന്ഥകാരൻ.

തയ്യാറാക്കിയത് : എഡിറ്റോറിയൽ ഡെസ്ക് ■

# മലങ്കര അസോസിയേഷൻ 1653 മുതൽ 2010 വരെ

ഡോ. എം. കുര്യൻ തോമസ്, വർഗീസ് ജോൺ തോട്ടപ്പുഴ

ആദിമസഭയുടെ ശക്തിയായിരുന്നു യോഗം. *ജനമെല്ലാം ഏകമനസോടെ* ഒന്നിച്ചുകൂടി സഭാകാര്യങ്ങൾ തീരുമാനിച്ചിരുന്നു. പ്രാദേശിക സഭകൾ ഭരണശ്രേണിയിലെ ഘടകങ്ങളാകുകയും എപ്പിസ്കോപ്പസി ശക്തിയാർജിക്കുകയും ചെയ്തതോടെ ആഗോളസഭയിൽ യോഗങ്ങൾ അപ്രസക്തങ്ങളായി.

എന്നാൽ മദ്ധ്യ പൗരസ്ത്യ ദേശവും യൂറോപ്പും കേന്ദ്രമാക്കി വളർന്ന ക്രൈസ്തവ സഭാ ഭരണരീതി അവരുമായി നേരിട്ടു ബന്ധപ്പെടാതിരുന്ന കേരള ക്രൈസ്തവർക്ക് അപരിചിതമായിരുന്നു. ആദിമസഭയുടെ തനിമയിൽ ഇടവക പള്ളികളും, മലങ്കര സഭ മുഴുവനും പള്ളി യോഗങ്ങളാലും *മലങ്കര പള്ളിയോഗ*ത്താലും ഭരിക്കപ്പെട്ടു. *ജാതിക്കു തലവനായ* അർക്കദിയാക്കോൻ (Archdeacon of All India) ആയിരുന്നു മലങ്കര പള്ളിയോഗത്തിന്റെ തലവൻ. *സുന്നഹദോസ്* എന്ന പേരിലാണ് 16 മുതൽ 19 വരെയുള്ള നൂററാണ്ടുകളിലെ മലങ്കര പള്ളി യോഗങ്ങൾ അറിയപ്പെടുന്നത്. പട്ടക്കാരും ജനങ്ങളും ഉൾപ്പെട്ടതായിരുന്നു *മലങ്കര പള്ളിയോഗം*.

മലങ്കരപള്ളിയോഗത്തിന്റെ പ്രാമാണ്യത്തിന്റെ ഏറ്റവും വലിയ തെളിവ് ഉദയംപേരൂർ സുന്നഹദോസ് തന്നെയാണ്. മലങ്കര നസ്രാണികളെ റോമാ പാപ്പായുടെ കീഴിലാക്കാൻ *സർവ്വശക്തനായ* ആർച്ച്ബിഷപ്പ് മെനസിസിന് റോമൻ സഭയുടെ കാനോനകൾക്ക് വിരുദ്ധമായി ഉദയംപേരൂർ സുന്നഹദോസ് വിളിച്ചുകൂട്ടേണ്ടി വന്നു. കാരണം, *മലങ്കര പള്ളിയോഗ*ത്തിന്റെ സമ്മതം കൂടാതെ യാതൊരു തീരുമാനവും ഈ സഭയ്ക്ക് ബാധകമല്ലായിരുന്നു. ഉദയംപേരൂരിനു ശേഷം *മലങ്കര പള്ളിയോഗ*ത്തെ ഇല്ലാതാക്കുവാൻ റോമൻ സഭാധികാരികൾ ബോധപൂർവമായ ശ്രമം നടത്തിയെങ്കിലും അതു വിജയിച്ചില്ല. ജാതിക്കുതലവനായ പകലോമറ്റം തോമ്മാ അർക്കദിയക്കോന്റെ സ്വാതന്ത്ര്യസമരത്തിനു പിന്നിലെ ശക്തി ഒറ്റക്കെട്ടായി നിന്ന മലങ്കര പള്ളി യോഗമായിരുന്നു. 1599 നും 1653 നും ഇടയിൽ *മലങ്കരപള്ളി യോഗം* സമ്മേളിച്ചപ്പോഴൊക്കെ ഈ ഐക്യദാർഢ്യം പ്രകടമായിരുന്നു.

കീഴ്വഴക്കങ്ങളെ മാത്രം അടിസ്ഥാനപ്പെടുത്തിയുള്ള മലങ്കര പള്ളിയോഗത്തിന് നിയതമായ ഒരു നിയമാവലി ഉണ്ടാക്കാനുള്ള ശ്രമം 19-ാം നൂറ്റാണ്ടിന്റെ മദ്ധ്യകാലത്ത് ആരംഭിച്ചുവെങ്കിലും 1876-ലെ മുളന്തുരുത്തി സുന്നഹദോസിലാണ് ആ ശ്രമം വിജയിച്ചത്. 1934-ൽ മലങ്കരസഭാ ഭരണഘടന പാസ്സാക്കിയതോടുകൂടി *മലങ്കരപള്ളി യോഗ*ത്തിനു വ്യക്തമായ ഒരു നിയമാവലി ഉണ്ടായി. പക്ഷേ ഈ പ്രക്രിയകൾക്കിടയിൽ അതിന്റെ അധികാരങ്ങളിൽ നല്ല പങ്കും ചോർന്നുപോയി. എന്നാൽ ഇന്നും മലങ്കരസഭയുടെ അത്യുന്നത നിയമനിർമ്മാണകേന്ദ്രം *മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ* എന്ന *മലങ്കര പള്ളിയോഗം* തന്നെയാണ്.

1653 മുതൽ 2006 വരെ നടന്ന സുപ്രധാന *മലങ്കര പള്ളിയോഗ*ങ്ങളുടെ ഒരു ലഘുവിവരണമാണ് താഴെ. 1876 ന് മുമ്പുള്ള പല യോഗങ്ങളും വിട്ടുപോയിരിക്കാൻ സാധ്യതയുണ്ട് (സ്ഥലം, അദ്ധ്യക്ഷൻ, തീയതി, തീരുമാനം എന്ന ക്രമത്തിൽ):

1. മട്ടാഞ്ചേരി- 1653 ജനുവരി 3- പകലോമറ്റം തോമ്മാ അർക്കദിയക്കോൻ - റോമൻ കത്തോലിക്കാ സഭയുമായി ബന്ധം വിഛേദിച്ച് കൂനൻ കുരിശു സത്യം ചെയ്തു.

2. ഇടപ്പള്ളി - 1653 ഫെബ്രുവരി 5 - പകലോമറ്റം തോമ്മാ അർക്കദിയക്കോൻ - *ജാതിക്കുകർത്തവ്യൻ* തോമ്മാ അർക്കദിയാക്കോനെ *വേദതലവനായി* തെരഞ്ഞെടുത്തു.

3. ആലങ്ങാട് - 1653 മെയ് 2 - പകലോമററം തോമ്മാ അർക്കദിയക്കോൻ - തോമ്മാ അർക്കദിയക്കോനെ, മാർത്തോമ്മാ ഒന്നാമൻ എന്ന പേരിൽ എപ്പിസ്കോപ്പായായി വാഴിച്ചു. നാലു പട്ടക്കാരെ അദ്ദേഹത്തിന്റെ ആലോചനക്കാരായി നിയമിച്ചു. മൂന്നു വർഷം കൂടുമ്പോൾ യോഗം കൂടി ആലോചനക്കാരെ മാറ്റി നിയമിക്കണമെന്നും തീരുമാനിച്ചു.

4. ചെങ്ങന്നൂർ - 1686 - പാശ്ചാത്യ സുറിയാനി മെത്രാൻ മാർ ഈവാനിയോസ് ഹദിയള്ള - അടിസ്ഥാന അലക്സന്ത്ര്യൻ വേദശാസ്ത്ര പ്രമാണങ്ങളിൽ അഞ്ചെണ്ണം (സഭ, സ്വർഗ്ഗം, പ. റൂഹാ, നോമ്പ്, വി. കുർബാന) മലങ്കരസഭ അംഗീകരിച്ചു. ബാക്കി കാര്യങ്ങളിൽ *കീഴ്നടപ്പ്* തുടരാനും തീരുമാനിച്ചു.

5. കണ്ടനാട് - 1774 ജൂൺ (949 മിഥുനം) വലിയ മാർ ദീവന്നാസിയോസ് (ആറാം മാർത്തോമ്മാ) - അനധികൃതമായി മെത്രാൻ പട്ടമേറ്റ് കൊച്ചി രാജ്യത്ത് അധികാരം നടത്തിയ കാട്ടുമങ്ങാട്ട് മാർ കൂറിലോസിനെ *വടിയും മുടിയും വയ്പ്പിച്ച്* സ്ഥാനഭ്രഷ്ടനാക്കി.

6. നിരണം - 1780 നവംബർ (956 തുലാം 21) - വലിയ മാർ ദീവന്നാസിയോസ് - തിരുവിതാംകൂർ സർക്കാരിൽ അടിയറ തീർക്കാൻ 40,000 പണം പള്ളിക്കാർക്ക് വരിയിട്ടു. പസാരം നൂറു പണമിടയ്ക്ക് നാലും ആറുമായി ഒരു രാശി (ഈ അനുപാതം വരനും വധുവിനുമാകണം) ആയി നിശ്ചയിച്ചു.

7. മാവേലിക്കര - 1789 (കൊല്ല വർഷം 964)- വലിയ മാർ ദീവന്നാസി യോസ് - വി. യാക്കോബിന്റെ കുർബാന തക്സാ ഉൾപ്പെടെ പാശ്ചാത്യ സുറിയാനിക്രമങ്ങൾ മല ങ്കരസഭ സ്വീകരിച്ചു. വിവാഹവും മാമോദീസായും കീഴ്വഴക്കമനുസരിച്ച് തുടരാനനുവദിച്ചു.

8. നിരണം - 1807 ഡിസംബർ (983 ധനു 5) - വലിയ മാർ ദീവന്നാസി യോസ് - അന്ത്യോഖ്യൻ മെത്രാൻ മാർ ദീയസ്കോറോസിന്റെ ഭരണാവ കാശവാദം നിരാകരിച്ചു.

9. കണ്ടനാട് - 1809 ആഗസ്റ്റ് 13 (985 ചിങ്ങം 1)- മാർത്തോമ്മാ എട്ടാമൻ- സുപ്രധാനമായ ഈ യോഗത്തിൽ വച്ച് മാർത്തോമ്മാ എട്ടാമനെ മോതിരമിടു വിച്ച് മലങ്കര മെത്രാനായി അംഗീകരി ച്ചു. കായംകുളം ഫീലിപ്പോസ് റമ്പാ നേയും പുലിക്കോട്ടിൽ ഇട്ടൂപ്പ് കത്ത നാരെ റമ്പാനാക്കി അദ്ദേഹത്തെയും മെത്രാന്റെ കാര്യവിചാരകരായി നിയ മിച്ചു. *കണ്ടനാട് പടിയോല* എന്ന പ്രസിദ്ധമായ പ്രഖ്യാപനത്തിലൂടെ മല ങ്കരസഭയുടെ ആത്മീയവും ലൗകീക വുമായ വിവിധ വിഷയങ്ങളെപ്പറ്റി പതി നൊന്ന് ഭാഗമുള്ള നിയമാവലി പാസ്സാ ക്കി. മറ്റു ക്രമങ്ങൾ പൂർണ്ണമായി ഉപേ ക്ഷിച്ച് മലങ്കരസഭ പാശ്ചാത്യ സുറി യാനിക്രമങ്ങളെ സ്വീകരിച്ച് ആരാധനാ ക്രമങ്ങൾ ഏകീകരിക്കുന്നതും അതി നായി രണ്ട് *പഠിത്ത വീടുകൾ* സ്ഥാപി ക്കുന്നതുമാണ് ഇവയിൽ മുഖ്യം.

10. കോട്ടയം (?) -1816 ജനുവരി - (991 മകരം) - കിടങ്ങൻ മാർ പീലക്സീ നോസ് - പകലോമറ്റം പാരമ്പര്യ വാഴ്ച അവസാനിപ്പിക്കുകയും പകരം പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാനെ മെത്രാൻ സ്ഥാനത്തേക്കു തിരഞ്ഞെടു ക്കുകയും ചെയ്തു.

11. കോട്ടയം ചെറിയപള്ളി - 1817 ജനുവരി (992 മകരം 10)- കിടങ്ങൻ മാർ പീലക്സീനോസ് - പുന്നത്ര കുര്യൻ കത്തനാരെ വികാരി ജനറ ലായി നിയമിച്ചു.

12. മാവേലിക്കര - 1818 ഡിസംബർ 3 - പുന്നത്ര മാർ ദീവന്നാസിയോസ് - ഇംഗ്ലീഷ് മിഷണറിമാർ ആവശ്യപ്പെട്ട തനുസരിച്ചുള്ള പരിഷ്ക്കാരങ്ങൾ മല ങ്കരസഭയുടെ ആചാരാനുഷ്ഠാനങ്ങ ളിൽ വരുത്തണമോ എന്ന് പഠിക്കുവാൻ ഒരു കമ്മിറ്റിയെ നിയമിച്ചു.

13. കോട്ടയം ചെറിയപള്ളി - 1825 ജൂൺ 27 (1000 മിഥുനം 15) - കിടങ്ങൻ മാർ പീലക്സീനോസ് - ചേപ്പാട് ആഞ്ഞിലിമൂട്ടിൽ ഫിലിപ്പോസ് മല്പാനെ മെത്രാപ്പോലീത്തായായി തെരഞ്ഞെടുത്തു.

14. കോട്ടയം ചെറിയപള്ളി - 1825 ഡിസംബർ (1001 ധനു 13-16) - ചേപ്പാട് മാർ ദീവന്നാസിയോസ് - അന്ത്യോഖ്യാ യിൽ നിന്നും വന്ന് *മലങ്കര മെത്രാൻ* സ്ഥാനം അവകാശപ്പെട്ട മാർ അത്താ നാസിയോസ് എന്ന മെത്രാനെ മാർ പീലക്സീനോസിന്റെയും മാർ ദീവന്നാ സിയോസ് നാലാമന്റെയും സഹായി യായി മാത്രം അംഗീകരിച്ചു.

15. മാവേലിക്കര - 1836 ജനുവരി 16 (1011 മകരം 5) - ചേപ്പാട് മാർ ദീവ ന്നാസിയോസ് - പ്രൊട്ടസ്റ്റന്റ് മിഷണ റിമാരുടെ നവീകരണ നിർദ്ദേശങ്ങൾ പാടെ തിരസ്ക്കരിച്ച് *മാവേലിക്കര പടി യോല* എഴുതി.

16. കണ്ടനാട് - 1843 ആഗസ്റ്റ് 15 (1019 ചിങ്ങം 3) - ചേപ്പാട് മാർ ദീവ ന്നാസിയോസ് - പാലക്കുന്നത്ത് മാർ മാത്യൂസ് അത്താനാസിയോസിന്റെ സ്താത്തിക്കോൻ അംഗീകരിക്കാൻ വിസമ്മതിച്ചു.

17. കോട്ടയം പഴയസെമിനാരി - 1853 ഫെബ്രുവരി 14 (1028 കുംഭം 2) - പാലക്കുന്നത്ത് മാർ മാത്യൂസ് അത്താ നാസിയോസ് - ഇടവഴീക്കൽ ഫീലി പ്പോസ് കത്തനാർ മുതൽ പേർ മുൻക യ്യെടുത്തു തയ്യാറാക്കിയ മലങ്കരസഭ യുടെ വിശ്വാസ, ആചാര, ഭരണസം ബന്ധമായി 101 ഭാഗങ്ങളുള്ള ഒരു *ചട്ട വര്യോല* പാസ്സാക്കി. മലങ്കരസഭയുടെ ആദ്യ സമ്പൂർണ ലിഖിത ഭരണഘട നയാണ് ഇത്.

18. കോട്ടയം പഴയസെമിനാരി - 1869 ഒക്ടോബർ 21 (തുലാം 9) പാല ക്കുന്നത്ത് മാത്യൂസ് മാർ അത്താനാ സിയോസ് - വട്ടിപ്പണപ്പലിശ വാങ്ങു ന്നതിന് കൂട്ടു ട്രസ്റ്റികളായി താഴത്ത് ചാക്കോ ചാണ്ടപ്പിള്ള കത്തനാരെയും കുളങ്ങര ഇട്ടിച്ചൻ പൈലിയേയും തെര ഞ്ഞെടുത്തു.

19. കോട്ടയം പഴയസെമിനാരി - 1870 ഫെബ്രുവരി 7 (മകരം 26) പാല ക്കുന്നത്ത് മാത്യൂസ് മാർ അത്താനാ സിയോസ് - വട്ടിപ്പണം ചെലവാക്കു ന്നതിനും സെമിനാരി പഠനം സുഗമ മായി നടത്തുന്നതിനുമായി ഒരു കമ്മി റ്റി ഉണ്ടാക്കാൻ തീരുമാനിച്ചു. പത്തു ഭാഗങ്ങളുള്ള ഒരു *പടിയോലയും* പാസ്സാക്കി.

20. പരുമല സെമിനാരി - 1873 സെപ്ററംബർ 8 - യുയാക്കിം മാർ കൂറിലോസ്/പുലിക്കോട്ടിൽ മാർ ദീവ ന്നാസിയോസ് അഞ്ചാമൻ- മലങ്കര അസോസിയേഷനും മാനേജിംഗ് കമ്മി റ്റിക്കും രൂപംകൊടുത്തു. വിശദമായ ഒരു നിയമാവലി പാസാക്കി.

21. മുളന്തുരുത്തി പള്ളി - 1876 ജൂൺ 27-30 - പ. പത്രോസ് തൃതീ യൻ പാത്രിയർക്കീസ്- സുറിയാനി ക്രിസ്ത്യാനി അസോസിയേഷനും മാനേജിംഗ് കമ്മിറ്റിയും രൂപീകരിച്ചു. മാനേജിംഗ് കമ്മിറ്റിയിലേക്ക് 24 പേരെ തെരഞ്ഞെടുത്തു.

22. വെളിയനാട് പള്ളി - 1877 ജനു വരി 27-30 - പ. പത്രോസ് തൃതീയൻ പാത്രിയർക്കീസ് - മെത്രാന്മാരെ തെര ഞ്ഞെടുക്കാനുള്ള *മലങ്കര പള്ളിയോ ഗത്തിന്റെ* അവകാശം പാത്രിയർക്കീസ് ബാവാ അംഗീകരിക്കാതിരുന്നതിനാൽ പ്രതിനിധികൾ യോഗം ബഹിഷ്ക്ക രിച്ചു.

23. പരുമല സെമിനാരി - 1878 ഫെബ്രുവരി 18 - പുലിക്കോട്ടിൽ മാർ ദീവന്നാസിയോസ് അഞ്ചാമൻ - പുതിയ കമ്മിറ്റിക്കാരെ നിശ്ചയിച്ചു. നവീകരണക്കാരുമായുള്ള കേസും അതിനായുള്ള പണപ്പിരിവും ഊർജ്ജി തപ്പെടുത്താൻ തീരുമാനിച്ചു.

24. പുതുപ്പള്ളി പള്ളി - 1879 ഏപ്രിൽ 26 - മാർ ദീവന്നാസിയോസ് അഞ്ചാമൻ - കേസു മൂലമുണ്ടായ കടം വീട്ടാൻ നടപടി. പള്ളികളെ നാലു ക്ലാസായി തിരിച്ചു. പിരിവു തുക നിശ്ച യിച്ചു.

25. കോട്ടയം പഴയസെമിനാരി - 1886 സെപ്ററംബർ 11-13 - മാർ ദീവ ന്നാസിയോസ് അഞ്ചാമൻ - ഇടവക പള്ളികളുടെ വരുമാനത്തിന്റെ അഞ്ചു ശതമാനം എല്ലാ വർഷവും പൊതുവ കയ്ക്ക് നല്കണം. കൂട്ടു ട്രസ്റ്റിമാരായി കോനാട്ട് കോര യോഹന്നാൻ മല്പാ നെയും കുന്നുംപുറത്ത് കോര ഉലഹ ന്നാനെയും തെരഞ്ഞെടുത്തു.

26. കോട്ടയം പഴയസെമിനാരി - 1892 മാർച്ച് 30, 31 - മാർ ദീവന്നാസി യോസ് അഞ്ചാമൻ - മാനേജിംഗ് കമ്മി റ്റിയിലേക്ക് പുതിയതായി 24 പേരെ തെരഞ്ഞെടുത്തു. കമ്മിറ്റിയുടെ നട പടിക്രമങ്ങൾക്ക് രൂപംകൊടുത്തു.

27. കോട്ടയം പഴയസെമിനാരി - 1895 നവംബർ 21-23 - മാർ ദീവന്നാസി യോസ് അഞ്ചാമൻ - വൈദിക ട്രസ്റ്റി യായ കോനാട്ട് കോര യോഹന്നാൻ മല്പാന്റെ നിര്യാണം മൂലം ഒഴിവു വന്ന സ്ഥാനത്തേക്ക് കോനാട്ട് കോര മാത്തൻ മല്പാനെ തെരഞ്ഞെടുത്തു.

28. കോട്ടയം പഴയസെമിനാരി -

1901 ഏപ്രിൽ 24, 25 - മാർ ദീവന്നാസിയോസ് അഞ്ചാമൻ - കുന്നുംപുറത്ത് കോര ഉലഹന്നാൻ മരിച്ച ഒഴിവിൽ കുന്നുംപുറത്ത് സി.ജെ. കുര്യനെ അത്മായ ട്രസ്റ്റിയായും 24 അംഗ മാനേജിംഗ് കമ്മിറ്റിയേയും തെരഞ്ഞെടുത്തു. മാർ ദീവന്നാസിയോസിന്റെ പൗരോഹിത്യ കനകജൂബിലി ആഘോഷിക്കണം എന്നു തീരുമാനിച്ചു.

29. കോട്ടയം പഴയസെമിനാരി - 1908 ഫെബ്രുവരി 27 - മാർ ദീവന്നാസിയോസ് അഞ്ചാമൻ - മലങ്കര മല്പാൻ വട്ടശ്ശേരിൽ ഗീവർഗീസ് റമ്പാനെയും, കൊച്ചുപറമ്പിൽ പൗലോസ് റമ്പാനെയും മേല്പട്ട സ്ഥാനത്തേക്കും തെരഞ്ഞെടുത്തു. ഇവരിൽ വട്ടശ്ശേരിൽ റമ്പാനെ മലങ്കര മെത്രാപ്പോലീത്തായുടെ അസിസ്റ്റന്റും പിൻഗാമിയുമായി നിശ്ചയിച്ചു. 26 അംഗ മാനേജിംഗ് കമ്മിറ്റിയെ തെരഞ്ഞെടുത്തു.

30. കോട്ടയം പഴയസെമിനാരി -1909 നവംബർ 25-27 - പ. അബ്ദുള്ളാ ദ്വിതീയൻ പാത്രിയർക്കീസ് - പാത്രിയർക്കീസ് ലൗകീകാധികാരം ആവശ്യപ്പെട്ടത് യോഗം നിരസിച്ചതിനാൽ തീരുമാനമെടുക്കാതെ പിരിഞ്ഞു.

31. കോട്ടയം എം. ഡി. സെമിനാരി - 1911 സെപ്റ്റംബർ 7 - വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദീവന്നാസിയോസ് ആറാമൻ - *ബാവാ കക്ഷിയിൽ* ചേർന്ന കോനാട്ട് കോര മാത്തൻ മല്പാൻ, സി. ജെ. കുര്യൻ എന്നിവരെ മാറ്റി പകരം പാലപ്പള്ളിൽ മാണി പൗലോസ് കത്തനാരെയും ചിറക്കടവിൽ കോര കൊച്ചു കോരുളയെയും കൂട്ടു ട്രസ്റ്റികളായി തെരഞ്ഞെടുത്തു.

32. കോട്ടയം പഴയസെമിനാരി - 1930 സെപ്റ്റംബർ 4 - മാർ ദീവന്നാസിയോസ് ആറാമൻ - ആറു പേരെ മേല്പട്ടസ്ഥാനത്തേക്കും 36 പേരെ മാനേജിംഗ് കമ്മിറ്റിയിലേക്കും തെരഞ്ഞെടുത്തു. ഒ. എം. ചെറിയാൻ കൺവീനറായി ഭരണഘടനാ രൂപീകരണ സമിതിയെ നിയമിച്ചു.

33. കോട്ടയം എം. ഡി. സെമിനാരി - 1931 ജൂലൈ 10 - മാർ ദീവന്നാസിയോസ് ആറാമൻ - ചിറക്കടവിൽ കോര കൊച്ചുകോരുളയുടെ നിര്യാണം മൂലം ഒഴിവു വന്ന സ്ഥാനത്തേക്ക് എറികാട് ഇ. ഐ. ജോസഫിനെ കൂട്ടു ട്രസ്റ്റിയായി തെരഞ്ഞെടുത്തു.

34. കോട്ടയം എം. ഡി. സെമിനാരി - 1934 ഡിസംബർ 26 - പ. ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ - പൗരസ്ത്യ കാതോലിക്കാ മാർ ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവായെ മലങ്കര മെത്രാപ്പോലീത്തായായി തെരഞ്ഞെടുത്തു. സഭാഭരണഘടന പാസ്സാക്കി. 60 അംഗ മാനേജിംഗ് കമ്മിറ്റിയെയും ഒരാളെ മേല്പട്ടസ്ഥാനത്തേക്കും തെരഞ്ഞെടുത്തു. 10 അംഗ വർക്കിംഗ് കമ്മിറ്റി ഉണ്ടായിരിക്കണമെന്നും നിശ്ചയിച്ചു. *കാതോലിക്കാനിധി* രൂപീകരിച്ചു.

35. കോട്ടയം എം. ഡി. സെമിനാരി - 1951 മെയ് 17 - പ. ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ - ഭരണഘടന ഭേദഗതി ചെയ്തു. രണ്ടുപേരെ മേല്പട്ടസ്ഥാനത്തേക്കും 66 പേരെ മാനേജിംഗ് കമ്മിറ്റിയിലേക്കും തെരഞ്ഞെടുത്തു. 15 പേരെ നോമിനേറ്റ് ചെയ്തു.

36. പുത്തൻകാവ് പള്ളി - 1958 ഡിസംബർ 26 - പ. ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ - നിര്യാതരായ കൂട്ടു ട്രസ്റ്റികൾക്കു പകരം മണലിൽ യാക്കോബ് കത്തനാർ, ഉപ്പൂട്ടിൽ കുര്യൻ ഏബ്രഹാം എന്നിവരെ തെരഞ്ഞെടുത്തു. *ബാവാ കക്ഷിയിലെ* മേല്പട്ടക്കാരെ അംഗീകരിച്ചു.

37. കോട്ടയം എം. ഡി. സെമിനാരി - 1959 സെപ്റ്റംബർ 16 - പ. ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ - മാനേജിംഗ് കമ്മിറ്റിയിലേക്ക് 72 പേരെ തെരഞ്ഞെടുത്തു (പിന്നീട് 18 പേരെ നോമിനേറ്റു ചെയ്തു).

38. നിരണം പള്ളി - 1962 മെയ് 17 - പ. ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ - പൗരസ്ത്യ കാതോലിക്കായുടെയും മലങ്കര മെത്രാപ്പോലീത്തായുടെയും പിൻഗാമിയായി ഔഗേൻ മാർ തീമോത്തിയോസ് മെത്രാപ്പോലീത്തായെ തെരഞ്ഞെടുത്തു.

39. കോട്ടയം എം. ഡി. സെമിനാരി - 1965 ഡിസംബർ 28 - പ. ഔഗേൻ കാതോലിക്കാ - മണലിൽ യാക്കോബ് കത്തനാർ രാജിവച്ച ഒഴിവിൽ തെങ്ങുംതോട്ടത്തിൽ ടി. എസ്. ഏബ്രഹാം കോറെപ്പിസ്കോപ്പായെ വൈദികട്രസ്റ്റിയായി തെരഞ്ഞെടുത്തു. മേല്പട്ടസ്ഥാനത്തേക്ക് അഞ്ചു പേരെയും മാനേജിംഗ് കമ്മിററിയിലേക്ക് 86 പേരെ തെരഞ്ഞെടുത്തു (പിന്നീട് 22 പേരെ നോമിനേറ്റു ചെയ്തു).

40. കോട്ടയം എം. ഡി. സെമിനാരി - 1970 ഡിസംബർ 31 - പ. ഔഗേൻ കാതോലിക്കാ - പൗരസ്ത്യ കാതോലിക്കായുടെയും മലങ്കര മെത്രാപ്പോലീത്തായുടെയും പിൻഗാമിയായി വട്ടക്കുന്നേൽ മാത്യൂസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്തായെ തെരഞ്ഞെടുത്തു. മാനേജിംഗ് കമ്മിറ്റിയിലേക്ക് 86 പേരെ തെരഞ്ഞെടുത്തു (പിന്നീട് 22 പേരെ നോമിനേറ്റു ചെയ്തു).

41. നിരണം പള്ളി - 1974 ഒക്ടോബർ 2 - പാറേട്ട് മാത്യൂസ് മാർ ഈവാനിയോസ് - മേല്പട്ടസ്ഥാനത്തേക്ക് അഞ്ചു പേരെയും മാനേജിംഗ് കമ്മിറ്റിയിലേക്ക് 86 പേരെയും തെരഞ്ഞെടുത്തു (പിന്നീട് 22 പേരെ നോമിനേറ്റു ചെയ്തു).

42. മാവേലിക്കര എം. എസ്. എസ്. ഹൈസ്കൂൾ - 1977 മെയ് 16 - പ. മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാ - മേല്പട്ടസ്ഥാനത്തേക്ക് അഞ്ചു പേരെ തെരഞ്ഞെടുത്തു.

43. കോട്ടയം എം. ഡി. സെമിനാരി - 1980 മെയ് 1 - പ. മാത്യൂസ് പ്രഥമൻ കാതോലിക്കാ - പൗരസ്ത്യ കാതോലിക്കായുടെയും മലങ്കര മെത്രാപ്പോലീത്തായുടെയും പിൻഗാമിയായി മാത്യൂസ് മാർ കൂറിലോസ് മെത്രാപ്പോലീത്തായേയും നിര്യാതനായ ഉപ്പൂട്ടിൽ കുര്യൻ ഏബ്രഹാമിനു പകരം പടിഞ്ഞാറേക്കര പി. സി. ഏബ്രഹാമിനെ അത്മായ ട്രസ്റ്റിയായും തെരഞ്ഞെടുത്തു. മാനേജിംഗ് കമ്മിറ്റിയിലേക്ക് 86 പേരെ തെരഞ്ഞെടുത്തു. (പിന്നീട് 22 പേരെ നോമിനേറ്റു ചെയ്തു).

44. തിരുവല്ല എം. ജി. എം. ഹൈസ്കൂൾ - 1982 ഡിസംബർ 28 - പ. മാത്യൂസ് പ്രഥമൻ കാതോലിക്കാ - രാജിവച്ച ടി. എസ്. ഏബ്രഹാം കോർഎപ്പിസ്കോപ്പായ്ക്കു പകരം കോനാട്ട് ഏബ്രഹാം മല്പാനെ വൈദിക ട്രസ്റ്റിയായും അഞ്ചു പേരെ മേല്പട്ടസ്ഥാനത്തേക്കും തെരഞ്ഞെടുത്തു.

45. കോട്ടയം എം. ഡി. സെമിനാരി - 1985 ഒക്ടോബർ 23 - പ. മാത്യൂസ് പ്രഥമൻ കാതോലിക്കാ - മാനേജിംഗ് കമ്മിറ്റിയിലേക്ക് 90 പേരെ തെരഞ്ഞെടുത്തു (പിന്നീട് 24 പേരെ നോമിനേറ്റു ചെയ്തു).

46. കോട്ടയം എം. ഡി. സെമിനാരി - 1987 ഡിസംബർ 29 - പ. മാത്യൂസ് പ്രഥമൻ കാതോലിക്കാ - നിര്യാതനായ കോനാട്ട് ഏബ്രഹാം മല്പാന് പകരം നൂറനാൽ മത്തായി കത്തനാരെ വൈദിക ട്രസ്റ്റിയായി തെരഞ്ഞെടുത്തു. മേല്പട്ടസ്ഥാനത്തേക്ക് ഒരാളെ തെരഞ്ഞെടുക്കുവാൻ ശ്രമിച്ചെങ്കിലും മതിയായ മിനിമം വോട്ടു ലഭിക്കാതിരുന്നതിനാൽ ആരെയും തെരഞ്ഞെടുക്കാൻ കഴിഞ്ഞില്ല.

47. പത്തനംതിട്ട കാതോലിക്കേറ്റ്

കോളജ് - 1989 ഡിസംബർ 28 - പ. മാത്യൂസ് പ്രഥമൻ കാതോലിക്കാ - മേല്പട്ടസ്ഥാനത്തേക്ക് അഞ്ചു പേരെയും മാനേജിംഗ് കമ്മിറ്റിയിലേക്ക് 108 പേരെയും തെരഞ്ഞെടുത്തു (പിന്നീട് 30 പേരെ നോമിനേറ്റു ചെയ്തു).

48. പരുമല സെമിനാരി - 1992 സെപ്റ്റംബർ 10 - പ. മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ - പൗരസ്ത്യ കാതോലിക്കായുടെയും മലങ്കര മെത്രാപ്പോലീത്തായുടെയും പിൻഗാമിയായി തോമസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്തായെ തെരഞ്ഞെടുത്തു. മേല്പട്ടസ്ഥാനത്തേക്ക് രണ്ടുപേരെ തെരഞ്ഞെടുത്തു (മൂന്നു പേരെ തെരഞ്ഞെടുക്കാനാണ് ഉദ്ദേശിച്ചിരുന്നത്).

49. പരുമല സെമിനാരി - 1994 മെയ് 26 - പ. മാത്യൂസ് ദ്വിതീയൻ കാതോലിക്കാ - മാനേജിംഗ് കമ്മിറ്റിയിലേക്ക് 108 പേരെ തെരഞ്ഞെടുത്തു (പിന്നീട് 30 പേരെ നോമിനേറ്റ് ചെയ്തു).

50. പരുമല സെമിനാരി - 2002 മാർച്ച് 20 - പ. മാത്യൂസ് ദ്വിതീയൻ കാതോലിക്കാ - സുപ്രീംകോടതി നിർദ്ദേശമനുസരിച്ച് ജസ്റ്റീസ് വി. എസ്. മളീമഠിന്റെ നിരീക്ഷണത്തിൽ പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാബാവായുടെ മലങ്കര മെത്രാപ്പോലീത്താസ്ഥാനം സ്ഥിരീകരിച്ചു. മാനേജിംഗ് കമ്മിറ്റിയിലേക്ക് 111 പേരെ തെരഞ്ഞെടുത്തു (പിന്നീട് 30 പേരെ നോമിനേറ്റ് ചെയ്തു).

51. പരുമല സെമിനാരി - 2004 ജൂൺ 10 - പ. മാത്യൂസ് ദ്വിതീയൻ കാതോലിക്കാ - വൈദികട്രസ്റ്റിയായി ഡോ. ഒ. തോമസ് കത്തനാരെയും മേല്പട്ടസ്ഥാനത്തേക്ക് നാലു പേരെയും തിരഞ്ഞെടുത്തു. ഏഴു പേരെ തെരഞ്ഞെടുക്കാനാണുദ്ദേശിച്ചിരുന്നതെങ്കിലും മതിയായ വോട്ടു ലഭിച്ചത് നാലു പേർക്കു മാത്രമാണ്.

52. പരുമല സെമിനാരി - 2006 സെപ്റ്റംബർ 21, ഒക്ടോബർ 12 - പ. ദിദിമോസ് പ്രഥമൻ കാതോലിക്കാ - 1971 മുതലുള്ള എല്ലാ അസോസിയേഷൻ, മാനേജിംഗ് കമ്മിറ്റി, വർക്കിംഗ് കമ്മിറ്റി, എപ്പിസ്കോപ്പൽ സുന്നഹദോസ് തീരുമാനങ്ങളും സ്ഥിരപ്പെടുത്തി. പൗരസ്ത്യ കാതോലിക്കായുടെയും മലങ്കര മെത്രാപ്പോലീത്തായുടെയും പിൻഗാമിയായി പൗലോസ് മാർ മിലിത്തിയോസ് മെത്രാപ്പോലീത്തായെ തിരഞ്ഞെടുത്തു. മാനേജിംഗ് കമ്മറ്റിയംഗങ്ങളുടെ എണ്ണം 159 ആയി വർദ്ധിപ്പിച്ചു. ഇതിൽ 129 പേർ തിരഞ്ഞെടുക്കപ്പെടുന്നവർ ആയിരിക്കും.

53. പരുമല സെമിനാരി - 2007 മാർച്ച് 21 - പ. ദിദിമോസ് പ്രഥമൻ കാതോലിക്കാ - വൈദികട്രസ്റ്റിയായി ഫാ. ഡോ. ജോൺസ് ഏബ്രഹാം കോനാട്ടിനെയും അത്മായട്രസ്റ്റിയായി എം.ജി. ജോർജ് മുത്തൂറ്റിനെയും തെരഞ്ഞെടുത്തു. മാനേജിംഗ് കമ്മിറ്റിയിലേക്ക് 129 പേരെ തിരഞ്ഞെടുത്തു (പിന്നീട് 30 പേരെ നോമിനേറ്റ് ചെയ്തു).

54. പാമ്പാക്കുട എംടിഎം ഹയർ സെക്കണ്ടറി സ്കൂൾ - 2008 സെപ്റ്റംബർ 11 - പ. ദിദിമോസ് പ്രഥമൻ കാതോലിക്കാ - മേല്പട്ടസ്ഥാനത്തേക്ക് ഏഴു പേരെ നിരാഞ്ഞെടുത്തു.

55. ശാസ്താംകോട്ട മൗണ്ട് ഹോറേബ് ആശ്രമം - 2010 ഫെബ്രുവരി 17 - പ. ദിദിമോസ് പ്രഥമൻ കാതോലിക്കാ - മേല്പട്ടസ്ഥാനത്തേക്ക് ഏഴു പേരെ തിരഞ്ഞെടുത്തു. ■

# ഇടവക മാനേജിംഗ് കമ്മറ്റിയിൽ സ്ഥാനമൊഴിയുന്ന സെക്രട്ടറിയെയും ഉൾപ്പെടുത്തണം

**വർഗീസ് ജോൺ, തോട്ടപ്പുഴ**

ഒരു ഇടവകയുടെ ഭരണ നിർവഹണത്തിന് ചുക്കാൻ പിടിക്കുന്നത് വികാരിയും ട്രസ്റ്റിയും (കൈക്കാരൻ / കൈസ്ഥാനി) സെക്രട്ടറിയുമാണല്ലോ. ഓരോരുത്തരുടെയും ചുമതലകളും ഉത്തരവാദിത്വങ്ങളും മലങ്കര സഭാ ഭരണഘടന കൃത്യമായി നിർവചിച്ചിട്ടുണ്ട്. കൈസ്ഥാനിയ്ക്ക് സെക്രട്ടറിയെക്കാൾ വിപുലമായ അധികാരങ്ങളും ചുമതലകളാണുള്ളത് (ഭരണഘടന വകുപ്പുകൾ 16, 35).

എന്നാൽ പല ഇടവകകളിലും ഇടവകയുടെ ദൈനംദിന ഭരണകാര്യങ്ങളിൽ കൂടുതൽ ഇടപെടുന്നത് സെക്രട്ടറിയാണ്. ഇടവകയോഗത്തിന്റെയും മാനേജിംഗ് കമ്മറ്റിയുടെയും മിനിറ്റ്സ് എഴുതി സൂക്ഷിക്കേണ്ട സഭാ ഭരണഘടന (വകുപ്പുകൾ 16, 30) പ്രകാരമുള്ള ചുമതല മാത്രമല്ല സെക്രട്ടറിക്കുള്ളത്. പ്രായോഗികതലത്തിൽ മറ്റു പല ചുമതലകളും നിർവഹിക്കേണ്ടതായി വരുന്നുണ്ട്. ഭരണഘടന പ്രകാരം നിർബന്ധമില്ലെങ്കിലും ചില ഇടവകകളിൽ പതിവുള്ള വാർഷിക റിപ്പോർട്ട് മാനേജിംഗ് കമ്മറ്റിയ്ക്കു വേണ്ടി തയ്യാറാക്കുന്നതും ഇടവക യോഗത്തിൽ അവതരിപ്പിക്കുന്നതും സാധാരണയായി സെക്രട്ടറിയാണ്. ഭരണഘടന നിർമ്മാണ - ഭേദഗതി സമയത്ത് വിഭാവനം ചെയ്യാത്ത പല ചുമതലകളും സെക്രട്ടറിമാർ ഇപ്പോൾ നിർവഹിക്കുന്നുണ്ട്.

സഭാഭരണഘടന നിലവിൽ വന്ന കാലത്ത് ട്രസ്റ്റിയും സെക്രട്ടറിയും ഒരാൾ തന്നെയായിരുന്നു. 1951 ലെ ഭേദഗതിയോടെയാണ് ഈ സ്ഥാനങ്ങൾ വിഭജിക്കുന്നത്. ഇപ്പോഴുള്ള 16-ാം വകുപ്പിന്റെ ആദ്യഭാഗം 1951 ലും അവസാനഭാഗം 1967 ലും ചേർത്തതാണ്. എന്നാൽ 1951 നു മുമ്പു തന്നെ ചില ഇടവകകളിൽ (ഉദാ:- കവിയൂർ സ്ലീബാ പള്ളി) ട്രസ്റ്റിയ്ക്കു പുറമേ സെക്രട്ടറി സ്ഥാനം നിലവിൽ വന്നിരുന്നു.

ഇടവക മാനേജിംഗ് കമ്മറ്റിയുടെ ഘടനയെപ്പറ്റി സഭാ ഭരണഘടനയിൽ (വകുപ്പ് 26) കാണുന്നത് ഇപ്രകാരമാണ്: "വികാരി ഇടവക മാനേജിംഗ് കമ്മറ്റിയുടെ പ്രസിഡന്റും മറ്റു പട്ടക്കാർ ഉണ്ടെങ്കിൽ അവർ വൈസ് പ്രസിഡണ്ടന്മാരും തന്നാണ്ടു കൈസ്ഥാനിയും സെക്രട്ടറിയും കാലാവധി കഴിഞ്ഞു മാറിപ്പോകുന്ന മുന്നാണ്ടു കൈസ്ഥാനിയും മാനേജിംഗ് കമ്മറ്റിയിലെ അംഗങ്ങളും ആയിരിക്കുന്നതാകുന്നു." ഇതനുസരിച്ച് പുതിയ മാനേജിംഗ് കമ്മറ്റിയിൽ സ്ഥാനമൊഴിയുന്ന ട്രസ്റ്റിയെ ഉൾപ്പെടുത്തണമെന്ന് നിർബന്ധമാണ്. സ്ഥാനമൊഴിയുന്ന സെക്രട്ടറിയെ ഉൾപ്പെടുത്തണമെന്ന് നിർബന്ധമില്ല. എന്നാൽ ചില ഇടവകകളിലെങ്കിലും സ്ഥാനമൊഴിയുന്ന ട്രസ്റ്റിയെ അപേക്ഷിച്ച് സ്ഥാനമൊഴിയുന്ന സെക്രട്ടറിയെ ഉൾപ്പെടുത്തുന്നതാണ് കൂടുതൽ പ്രയോജനം. എന്നാൽ ഭരണഘടന അനുസരിച്ച് സ്ഥാനമൊഴിയുന്ന ട്രസ്റ്റിയെ ഒഴിവാക്കാനും പാടില്ല.

സ്ഥാനമൊഴിയുന്ന സെക്രട്ടറിയെ ഉൾപ്പെടുത്തുന്നത് ഭരണഘടനാ വിരുദ്ധമായ നടപടിയല്ല. പൊതുയോഗത്തിന് തീരുമാനിക്കാവുന്നതേയുള്ളൂ. ഇതിനുവേണ്ടി സഭാ ഭരണഘടന 129-ാം വകുപ്പ് അനുസരിച്ചുള്ള ഉപചട്ടം വേണമെന്നില്ല. സ്ഥാനമൊഴിയുന്ന സെക്രട്ടറിയെ ഉൾപ്പെടുത്തുക എന്ന നിസ്സാര കാര്യത്തിനുവേണ്ടി റൂൾ കമ്മറ്റി വഴി അസോസിയേഷൻ മാനേജിംഗ് കമ്മറ്റിയുടെ അനുമതി വാങ്ങേണ്ട കാര്യമില്ല. ഇനിയുമൊരു ഭരണഘടനാ ഭേദഗതി ഉണ്ടാകുമ്പോൾ 26-ാം വകുപ്പിന്റെ അവസാനം "കാലാവധി കഴിഞ്ഞു മാറിപ്പോകുന്ന മുന്നാണ്ടു സെക്രട്ടറിയെയും മാനേജിംഗ് കമ്മറ്റിയിൽ അംഗമാക്കാവുന്നതാകുന്നു" എന്നു കൂടി ചേർക്കുന്നതു നല്ലതാണ്. സെക്രട്ടറിക്ക് കാര്യമായ റോൾ ഉള്ള ഇടവകകളിൽ പൊതുയോഗത്തിന് ആവശ്യമെന്ന് തോന്നുന്നുവെങ്കിൽ ഉൾപ്പെടുത്താനുള്ള സ്വാതന്ത്ര്യം ഉണ്ടായിരിക്കണം എന്നു മാത്രമേ ഈ ഭരണഘടനാ ഭേദഗതി നിർദേശം കൊണ്ട് ഉദ്ദേശിക്കുന്നുള്ളൂ. ഈ അംഗത്തിന് വോട്ടവകാശം കൊടുക്കണമോ വേണ്ടയോ എന്നുള്ളത് പൊതുയോഗം തീരുമാനിക്കേണ്ടതാണ്.

ഇടവക ഭരണ സംവിധാനം തുടർച്ചാസ്വഭാവമുള്ളതാണ്. ഒരു വർഷത്തെ മാനേജിംഗ് കമ്മറ്റിയിലെ 20% - 30% അംഗങ്ങൾ അടുത്ത വർഷത്തെ മാനേജിംഗ് കമ്മറ്റിയിൽ അംഗമാകുന്നത് നല്ലതാണ്. പക്ഷേ അതിന് വ്യവസ്ഥാപിതമായ മാർഗമില്ലല്ലോ. പല ഇടവകകളിലും എല്ലാ അംഗങ്ങളും മാറാനിടയുണ്ട്. ആ നിലയ്ക്ക് ഏറ്റവും കുറഞ്ഞത് സ്ഥാനമൊഴിയുന്ന ട്രസ്റ്റിയും സെക്രട്ടറിയും തൊട്ടു പിന്നാലെയുള്ള മാനേജിംഗ് കമ്മറ്റിയിൽ അംഗമാകുമ്പോൾ ഇരു മാനേജിംഗ് കമ്മറ്റികളും (മുന്നാണ്ട്, തന്നാണ്ട്) തമ്മിൽ ബന്ധിപ്പിക്കുന്ന കണ്ണികളായി വർത്തിക്കും. ഇരുവരുടെയും അനുഭവങ്ങളും പരിചയസമ്പത്തും പിന്നാലെ വരുന്നവർക്ക് സഹായകമായിരിക്കും. മിക്ക ഇടവകകളിലും പുതിയ ഭരണസമിതി മാർച്ച് അവസാനം തെരഞ്ഞെടുക്കപ്പെടുകയും ഏപ്രിൽ ഒന്നിന് ചുമതലയേൽക്കുകയും ചെയ്യുന്ന രീതിയാണുള്ളത്. ഏപ്രിൽ - മെയ് മാസങ്ങളിൽ കൂടുന്ന വാർഷിക പൊതുയോഗത്തിൽ മുന്നാണ്ട് വാർഷിക റിപ്പോർട്ട് അവതരിപ്പിക്കേണ്ടത് മുന്നാണ്ട് സെക്രട്ടറിയും മുന്നാണ്ട് വാർഷിക കണക്ക് അവതരിപ്പിക്കേണ്ടത് മുന്നാണ്ട് ട്രസ്റ്റിയുമാണ്. ചില ഇടവകകളിൽ തന്നാണ്ട് സെക്രട്ടറിയും തന്നാണ്ട് ട്രസ്റ്റിയുമാണ് ഇവ അവതരിപ്പിക്കുന്നത്. ഏതായാലും അഞ്ചു പേർ (വികാരിയും മുന്നാണ്ട് - തന്നാണ്ട് ട്രസ്റ്റി - സെക്രട്ടറിമാരും) കാര്യമായി സഹകരിച്ചാൽ മാത്രമേ ഇതു സുഗമമായി നടപ്പാക്കാനാകൂ. ആ നിലയ്ക്ക് മുന്നാണ്ട് സെക്രട്ടറി മാനേജിംഗ് കമ്മറ്റിയിൽ അംഗമാകേണ്ടത്

*ശേഷം 22-ാം പേജിൽ*

അനുസ്മരണം

ഫാ. സി.ഡി. തോമസ് വടകോട്

# മരണക്കിടക്കയും മഹത്തരം

ഒരിക്കൽ സാഹിത്യപ്രവർത്തക സഹകരണസംഘത്തിന്റെ ഒരു പരിപാടികഴിഞ്ഞ് പ്രശസ്ത എഴുത്തുകാരും നിരൂപകരുമായ സി. രാധാകൃഷ്ണൻ, പ്രൊഫ. എം. അച്യുതൻ, പ്രൊഫ. എം. തോമസ് മാത്യു, പ്രൊഫ. എം. ലീലാവതി എന്നിവർ ട്രെയിനിൽ യാത്ര ചെയ്യുകയായിരുന്നു. കൂടെ മറ്റൊരു മാഷുമുണ്ട് ഈ സംഘത്തിൽ. യാത്രക്കാരുടെ ടിക്കറ്റ് പരിശോധിക്കാൻ വന്ന ഉദ്യോഗസ്ഥൻ കമ്പാർട്ടുമെന്റിലെ ഇടനാഴിയിൽ കുനിക്കൂടി ഇരിക്കുകയായിരുന്ന ഒരു വൃദ്ധയാചകനെ ബൂട്ടിട്ട കാലുകൊണ്ട് ആഞ്ഞു ചവിട്ടു മലർത്തിക്കൊണ്ടു പറഞ്ഞു. "പോ, പോ വെളിയിൽ." തൊട്ടടുത്ത നിമിഷത്തിൽ ഈർക്കിൽ ശരീരമുള്ള, ജുബ്ബായിട്ട മാഷ് കുതിച്ചെഴുന്നേറ്റ് സടകുടഞ്ഞ സിംഹത്തിന്റെ ശൗര്യത്തോടെ ടിക്കറ്റ് ഇൻസ്പെക്ടറുടെ കോട്ടിന്റെ കോളറിൽ പിടിച്ചുകൊണ്ട് പറഞ്ഞു. "അരുത്! നിങ്ങൾക്കു ടിക്കറ്റ് പരിശോധിക്കാം. പിടിച്ചിറക്കാം. ലോക്കപ്പിൽ അടയ്ക്കാം. പക്ഷെ ആരെയും ചവിട്ടുവാൻ അധികാരമില്ല, വിശേഷിച്ചും നിങ്ങളുടെ അച്ഛന്റെ പ്രായമുള്ള ഒരാളെ! തെറ്റിന് ക്ഷമപറഞ്ഞേതീരൂ." രംഗത്തുനിന്ന് ഒഴിഞ്ഞുമാറാൻ ഇൻസ്പെക്ടർ ശ്രമിച്ചെങ്കിലും അന്തരീക്ഷം അത്ര പന്തിയല്ലെന്നുകണ്ട് അയാൾ അവശനോട് ക്ഷമ പറഞ്ഞ് തടിതപ്പി. അത്രയും പേർ ഉണ്ടായിരുന്ന ആ കമ്പാർട്ടുമെന്റിൽ ഇങ്ങനെ ഇടപെടാൻ ഈ മാഷൊരാൾ മാത്രമേ മുതിർന്നുള്ളു. അതാരായിരുന്നുവെന്ന് വായനക്കാരോട് പ്രത്യേകം പറയേണ്ടതില്ലല്ലോ; സാക്ഷാൽ ഡോ. സുകുമാർ അഴീക്കോട് മാഷ്.

അഴീക്കോടിനെക്കുറിച്ചുള്ള നല്ല ഓർമ്മകൾ ഹൃദയത്തിൽ സൂക്ഷിക്കുന്നവരാണ് കേരളീയരിൽ ബഹുഭൂരിപക്ഷവും എന്നതിന് തർക്കമില്ല. അദ്ദേഹത്തിന്റെ ചില വിമർശനങ്ങളോട് വിയോജിപ്പുള്ളവരും ഉള്ളിൽ എന്നും അദ്ദേഹത്തോട് ആദരവ് പുലർത്തിയിരുന്നു.

'അമ്പുകൊള്ളാത്തവരില്ല കുരുക്കളിൽ' എന്നു പറയുന്നതുപോലെ ലീഡർ കെ. കരുണാകരൻ മുതൽ വി. എസ്. അച്യുതാനന്ദൻവരെ, ജയലളിത മുതൽ സോണിയാ ഗാന്ധിവരെ അദ്ദേഹത്തിന്റെ വാക്ശരമേറ്റു പുളഞ്ഞിട്ടുണ്ട്. പതിനഞ്ച് ഭാഷകൾ വരെ അറിയാമായിരുന്ന പണ്ഡിതനായിരുന്ന അന്തരിച്ച മുൻ പ്രധാനമന്ത്രി പി. വി. നരസിംഹറാവുവിനെപ്പറ്റി ഒരിക്കൽ അഴീക്കോട് പറഞ്ഞു. "പ്രധാനമന്ത്രിക്ക് 15 ഭാഷകളറിയാം. പക്ഷെ അറിഞ്ഞുകൂടാത്തത് പതിനാറാമത്തെ ഭാഷയായ ജനങ്ങളുടെ ഭാഷയാണ്."

ചില വിഷയങ്ങളിൽ അഴീക്കോട് എന്തു പറയുന്നുവെന്നതിന് ജനം കാതോർത്തിരുന്നു. പലപ്പോഴും വിവാദങ്ങളുടെ തോഴനുമായിരുന്നു. ആറ് പതിറ്റാണ്ടിൽപ്പരം ഒരു തിരുത്തൽവാദിയായി കേരളത്തിന്റെ ഗ്രാമഗ്രാമാന്തരങ്ങളിൽ അക്ഷരങ്ങൾ ഉരച്ച് തീപ്പൊരി പാറിച്ച അദ്ദേഹത്തിന് ഏതു വിഷയത്തെക്കുറിച്ചും തനതായ അഭിപ്രായമുണ്ട്. മുല്ലപ്പെരിയാർ മുതൽ മൂന്നാർവരെ, നിലയ്ക്കൽ മുതൽ അയോധ്യവരെ ഏതുകാര്യത്തിലും അദ്ദേഹം അഭിപ്രായം പറഞ്ഞിരുന്നു. 1981-ൽ രൂപീകരിച്ച നവഭാരതവേദിയുടെ ആദ്യ പ്രസിഡന്റ് അഴീക്കോടായിരുന്നു. സമൂഹത്തിൽ ഒരു ചലനമുണ്ടാക്കാൻ ഈ സംഘടനയ്ക്കായി.

ഉപനിഷത്തുകളിലും വേദങ്ങളിലും അഗാധജ്ഞാനം ഉണ്ടായിരുന്ന അഴീക്കോട് ക്ഷേത്രങ്ങളിൽ ആരാധനയ്ക്ക് പോകുന്ന പതിവ് ഇല്ലായിരുന്നു. എന്നാൽ തത്വമസി എന്ന മഹത്ഗ്രന്ഥത്തിന് ലഭിക്കാത്ത അവാർഡുകൾ ചുരുക്കം. മതാതീതമായ ഒരു ആത്മീയതയായിരുന്നു അദ്ദേഹത്തിനുണ്ടായിരുന്നത്.

മലങ്കര ഓർത്തഡോക്സ് സഭയുടെ സുഹൃത്തും അഭ്യുദയകാംക്ഷിയുമായിരുന്നു എന്നും അദ്ദേഹം, സഭയുടെ യുവജനപ്രസ്ഥാനം വാർഷികങ്ങൾ, എം. ജി. ഒ. സി. എസ്. എം. വാർഷികങ്ങൾ, ത്രൈവാർഷിക വൈദികസമ്മേളനങ്ങൾ, പരുമലയിലെ സാംസ്കാരിക സമ്മേളനങ്ങൾ, പഴയ സെമിനാരിയിലെ മീറ്റിംഗുകൾ തുടങ്ങി പല വേളകളിലും അദ്ദേഹം സംബന്ധിച്ചു പ്രസംഗിച്ചിട്ടുണ്ട്. പ. പരുമലതിരുമേനിയെ പരിമളതിരുമേനി- പരിമളം പരത്തുന്ന തിരുമേനി-യെന്ന് ആദ്യം വിശേഷിപ്പിച്ചതതിദ്ദേഹമാണ്. പരുമലതിരുമേനി രചിച്ച ഊർശ്ലേംയാത്രാവിവരണത്തിലെ പല പദപ്രയോഗങ്ങളെയും അദ്ദേഹം പ്രശംസിച്ചിട്ടുണ്ട്. മലയാളത്തിൽ അച്ചടിക്കപ്പെട്ട ആദ്യത്തെ യാത്രാവിവരണഗ്രന്ഥം പരുമലതിരുമേനി എഴുതിയ ഊർശ്ലേം യാത്രാവിവരണമാണെന്ന് എഴുത്തുകാരൻ പോൾ മണലിലിന്റെ ഗവേഷണനിഗമനത്തോട് അഴീക്കോട് യോജിച്ചിരുന്നു. "നിലയ്ക്കൽ - നിലയ്ക്കരുത്" എന്ന ലേഖനത്തിൽ കാലം ചെയ്ത പ. മാത്യൂസ് ദ്വിതീയൻ ബാവായുടെ നിലപാടുകളെ പ്രകീർത്തിച്ചിട്ടുണ്ട്.

അഭിപ്രായവ്യത്യാസമുണ്ടായിരുന്ന മിക്കവരുമായും ആശുപത്രിക്കിടക്കയിൽവച്ച് അനുരഞ്ജനത്തിലായശേഷമായിരുന്നു അദ്ദേഹത്തിന്റെ അന്ത്യം. എം. കെ. സാനുമാഷ്, ടി. പത്മനാഭൻ, എം. വി. ദേവൻ, വെള്ളാപ്പള്ളി നടേശൻ, ഇന്നസെന്റ്, മോഹൻലാൽ തുടങ്ങിയവരൊക്കെ ആശുപത്രിയിലെത്തി ആദരവുകാട്ടി. മാഷിന്റെ പ്രത്യേക സ്വഭാവംമൂലം പിണങ്ങിയ സാഹിത്യകാരൻമാരൊക്കെയും അദ്ദേഹത്തിന്റെ രോഗശയ്യയിലെത്തി സൗഹൃദത്തിലായി. അദ്ദേഹവും എല്ലാവരോടും ക്ഷമിച്ചാണ് യാത്രയായത്. അങ്ങനെ അഴീക്കോടിന്റെ മരണക്കിടക്കയും മഹത്തരമായി. ആ കിടക്കയും നമ്മോട് നിശബ്ദമായിപ്രസംഗിക്കുന്നു. "നിങ്ങളുടെ കോപത്തിൻമേൽ സൂര്യൻ അസ്തമിക്കുവാൻ ഇടയാകരുത്." ■



# സ്മരണാർഹനായ ഉത്തമവൈദികൻ

**ഫാ. ഡോ. റ്റി. ജെ. ജോഷ്വാ**

**കാ**ലമേറെച്ചെന്നാലും ഓർമ്മയിൽനിന്നു മാഞ്ഞു പോകാത്ത ചില വ്യക്തിത്വങ്ങൾ ഉണ്ട്. അവരുടെ തനിമയാർന്ന സ്വഭാവം, സംഭാഷണശൈലി, സമീപനരീതി ഇവയൊക്കെ തെളിമയോടെ ഓർമ്മയിൽ തങ്ങിനിൽക്കും. അവരുമായി അടുത്തബന്ധം പുലർത്തിയിരുന്നുവെങ്കിൽ അവരുടെ ഓർമ്മ മാധുര്യമുള്ള അനുഭവമായിത്തീരും. പഴയ സെമിനാരി മാനേജരായി രണ്ടു പതിറ്റാണ്ടിലേറെ സ്തുത്യർഹമായ സേവനം നിർവഹിച്ച്, ചുമതലയിൽ ഇരിക്കുമ്പോൾത്തന്നെ മൺമറഞ്ഞ, താമരവേലിൽ റ്റി. വി. വർഗീസച്ചന്റെ ഇരുപത്തഞ്ചാം ചരമവാർഷികമാണ് ഈ മാർച്ചിൽ നടത്തുന്നത്. അച്ചനുമായി ഏറെക്കാലം, അടുത്ത ബന്ധം പുലർത്താൻ കഴിഞ്ഞതിന്റെ നല്ല ചില സ്മരണകളാണ് ഇവിടെ അയവിറക്കുന്നത്. ഇന്നത്തെ തലമുറയ്ക്ക് അനുകരണാർഹങ്ങളായ പലതും ആ ജീവിതത്തിൽ പ്രതിഫലിച്ചിരിക്കുന്നു.

**1) വിശ്വസ്തനായ കാര്യവിചാരകൻ:-** ആ വ്യക്തിത്വത്തെ വിലയിരുത്തുമ്പോൾ ആദ്യമായി മനസ്സിൽ വരുന്ന കാര്യം അദ്ദേഹത്തിന്റെ ഉത്തമകാര്യവിചാരകത്വ ബോധമാണ്. വിസ്തൃതമായ സെമിനാരിപ്പുരയിടത്തിന്റെ എല്ലാ മുക്കിലും മൂലയിലും നോട്ടം ചെന്നെത്തുമെന്നു മാത്രമല്ല, തേങ്ങായുടെയും റബ്ബറിന്റെയും എല്ലാം കൃത്യമായ കണക്കും സൂക്ഷിച്ചു സംരക്ഷിച്ചിരുന്നു. കഠിനമായ ആസ്ത്മാ രോഗി ആയിരുന്നെങ്കിലും എല്ലായിടത്തും എല്ലാറ്റിലും അദ്ദേഹത്തിന്റെ സാന്നിധ്യവും മേൽനോട്ടവും എത്തും. കൃത്യമായ കണക്ക് എഴുതി സൂക്ഷിക്കുകയും യഥാസ്ഥാനങ്ങളിൽ അതു യഥാസമയം സമർപ്പിക്കുകയും ചെയ്തുപോന്നു. അതുകൊണ്ട് മലങ്കര മെത്രാപ്പോലീത്തായ്ക്ക് എല്ലാ കാര്യങ്ങളിലും അദ്ദേഹത്തെ വിശ്വാസമുണ്ടായിരുന്നു. പല ഉത്തരവാദപ്പെട്ട ചുമതലകളും അദ്ദേഹത്തെ ഏല്പിച്ചിരുന്നു. ഇന്ന് വിശ്വസ്തതയും സത്യസന്ധതയും സമൂഹത്തിൽ അസ്തമിച്ചു വരികയാണ്. കൃത്രിമവും, കാപട്യവും, വഞ്ചനയും അരങ്ങുവാഴുമ്പോൾ പ്രകാശഗോപുരങ്ങളായി ചിലർ നിലകൊള്ളേണ്ടത് ആവശ്യമാണ്.

**2) ആത്മീയ കാര്യങ്ങളിലെ നിഷ്ഠ:-** ആരാധനയിൽ സംബന്ധിക്കുന്നത് ഒരു വ്രതമായി എടുത്തിരുന്നു. രാവിലെയും വൈകിട്ടുമുള്ള നമസ്കാരത്തിൽ ഒരിക്കലും മുടക്കം വരുത്തുകയില്ല. ആസ്തമായുടെ കാഠിന്യത്താൽ രാത്രി ഉറങ്ങുവാൻ കഴിയാതെ അസ്വസ്ഥനായിക്കഴിഞ്ഞിരുന്നാലും പ്രഭാതനമസ്കാരത്തിന് ആരെയുംകാൾ മുമ്പിൽ അദ്ദേഹം ചാപ്പലിൽ എത്തിയിരിക്കും. സെമിനാരി വിദ്യാർത്ഥികൾക്ക് മാതൃകയും പ്രചോദനവുമായിരുന്നു. അതുപോലെ അദ്ദേഹം അനുഷ്ഠിക്കുന്ന ശുശ്രൂഷകൾ ഭക്തിസംവർദ്ധകമായിരുന്നു; അനുതാപവീചികൾ ഉണർത്തുവാൻ പര്യാപ്തമായിരുന്നു. ആരാധന ഒരു പ്രകടനമാക്കി മാറ്റുന്നവരാണ് പലരും. കൃത്രിമമായ വലിച്ചുനീട്ടലും, രാഗവിസ്താരവുമൊക്കെ ആരാധനയിൽ കടത്തിവിട്ട്, "റീയാലിറ്റിഷോ" പോലെ ആക്കുന്ന പ്രവണത കാണുമ്പോൾ നിരാശപ്പെട്ടു പോവുകയാണ്. അത്തരക്കാരെ വർഗീസച്ചൻ നിശിതമായി വിമർശിക്കുമായിരുന്നു.

ആരോഗ്യത്തിന്റെ പ്രശ്നം ഏറെ ഉണ്ടായിരുന്നെങ്കിലും നോമ്പും ഉപവാസവും കൃത്യമായി അനുഷ്ഠിച്ച വ്യക്തിയാണ്. അദ്ദേഹത്തിന്റെ ബലം ഇത്തരം നിഷ്ഠയായിരുന്നു. സെമിനാരി വിദ്യാർത്ഥികൾക്ക് അച്ചന്റെ ഉപദേശവും മാതൃകയും വിലപ്പെട്ടതായിരുന്നു. അവർക്ക് അദ്ധ്യാപകരോടുള്ള അടുപ്പത്തേക്കാൾ അധികം മാനേജരച്ചനോടായിരുന്നു എന്നു പറയാം. അവരുടെ പ്രശ്നങ്ങൾ അറിയിക്കാനും ഉപദേശം നേടാനും, ആലോചന ചോദിക്കാനുമൊക്കെ അച്ചനെയാണ് അവർ അധികം സമീപിച്ചിരുന്നത്. അച്ചന് അസുഖമുള്ളപ്പോഴൊക്കെ വിദ്യാർത്ഥികൾ എല്ലാ ശുശ്രൂഷകൾക്കും പരിചരണങ്ങൾക്കും സഹായത്തിനും അദ്ദേഹത്തിന്റെ മുറിയിൽ എത്തും.

**3) വ്യക്തിബന്ധങ്ങൾ:-** വലിപ്പച്ചെറുപ്പ വ്യത്യാസമില്ലാതെ സമൂഹത്തിലെ എല്ലാവരുമായി നല്ല ബന്ധം അദ്ദേഹം പുലർത്തിയിരുന്നു. സമുദായട്രസ്റ്റി ഉപ്പൂട്ടിൽ ശ്രീ. കുര്യൻ എബ്രഹാമുമായും സെമിനാരി വാച്ചർ കുട്ടൻ ചേട്ടനുമായും ഉത്തമമായ ബന്ധം പുലർത്താൻ അദ്ദേഹത്തിനു കഴിഞ്ഞു. എല്ലാ തിരുമേനിമാരോടും ആദരവും ബഹുമാനവും പുലർത്തി; എന്നാൽ "തിരുമുമ്പിൽ സേവ" അദ്ദേഹം ഒരിക്കലും നടത്തിയിരുന്നില്ല. ആർജവത്വവും ആത്മാർത്ഥതയുമില്ലാത്തവർക്ക് നല്ല ബന്ധം സാധ്യമല്ല. കപടമുഖം വെളിവാകുമ്പോൾ ബന്ധങ്ങൾക്കു ശൈഥില്യം സംഭവിക്കും. "കപടമില്ലാത്ത (ഉപായമില്ലാത്ത) സാക്ഷാൽ യിസ്രായേല്യൻ" എന്നു നഥാനിയേലിനെപ്പറ്റി സാക്ഷ്യപ്പെടുത്തിയിട്ടുള്ളത് വർഗീസച്ചനെക്കുറിച്ചും പാറയാവുന്നതാണ്.

സഭയുടെ ഏതുഭാഗത്തു നടക്കുന്ന സംഭവവും അച്ചന്റെ അറിവിൽപ്പെടുമായിരുന്നു. മറ്റുള്ളവരുമായി നല്ല ബന്ധം പുലർത്തുന്നതുകൊണ്ട് എല്ലാ കാര്യങ്ങളും അച്ചനുമായി അവർ പങ്കുവയ്ക്കും. എന്നാൽ ഇരുചെവി അറിയരുത് എന്നു നമ്മൾ നിഷ്കർഷിക്കുന്ന കാര്യങ്ങൾ ഭദ്രമായി സൂക്ഷിക്കാൻ അദ്ദേഹത്തിനു കഴിഞ്ഞു. ഞങ്ങൾ തമ്മിൽ എല്ലാ ദിവസവും അല്പസമയം കുശലപ്രശ്നം നടത്തുമായിരുന്നു. വ്യക്തിപരമായും സഭാപരമായും ഉള്ള പല കാര്യങ്ങളും അദ്ദേഹവുമായി ഞാൻ ചർച്ച ചെയ്തിരുന്നു. പരേതനായ കെ. എം. അലക്സാണ്ടറച്ചനുമായും മാനേജരച്ചൻ അടുത്ത ആഭിമുഖ്യം പുലർത്തിയതായി ഓർക്കുന്നു.

ആത്മീയനിഷ്ഠ, പ്രകടനപരമല്ലാത്ത ഭക്തി, കാര്യക്ഷമത, വിശ്വസ്തത, അർപ്പണബോധം, എന്നിങ്ങനെ പല കാര്യങ്ങൾക്കും മാതൃകയാക്കാവുന്ന ഒരു ധന്യജീവിതമായിരുന്നു ഇരുപത്തഞ്ചു വർഷങ്ങൾക്കുമുമ്പ് മൺമറഞ്ഞത്. അദ്ദേഹത്തിന്റെ പാവന സ്മരണയ്ക്കു മുമ്പിൽ എന്റെ വിനീതപ്രണാമം.

# LETTERS TO THE EDITOR

## നമസ്ക്കാരങ്ങളുടെ പരിഭാഷ

ഫെബ്രുവരി ലക്കം 'മലങ്കര സഭാ' മാസികയിൽ ആരാധനാ ചരിത്രത്തെപ്പറ്റി നിധി അലക്സ് എം. നൈനാൻ എഴുതിയ ലേഖനം വായിച്ചു. അതിൽ വള്ളത്തോളും കൊട്ടാരത്തിൽ ശങ്കുണ്ണിയും മലയാള സാഹിത്യത്തിനു നൽകിയ അമൂല്യ സംഭാവനകൾ ചുരുങ്ങിയ വാക്കുകളിൽ പരാമർശിച്ചത് ഹൃദ്യമായി. ഇവർ രണ്ടുപേരും മലങ്കരസഭയുടെ മലാളത്തിലുള്ള ആരാധനാ ക്രമങ്ങൾക്ക് ശ്രദ്ധേയമായ പങ്ക് വഹിച്ചിട്ടുണ്ട് എന്നുള്ളതും ചരിത്ര സത്യം തന്നെ. എന്നാൽ എന്താണ് അവർ വഹിച്ച പങ്ക് എന്നതിൽ ലേഖകന് നിശ്ചയമില്ലാതെ പോയി.

1) കൊട്ടാരത്തിൽ ശങ്കുണ്ണി മലയാളമനോരമയിൽ പ്രവർത്തിച്ചിരുന്നതുകൊണ്ട്; അദ്ദേഹത്തിന്റെ കഴിവ് മലങ്കരസഭാ നേതൃത്വത്തിനും ലഭിക്കാൻ എളുപ്പമായിരുന്നു. ആദ്യമായി മലയാളത്തിലേക്ക് പരിഭാഷപ്പെടുത്തിയത് കുർബ്ബാനക്രമവും, കൃംതാനമസ്ക്കാരവുമാണ്. സുറിയാനിയിൽ നിന്നുള്ള വിവർത്തനം വട്ടശ്ശേരിൽ ഗീവർഗീസ് മല്പാനും, കോനാട്ടു മാത്തൻ മല്പാനും കൂടി നിർവഹിക്കുകയും, അവയിലെ ഗാനാവിഷ്ക്കരണം കൊട്ടാരത്തിൽ ശങ്കുണ്ണി നിർവ്വഹിക്കുകയുമാണ് ചെയ്തത്. ആ ഗീതങ്ങളുടെ ലാളിത്യം വിശ്വാസികൾക്ക് ഹൃദയഹാരിയായിത്തീർന്നു.

2) വള്ളത്തോൾ പരിഭാഷയിൽ സഹായിച്ചത്, കഷ്ടാനുഭവആഴ്ചയിലെ പ്രുമിയോൻ, സെദ്റാകളുടെ ഭാഷ മെച്ചപ്പെടുത്തുന്നതിൽ മാത്രമാണ്. പുലിക്കോട്ടിൽ റമ്പാച്ചൻ സുറിയാനിയിൽ നിന്നു പരിഭാഷപ്പെടുത്തിയതിന്റെ ഭാഷാവിഷ്ക്കാരണം മാത്രമേ വള്ളത്തോൾ ചെയ്തുള്ളു. അതിൽ ഒരു പ്രുമിയോൻ, മഗ്ദലനമറിയാം യേശുക്രിസ്തുവിന്റെ പാദത്തിൽ തൈലം പൂശുന്ന വിവരണമുണ്ട്. അതു വായിച്ച വള്ളത്തോൾ അതിൽ പ്രചോദനം ഉൾക്കൊണ്ടാണ് "മഗ്ദലനമറിയം" എന്ന ഖണ്ഡകാവ്യം എഴുതിയത്. സുറിയാനി പാരമ്പര്യത്തിൽ പരീശനായ ശീമോന്റെ ഭവനത്തിൽ വച്ച് യേശുവിന്റെപാദത്തിൽ തൈലം പൂശിയത് മഗ്ദലക്കാരി മറിയാം എന്നുണ്ടെങ്കിലും സുവിശേഷത്തിൽ അങ്ങനെയില്ല എന്ന വസ്തുത ഓർത്തിരിക്കേണ്ടതാണ്. (ലൂക്കോ. 7:36–50 കാണുക).

വള്ളത്തോൾ പരിഭാഷപ്പെടുത്തിയ പുസ്തകത്തിന്റെ പേര് "പീഡാനുഭവവാരത്തിലെ പ്രുമിയോൻ" എന്നാണ്. അത് അസംസ്കൃത പദബഹുലമായതുകൊണ്ട് ഒട്ടും തന്നെ പ്രചാരം ലഭിക്കാതെപോയി. ആ പ്രുമിയോൻ ഞാൻ വായിച്ചിട്ടുള്ളതാണ്. വള്ളത്തോളിന്റെ ദൗത്യം ഇത്രമാത്രമേയുള്ളു.

3) "സ്ലീബാ നമസ്ക്കാരം" എന്നു തെറ്റായി നാം വിളിക്കുന്ന ശ്ഹീമാ നമസ്ക്കാരം (ബുധനാഴ്ചത്തെ ക്രമം) സ്ലീബായുമായി യാതൊരു ബന്ധവുമില്ലാത്തതാണ് (ചില തെറ്റുകൾ കടന്നുകൂടിയാൽ) വിട്ടുമാറാതെ നിലനിൽക്കുന്നു എന്നതിന്റെ ഒരു തെളിവ് ഈ നമസ്ക്കാരത്തിൽ നിന്നുള്ള പാട്ടാണ് "പ്രാർത്ഥിപ്പാൻ ദൈവത്തിൻ മുമ്പിൽ" എന്നു തുടങ്ങുന്ന ഗാനം. അത് സുറിയാനിയിൽ നിന്നു മലയാളത്തിലേക്ക് വിവർത്തനം ചെയ്ത് വട്ടക്കുന്നേൽ ഫാ. വി. കെ. മാത്യൂസ് (പിന്നീട് മാത്യൂസ് പ്രഥമൻ കാതോലിക്കാ) ആയിരുന്നു. 1940 കളുടെ മദ്ധ്യത്തിലാണ് ആ പരിഭാഷ. അത് പാട്ടുകളാക്കി രൂപപ്പെടുത്തിയത് സഭാ കവിയെന്ന് പിന്നീട് ആദരിക്കപ്പെട്ട, വെണ്ണിക്കുളം സ്വദേശി ശ്രീമാൻ സി.പി. ചാണ്ടിയാണ്. അദ്ദേഹം പഴയസെമിനാരിയിൽ പൂർണ്ണസമയം താമസിച്ചുകൊണ്ട് ദിവസവും എം.ഡി. സെമിനാരിയിൽ എത്തി, ഫാ. വി. കെ. മാത്യുവിൽ ഗദ്യവിവർത്തനം ഏറ്റു വാങ്ങി പദ്യരൂപത്തിൽ ആക്കുകയായിരുന്നു. ഞാൻ അന്ന് പഴയസെമിനാരിയിലെ ഒരു അന്തേവാസി ആയിരുന്നു.

ആരാധനാക്രമങ്ങളിലെ എല്ലാ പുസ്തകങ്ങളും വട്ടക്കുന്നേൽ തിരുമേനിക്ക് പരിഭാഷപ്പെടുത്താൻ കഴിഞ്ഞില്ല. പിന്നീട് ആ ചുമതല കോനാട്ട് ഏബ്രഹാം മല്പാൻ തുടർന്നു. അദ്ദേഹം ശ്രീ. സി.പി. ചാണ്ടിയുടെ സേവനം പ്രയോജനപ്പെടുത്തിയാണ് ആരാധനാക്രമങ്ങളിലെ ഗാനാവിഷ്കരണം നടത്തിയത്.

**ഫാ. റ്റി. ജെ. ജോഷ്വാ**

■

## ദനഹാ

വി. യോഹന്നാന്റെ സുവിശേഷം 1:33-ൽ യേശുവിന്റെ സ്നാനത്തിനു മുമ്പു തന്നെ പിതാവായ ദൈവം യോഹന്നാനോട് സംസാരിച്ചിരുന്നതായി രേഖപ്പെടുത്തിയിട്ടുണ്ട്. വി. മത്തായി 3:14–15 ൽ നിന്നും, യേശു ദൈവപുത്രനാണെന്ന് സ്നാപക യോഹന്നാൻ മനസ്സിലാക്കിയിരുന്നതായി തെളിയുന്നു, സ്നാനശേഷം സ്നാപകൻ തന്നെ അതു സാക്ഷീകരിക്കുകയും ചെയ്തു. പരിശുദ്ധാത്മാവ് സ്നാനസമയത്ത് വരുമെന്ന് പിതാവായ ദൈവം യോഹന്നാനോട് പറഞ്ഞിരുന്നതായി വി. ഗ്രന്ഥത്തിൽ കാണുന്നു. "നീ ദൈവപുത്രനായ ക്രിസ്തുവാണ്'' എന്ന് വി. പത്രോസ് ഏറ്റുപറഞ്ഞ വലിയ വിശ്വാസ സത്യം ദൈവം പത്രോസിന് വെളിപ്പെടുത്തി കൊടുത്തതെന്ന് കർത്താവ് അരുളി ചെയ്തിട്ടുള്ളതുപോലെ-പിതാവ്, പുത്രൻ, പരിശുദ്ധാത്മാവ് എന്ന ത്രിത്വരഹസ്യം സ്നാപകയോഹന്നാന് ദൈവം മുൻകൂട്ടി വെളിപ്പെടുത്തി കൊടുത്തിരുന്നു എന്ന വിശ്വസിക്കുന്നതിൽ, രേഖപ്പെടുത്തിയിരിക്കുന്ന വചനങ്ങളുടെ അടിസ്ഥാനത്തിൽ തെറ്റുണ്ടോ?

ഗർഭത്തിൽ വച്ചുതന്നെ പരിശുദ്ധാത്മാവ് നിറഞ്ഞവനും, സ്ത്രീകളിൽ നിന്നു ജനിച്ചവരിൽ യോഹന്നാനെക്കാൾ വലിയവനില്ല എന്നു കർത്താവിനാൽ സാക്ഷീകരിക്കപ്പെട്ടവനുമായ സ്നാപകയോഹന്നാൻ അപ്പോസ്തലന്മാരെക്കാൾ കുറഞ്ഞവനല്ല എന്ന് വിശ്വസിക്കട്ടെ.

**കെ. യു. പൗലോസ്,**
**തിരുവനന്തപുരം**

■

## രാഷ്ട്രീയം

2011 ഡിസംബർ ലക്കം മലങ്കരസഭ മാസികയിൽ ടി. യു. കുരുവിള നമുക്കു തരുന്നപാഠം എന്ന ലേഖനത്തോട് ചേർത്ത് ചിന്തിക്കട്ടെ.

രാഷ്ട്രീയക്കാർ പ്രതിനിധാനം ചെയ്യുന്നത് അവർ ഉൾക്കൊള്ളുന്ന മതത്തെയോ അതിന്റെ അവാന്തരവിഭാഗങ്ങളെയോ അല്ല. അങ്ങനെ വന്നാലവർ ജനപ്രതിനിധികളല്ലാതായിത്തീരും. 'രാഷ്ട്രീയസെൽ' രൂപീകരിച്ച് സഭയുടെ നോമിനികൾ തെരഞ്ഞെടുപ്പുകളിൽ മത്സരിച്ച് ജയിക്കാനുള്ള സാഹചര്യം ഉണ്ടാക്കണമെന്ന ചിന്ത കാണാൻ കൊള്ളാവുന്ന സ്വപ്നമാണ്. മുന്നണി രാഷ്ട്രീയത്തിന്റെ ഭാഗമാകാതെ ഒരു പാർട്ടിക്കുപോലും കേരളത്തിൽ ജയിക്കാൻ കഴിയുകയില്ല. ബി. ജെ. പി. ഉദാഹരണം. സമുദായസംഘടനകൾ രാഷ്ട്രീയപാർട്ടികൾ രൂപീകരിച്ച് പരാജയപ്പെട്ടതിന് പാഠമാണ് SRP NDP, യാക്കോബായക്കാർ രൂപീകരിച്ച പാർട്ടി തുടങ്ങിയവ. മുസ്ലീം ലീഗ് ഒരപവാദം മാത്രം.

ഒരു ഓർത്തഡോക്സുകാരൻ കേരളത്തിന്റെ മുഖ്യമന്ത്രിയാണെന്നുള്ളത് നമുക്ക് അഭിമാനകരമാകണം. സമീപ ഭാവിയിൽ ഇനി അതിനൊരു സാധ്യത കാണാനുമില്ല. കേരളത്തിലെ രാഷ്ട്രീയ നഭോ മണ്ഡലത്തിൽ ജ്വലിച്ചു നിന്ന പ്രശ്തരുടെ പേര് ബഹുമാനപ്പെട്ട പി. സി. ഏലിയാസ് സാറിന്റെ കത്തിലുണ്ടായിരുന്നു. ആക്കൂട്ടത്തിൽ ഇലഞ്ഞിക്കൽ ഇ. ജെ. ജോൺ വക്കീൽ മക്കളായ ഈ. ജോൺ കുരുവിള, ഇ. ജോൺ ഫിലിപ്പോസ്, എന്നിവരെയും പാലാമ്പടം പി. ടി. തോമസ് വക്കീൽ, പടിഞ്ഞാറെക്കര പി. സി. ചെറിയാൻ, പി. സി. അലക്സാണ്ടർ, കെ. എം. എബ്രഹാം, ഇ. എം. ജോർജ് ഓർത്തഡോക്സുകാരനാണോ എന്ന് നിശ്ചയമില്ലാത്ത കേന്ദ്രധനകാര്യമന്ത്രി യായിരുന്ന ജോൺ മത്തായി. പണ്ഡിറ്റ് ജവഹർലാൽനെഹ്റുവിന്റെ പ്രൈവറ്റ് സെക്രട്ടറി എം. ഒ. മത്തായി എന്നിവരെ അനുബന്ധമായി ചേർക്കട്ടെ. സാറ് ചേർത്ത വരും മേൽപ്പറഞ്ഞവരുമായ അതികായകന്മാരും രാഷ്ട്രതന്ത്രജ്ഞന്മാരുമായ നേതാക്കന്മാർ നമ്മുടെ സഭയിൽ ഇനിയും ഉണ്ടാകട്ടെ എന്ന് പ്രാർത്ഥിക്കാം.

ആ കത്തിനെ തിരുത്തുന്നതിൽ ക്ഷമിക്കുക. എ. എം. തോമസ് ആദ്യ കമ്മ്യൂണിസ്റ്റ് മന്ത്രിസഭയിലെ അംഗമായിരുന്നില്ല. കേന്ദ്രസഹമന്ത്രിയും ഓസ്ട്രേലിയൻ ഹൈക്കമ്മീഷണറും ആയിരുന്ന പാണക്കാട് തങ്ങളുടെ കല്പനയാണ് മുസ്ലീം ലീഗിന് പ്രമാണം. ഡൽഹി ഇമാം അല്ല.

മതവും രാഷ്ട്രീയവും രണ്ടാണ്. സഭാകേസ്സുകളിൽ നാം ആഗ്രഹിക്കുന്ന തരത്തിലുള്ള തീരുമാനങ്ങൾ ഉണ്ടാകാനാണ് രാഷ്ട്രീയ സ്വാധീനം ഉറപ്പിക്കാനുള്ള താല്പര്യമെങ്കിൽ പ്രശ്നങ്ങളും കേസ്സുകളും അവസാനിക്കാൻ പോകുന്നില്ല. മറുഭാഗം ദുർബലരോ, നിസംഗതരോ

അല്ലല്ലോ! പരിഹാരം സമാധാനമാണ്, ശാശ്വതസമാധാനം. വിശുദ്ധ കുർബ്ബാനയിൽ ഏറ്റവും കൂടുതൽ ആവർത്തിക്കുന്ന ആശീർവാദം. നമ്മുടെ കർത്താവ് ആവർത്തിച്ച് നല്കുന്ന സന്ദേശം. നിങ്ങൾക്ക് എല്ലാവർക്കും സമാധാനം ഉണ്ടായിരിക്കട്ടെ.

**വി.ജെ. എബ്രഹാം,**
**വാലേൽ, വാഴൂർ**

■

## ത്രിത്വ രഹസ്യം

ദനഹാ – ഒരു പുനർചിന്തനം എന്ന ലേഖനത്തിൽ ത്രിത്വരഹസ്യത്തെപ്പറ്റി ബഹുമാനപ്പെട്ട റ്റി. ജെ. ജോഷ്വാച്ചന്റെ കാഴ്ചപ്പാടിനോട് യോജിക്കുവാൻ പ്രയാസമുണ്ട്. ക്രിസ്തു പരസ്യശുശ്രൂഷയ്ക്ക് മുമ്പ് സ്നാനം ഏൽക്കുവാൻ വിശുദ്ധ യോഹന്നാന്റെ അടുത്തെത്തിയപ്പോൾ, ത്രിത്വരഹസ്യത്തെപ്പറ്റി അപ്പോസ്തോലന്മാർക്ക് പെന്തിക്കോസ്തിക്ക് ശേഷം മാത്രമേ മനസിലായിട്ടുള്ളു എന്നതുകൊണ്ട് വിശുദ്ധ യോഹന്നാന് അറിവുണ്ടാവുകയില്ല എന്ന് എങ്ങിനെ പറയുവാൻ കഴിയും? പരിശുദ്ധ കന്യകാമറിയത്തിനെ കണ്ടപ്പോൾ തന്നെ എലിസബേത്ത് തന്റെ ചാർച്ചക്കാരിയെ എന്റെ കർത്താവിന്റെ അമ്മ എന്ന് അഭിസംബോധന ചെയ്യുവാനും എലിസബേത്തിന്റെ ഉള്ളിൽ കിടക്കുന്ന പ്രജക്ക് തന്റെ കർത്താവിന്റെ സാന്നിദ്ധ്യം മനസ്സിലാക്കുവാനും കഴിയുമെങ്കിൽ, സ്ത്രീകളിൽനിന്നും ജനിച്ചവരിൽ യോഹന്നാനേക്കാൾ വലിയവൻ ആരുമില്ലെങ്കിൽ ആ യോഹന്നാന് ഈ ത്രിത്വ രഹസ്യം അന്യമായിരിക്കുമോ?

**ജീവൻ എബ്രഹാം, പടമുഗൾ**

■

 

ഒരു വിശ്വാസി, കൊട്ടാരക്കര



## ഇടവക മാനേജിംഗ് കമ്മറ്റി... *19-ാം പേജിൽ നിന്നു തുടർച്ച...*

എത്രയും അഭികാമ്യമാണ്. വാർഷിക പൊതുയോഗം കൂടുന്നതുവരെ മുന്നാണ്ട് ട്രസ്റ്റി - സെക്രട്ടറിമാരുടെ ഉത്തരവാദിത്തം പൂർണമായി അവസാനിക്കുന്നില്ല.

ബാഹ്യകേരള ഭദ്രാസനങ്ങളിൽ, പ്രത്യേകിച്ച് ബാഹ്യഭാരത ഇടവകകളിൽ പലയിടത്തും സ്ഥാനമൊഴിയുന്ന ട്രസ്റ്റിയെയും സെക്രട്ടറിയെയും പിന്നാണ്ട് മാനേജിംഗ് കമ്മറ്റിയിൽ ഉൾപ്പെടുത്താറുണ്ട്. മലങ്കര സഭാ തലത്തിൽ നോക്കിയാൽ സ്ഥാനമൊഴിയുന്ന അസോസിയേഷൻ സെക്രട്ടറിയെ വർക്കിംഗ് കമ്മറ്റിയിലും സ്ഥാനമൊഴിയുന്ന വൈദികട്രസ്റ്റിയെയും അയ്മേനിട്രസ്റ്റിയെയും സഭാ മാനേജിംഗ് കമ്മറ്റിയിലും ഉൾപ്പെടുത്തുന്നുണ്ട്. സെക്രട്ടറിയെക്കാൾ സമുദായ കൂട്ടു ട്രസ്റ്റിമാർ സ്ഥാനക്രമത്തിൽ ഉയർന്നവരാണെങ്കിലും സഭയുടെ ദൈനംദിന ഭരണകാര്യങ്ങളിൽ കൂടുതൽ പങ്കാളിത്തമുള്ളത് സെക്രട്ടറിയായതുകൊണ്ടാണ് വർക്കിംഗ് കമ്മറ്റിയിൽ തന്നെ ഉൾപ്പെടുത്തുന്നത്. സഭാ ഭരണഘടന 87-ാം വകുപ്പനുസരിച്ച് ഇതു നിർബന്ധമല്ലെങ്കിലും ഇങ്ങനെ ചെയ്യുന്നത് വളരെ നല്ലയൊരു കീഴ്വഴക്കമാണ്. ഇതുപോലെ സ്ഥാനമൊഴിയുന്ന മെത്രാസന സെക്രട്ടറിയെ അടുത്ത മെത്രാസന കൗൺസിലിൽ അംഗമാക്കുന്നതും നല്ലതാണ്.

ഇടവക മാനേജിംഗ് കമ്മറ്റിയുടെ അംഗസംഖ്യ വികാരിയെ കൂടാതെ അഞ്ചിനും പതിനഞ്ചിനും ഇടയിലാണ്. ആവശ്യമെങ്കിൽ ഇടവക മെത്രാപ്പോലീത്തായുടെ അനുമതിയോടുകൂടി മാനേജിംഗ് കമ്മറ്റിയുടെ അംഗസംഖ്യ വർദ്ധിപ്പിക്കുന്നതിനും അവസരമുണ്ട് (വകുപ്പ് 25). ശരാശരി അംഗസംഖ്യയുള്ള ഇടവകയിൽ പത്തു പേരെങ്കിലും മാനേജിംഗ് കമ്മറ്റിയിലുണ്ടാകും. ആ നിലയ്ക്ക് സ്ഥാനമൊഴിയുന്ന ട്രസ്റ്റിയോടൊപ്പം സ്ഥാനമൊഴിയുന്ന സെക്രട്ടറിയെ കൂടി മാനേജിംഗ് കമ്മറ്റിയിൽ ഉൾപ്പെടുത്തുന്നതിന് പ്രയാസമില്ല. സ്ഥാനമൊഴിയുന്നവരെ തൊട്ടു

പിന്നാലെയുള്ള മാനേജിംഗ് കമ്മറ്റിയിൽ മാത്രം ഉൾപ്പെടുത്തിയാൽ മതിയാകും. പിന്നീടുള്ള വർഷങ്ങളിൽ ഉൾപ്പെടുത്തേണ്ടതില്ല. അപ്പോൾ ഇടവക മാനേജിംഗ് കമ്മറ്റിയുടെ അംഗസംഖ്യ ഓരോ വർഷവും വ്യത്യസ്തമാകാൻ സാദ്ധ്യതയുണ്ട്; അതിന് കുഴപ്പമില്ല. പ്രത്യേക സാഹചര്യത്തിലൊഴികെ, അംഗസംഖ്യ വികാരി ഉൾപ്പെടെ പതിനാറിൽ (1 + 15) കൂടരുത് എന്നു മാത്രമേയുള്ളു. അംഗസംഖ്യ ക്ലിപ്തപ്പെടുത്തണമെന്നു പൊതുയോഗത്തിനു നിർബന്ധമാണെങ്കിൽ പരമാവധി വരാവുന്ന അംഗസംഖ്യ പൊതുയോഗം നിശ്ചയിച്ചാൽ മതിയാകും. വാർഡ് അടിസ്ഥാനത്തിലാണ് തെരഞ്ഞെടുപ്പ് നടത്തുന്നതെങ്കിൽ പരമാവധി വരാവുന്ന അംഗസംഖ്യയിലെത്താൻ അവശേഷിക്കുന്ന ഒന്നോ രണ്ടോ സ്ഥാനത്തേക്ക് പൊതുവായി തെരഞ്ഞെടുപ്പ് നടത്തിയാൽ മതി.

മാർച്ച് പകുതിയ്ക്കുശേഷം (മിക്കവാറും 18, 25 തീയതികളിൽ) മലങ്കര സഭയിലെ മിക്ക ഇടവകകളിലും ഇടവക ഭാരവാഹികളുടെ തെരഞ്ഞെടുപ്പ് നടക്കുകയാണല്ലോ. ഈ അവസരത്തിൽ സ്ഥാനമൊഴിയുന്ന ട്രസ്റ്റിയോടൊപ്പം സ്ഥാനമൊഴിയുന്ന സെക്രട്ടറിയെ കൂടി ഇടവക മാനേജിംഗ് കമ്മറ്റിയിൽ ഉൾപ്പെടുത്തുന്ന ഒരു പതിവ് നമുക്ക് ആരംഭിക്കാവുന്നതല്ലേ?

(ലേഖകന്റെ ഫോൺ നമ്പർ - 9446412907) ■

## 'മരുഭൂമിയിലെ നീരുറവ' അനുശോചന യോഗം നടത്തി



മരുഭൂമിയിലെ നീരുറവ എന്ന സെന്റ് ഗ്രിഗോറിയോസ് ഓർത്തഡോക്സ് കോൺഗ്രിഗേഷൻ അഭി. ഗീവർഗീസ് മാർ ഒസ്താത്തിയോസിന്റെ ദേഹവിയോഗത്തിൽ അനുശോചന യോഗം നടത്തി. അഭി. തിരുമനസ്സിന്റെ പ്രത്യേക താല്പര്യത്തിലും ഉൽസാഹത്തിലുമാണ് ഈ കോൺഗ്രിഗേഷൻ സ്ഥാപിക്കപ്പെട്ടത്. അതിന്റെ ആദ്യകാല പ്രവർത്തനങ്ങളിൽ മാർഗ്ഗനിർദ്ദേശങ്ങൾ നൽകിയ മാർ ഒസ്താത്തിയോസിനെ കോൺഗ്രിഗേഷനിലെ വിവിധ അംഗങ്ങൾ സ്മരിക്കുകയുണ്ടായി.

അഭി. തിരുമേനിയോടുള്ള ആദരവുകളറിയിച്ചുകൊണ്ട് അനുശോചന പ്രമേയം അവതരിപ്പിക്കപ്പെട്ടു. എത്രകാലം ജീവിച്ചു എന്നല്ല, ജീവിച്ചിരുന്നപ്പോൾ ചെയ്ത നന്മകളിലൂടെ വറ്റാത്ത നീരുറവയും പൊലിയാത്ത പ്രകാശവും അവസാനിക്കാത്ത സ്നേഹപ്രഭാവവുമായിരുന്നു മാർ ഒസ്താത്തിയോസ് എന്നും ആത്മീക ശുശ്രൂഷാരംഗങ്ങളിലെന്നപോലെ ഭൗതീകമായ കൃത്യങ്ങളിലും ഭരണരംഗത്തും വേദശാസ്ത്രരംഗത്തും വേദശാസ്ത്രത്തിലും മാനുഷീക സ്പർശമുള്ള എല്ലാ വിഷയങ്ങളിലും ഉത്തരവാദങ്ങൾ നിറവേറ്റിയ അഭി. തിരുമേനിയെ പ്രമേയത്തിൽ അനുസ്മരിച്ചു. വന്ദ്യ പിതാവിന്റെ ദേഹവിയോഗത്തിൽ സഭയ്ക്കും ഈ കോൺഗ്രിഗേഷനും ഉണ്ടായ തീരാനഷ്ടത്തിലും ദുഃഖത്തിലും അംഗങ്ങൾ പങ്കുചേരുകയും അഭി. പിതാവ് പ്രവാചകന്മാരോടുകൂടെ ആനന്ദിക്കുകയും ശ്ലീഹന്മാരോടുകൂടെ സ്തുതിക്കുകയും പുണ്യമുള്ള പട്ടക്കാരോടുകൂടി സ്തുതി അർപ്പിക്കുകയും ചെയ്യുമാറാകട്ടെയെന്ന് പ്രാർത്ഥനാപൂർവ്വം കോൺഗ്രിഗേഷൻ അനുശോചിച്ചു. അലക്സ് ഫിലിപ്പ് അവതാരകനും, എം. കെ. അലക്സാണ്ടർ അനുവാദകനുമായിരുന്നു.

*Advt.*



# ദുബായ് സെന്റ് തോമസ് ഓർത്തഡോക്സ് കത്തീഡ്രൽ



## ജീവകാരുണ്യ പ്രവർത്തനങ്ങൾക്ക്

# അപേക്ഷകൾ ക്ഷണിക്കുന്നു

ദുബായ് സെന്റ് തോമസ് ഓർത്തഡോക്സ് കത്തീഡ്രൽ ഈ വർഷം നടത്തുന്ന ജീവകാരുണ്യ പ്രവർത്തനങ്ങളിലേക്ക്, സാമ്പത്തികമായി പിന്നോക്കം നിൽക്കുന്ന ഓർത്തഡോക്സ് സഭാ അംഗങ്ങളിൽ നിന്നും മറ്റു മതസ്ഥരിൽ നിന്നും അപേക്ഷകൾ ക്ഷണിക്കുന്നു.



## ഭവന സഹായം

ഭവന രഹിതരായവർക്ക് മലങ്കര സഭയുടെ വിവിധ ഭാഗങ്ങളിൽ 2.5 ലക്ഷം രൂപ വരെ ചെലവ് പ്രതീക്ഷിക്കുന്ന 16 ഭവനങ്ങൾ നിർമ്മിച്ചു നൽകുന്നു.



## നവജീവൻ

നാഡീ സംബന്ധമായ രോഗങ്ങളാൽ ക്ലേശപ്പെടുന്ന ഓർത്തഡോക്സ് സഭാംഗങ്ങൾക്കും മറ്റു മതസ്ഥർക്കും ശസ്ത്രക്രിയയ്ക്കും മറ്റുമായി 1.5 ലക്ഷം രൂപാവരെ ചികിത്സാ സഹായം നൽകുന്നു.

ഭവന സഹായത്തിന് അപേക്ഷിക്കുന്നവർക്ക് സ്വന്തമായി കുറഞ്ഞത് 5 സെന്റ് സ്ഥലം ഉണ്ടായിരിക്കുകയും ആ സ്ഥലത്തിന്റെ ഉടമസ്ഥാവകാശം സംബന്ധിച്ച രേഖകളും വില്ലേജ് ആഫീസിൽനിന്നും ലഭിക്കുന്ന ബാദ്ധ്യതാ സർട്ടിഫിക്കറ്റ്, ഇടവക മെത്രാപ്പോലീത്തായുടേയും, ഇടവക വികാരിയുടേയും ശുപാർശാ കത്തുകൾ എന്നിവയും ആവശ്യമാണ്.

നവജീവൻ ജീവകാരുണ്യ പ്രവർത്തനത്തിനായി ഡോക്ടറുടെ സാക്ഷ്യപത്രവും, വരുമാന സർട്ടിഫിക്കറ്റും, ഇടവക വികാരയുടെ ശുപാർശ കത്തും - അപേക്ഷകർ ഓർത്തഡോക്സ് സഭാംഗങ്ങൾ അല്ലെങ്കിൽ സമീപത്തുള്ള ഓർത്തഡോക്സ് പള്ളി വികാരിയുടെ ശുപാർശ - സഹിതം അപേക്ഷിക്കാവുന്നതാണ്.

അപേക്ഷകൾ ലഭിക്കേണ്ട അവസാന തീയതി
2012 ഏപ്രിൽ 30

അപേക്ഷകൾ അയക്കേണ്ട വിലാസം :
To,
The Vicar,
St. Thomas Orthodox Cathedral
P.O. Box No. 2563
Dubai, U. A. E
Tel. 00971 4 3371122
Fax : 00971 4 3352252

## വേർപാടിന്റെ 11-ാം വാർഷികം

22-3-2012



**ചിന്നമ്മ വർഗീസ്**

**(Retd. Teacher G.M.H.S., Parathodu)**

*'നിന്റെ മഹത്വമുദിക്കും നാൾ*
*നിൽക്കണമിവൾ വലഭാഗത്തിൽ"*

എന്ന് ദുഃഖാർത്തരായ കുടുംബാംഗങ്ങൾ

'പകലോമറ്റം കുമ്പന്താനത്ത് ചിറയിൽ"
താഴത്തുമലയിൽ - ഇളങ്കാവുങ്കൽ,
പാറത്തോട്

മരിക്കാത്ത ഓർമ്മകളോടെ
നിത്യതയുടെ തീരത്ത്
ഒരുമിച്ച് കാണാമെന്ന
പ്രത്യാശയയോടെ
പ്രിയപ്പെട്ട

| മക്കൾ | മരുമക്കൾ | കൊച്ചുമക്കൾ |
|---|---|---|
| ഷൈല | ജോർജ്ജ്കുട്ടി | വിനീത, സലിൽ, അനൂപ് |
| ഷാജി | ജിജി | ടിഫനി, ടാനിയാ, ടിനു |
| ഷാബു | ഷീല | ഷീന, ഷാനി, ശോഭ |

**46-ാം ചരമവാർഷികം**

**06-03-2012**



**ബർസ്ലീബി കത്തനാർ**

**നിരണം വലിയപള്ളി മുൻ വികാരിയും**
**മൂപ്പച്ചനും**

**8-ാം ചരമവാർഷികം**

**27-02-2012**



**റവ. ഫാ. കെ. ബി. മാത്യൂസ്,**
**കാരിക്കോട്ട്**

പരുമല സെമിനാരി മുൻ മാനേജർ,
പരുമല സെ. ഗ്രിഗോറിയോസ് ആശുപത്രി സ്ഥാപകൻ,
നിരണം വലിയ പള്ളി മുൻ വികാരി

# നേരിന്റെ വഴി നടന്ന ആചാര്യൻ
# മാർ ഒസ്താത്തിയോസ്

ക്രിസ്തുവിന്റെ ദർശനത്തിന്റെ അവതരണത്തിലും സഭാപ്രവർത്തനത്തിലും സ്വന്തം വഴി തുറന്ന് വിമോചന ദൈവശാസ്ത്രത്തെ കേരളീയ സാഹചര്യങ്ങൾക്ക് അനുയോജ്യമായി രൂപപ്പെടുത്തുകയും വികസിപ്പിക്കുകയും ചെയ്ത പ്രതിഭാശാലിയാണ് നമ്മെ വിട്ടുപിരിഞ്ഞത്. സഭകൾ, സാമൂഹ്യ നീതിയുടെ പ്രവാചകന്മാരായും പ്രവർത്തിക്കണമെന്ന നിലപാട് അദ്ദേഹം സ്വീകരിച്ചു.



എം. എ. ബേബി

ധനവാനെന്നും ദരിദ്രനെന്നും വേർതിരിവില്ലാത്ത സമൂഹം സ്വപ്നം കണ്ടു. സ്വത്ത് കൂട്ടിവയ്ക്കാനുള്ളതല്ല പങ്കിടാനുള്ളതാണെന്ന് പഠിപ്പിച്ചു. 'തിയോളജി ഓഫ് ക്ലാസ്‌ലെസ് സൊസൈറ്റി' എന്ന ഗ്രന്ഥത്തിലൂടെ വർഗരഹിത സമൂഹത്തെക്കുറിച്ചുള്ള തന്റെ ശക്തമായ വെളിപ്പെടുത്തലുകൾ പ്രചരിപ്പിച്ചു. ഒസ്താത്തിയോസ് തിരുമേനിയുടെ ലിബറേഷൻ തിയോളജിയെ ഉൾക്കൊണ്ട ഓർത്തഡോക്സ് സഭ പക്ഷേ, അദ്ദേഹത്തിന്റെ 'വർഗരഹിത സമൂഹ' സങ്കല്പത്തെ അതേപടി സ്വീകരിച്ചില്ല. എന്നാൽ, ലാളിത്യവും ആദർശനിഷ്ഠയും വേദശാസ്ത്ര പാണ്ഡിത്യവും ഇച്ഛാശക്തിയും നിറഞ്ഞ സ്വന്തം ജീവിതമാതൃക കൊണ്ട് എതിരാളികളെ വിസ്മയിപ്പിക്കുകയും തന്റെ നേരിന്റെ വഴികളിലേക്ക് അവരെ ആകർഷിക്കുകയും ചെയ്തു.

ത്രിത്വാധിഷ്ഠിത വേദശാസ്ത്ര സങ്കല്പത്തെ വിമോചന ദൈവശാസ്ത്രത്തിന്റെ സർഗാത്മക മുഖമാക്കി ഒസ്താത്തിയോസ് തിരുമേനി വികസിപ്പിച്ചു. പിതാവും പുത്രനും പരിശുദ്ധാത്മാവും എന്ന ത്രിത്വം ഏകത്വത്തിന്റെ ഭിന്നഭാവമാണെന്ന സിദ്ധാന്തമാണ് ത്രിത്വാധിഷ്ഠിത വേദശാസ്ത്രത്തിന്റെ കാതൽ. മനുഷ്യനും ഇതേ പ്രകാരമാണ്. പല ജാതി, പലരൂപം, പല ശ്രേണി എന്നാൽ പിതാവും പുത്രനും പരിശുദ്ധാത്മാവും ഒന്നായിരിക്കുന്നപോലെ മനുഷ്യരും ഒന്നുതന്നെ എന്ന് അദ്ദേഹം വിശദീകരിച്ചു.

ധനികനായിരിക്കുന്നത് ശരിയല്ല എന്നായിരുന്നു വിശ്വാസം. പ്രസംഗങ്ങളിൽ ഇത് പരസ്യമാക്കി. The sin of being rich in a poor world എന്ന ഗ്രന്ഥം ഈ നിലപാട് വിശദീകരിക്കുന്നു. നിന്ന് കാൽ കുഴയുന്നവന് ഇരിക്കാൻ സ്റ്റൂൾ കിട്ടുന്നതുതന്നെ സുഖസൗകര്യത്തിന്റെ പട്ടികയിൽ ഉൾപ്പെടുന്നുവെന്ന് ബിഷപ്പ് നിരീക്ഷിച്ചു. ഭൂമിയിലുള്ളതെല്ലാം പരസ്പരം പങ്കിടണം. ക്യാപ്പിറ്റലിസം പൈശാചികമാണെന്ന് എഴുതി, പ്രചരിപ്പിച്ചു. അമർത്ത്യാസെന്നിന്റെ സാമ്പത്തിക സിദ്ധാന്തങ്ങളോട് യോജിച്ചു. കമ്മ്യൂണിസ്റ്റ് എന്ന് വിശേഷിപ്പിക്കപ്പെടാൻ താല്പര്യപ്പെട്ടില്ല, എന്നാൽ സോഷ്യലിസ്റ്റ് എന്ന വിശേഷണത്തെ സ്വീകരിച്ചു.

ധനികരുടെ സഹവാസം വേണ്ടെന്നുവച്ചു. എന്നാൽ, നിർദ്ധനർക്കുള്ള സഹായ പദ്ധതികളിൽ സംഭാവനകൾ സ്വീകരിച്ചു. എത്ര ചെറിയ തുകയ്ക്കും സ്വന്തമായി രസീത് നൽകി. സിക്ക് എയ്ഡ് ഫൗണ്ടേഷൻ, സേവ് ഹാർട്ട് ഫൗണ്ടേഷൻ തുടങ്ങിയ ആതുര ശുശ്രൂഷാ ട്രസ്റ്റുകളുടെ വ്യാപകമായ ജീവകാരുണ്യ പ്രവർത്തനങ്ങളുടെ സജീവ നേതൃത്വമായിരുന്നു തിരുമേനി. 2007-ൽ ഓർത്തഡോക്സ് സഭയുടെ നിരണം ഭദ്രാസനാധിപസ്ഥാനം സ്വമേധയാ ഒഴിഞ്ഞു. സഭാചരിത്രത്തിൽ സ്വമേധയാ സ്ഥാനം ത്യജിച്ച ആദ്യ ബിഷപ്പ്. മറ്റു സഭകളിലും ഇത്തരം സ്ഥാനത്യാഗം കേട്ടിട്ടില്ല.

10 വർഷം മുൻപ് സ്വന്തംകല്ലറ പണിഞ്ഞു മാവേലിക്കരയിൽ. ആഡംബര പൂർണ്ണമായ ശവമടക്ക് വേണ്ടെന്നു നിർദ്ദേശിച്ചു. കല്ലറ നിർമ്മാണത്തിന്റെ മേൽനോട്ടം സ്വയംനിർവ്വഹിച്ചു. സ്വാശ്രയ സ്ഥാപനങ്ങൾക്കെതിരെ നിലപാട് സ്വീകരിച്ചു. സ്വാശ്രയം എന്ന വാക്കിന് സ്വാർത്ഥത എന്നുകൂടി അർത്ഥമുണ്ടെന്ന് നിരീക്ഷിച്ചു. സഭാ നേതൃത്വത്തിൽ 'റിബൽ' ആയി അറിയപ്പെട്ടു. അമ്പതിൽപ്പരം ഗ്രന്ഥങ്ങൾ രചിച്ചു. 'വർഗരഹിത സമൂഹം', 'അത് ദൈവമാകുന്നു', 'എന്റെ കർത്താവും എന്റെ ദൈവവുമേ', 'മാഫിയ', 'സോഫിയ', 'ഗ്ലോറിയ' തുടങ്ങിയ ഗ്രന്ഥങ്ങൾ വ്യാപകമായ ചർച്ചകൾക്ക് വഴിവച്ചു.

സഭ ക്രിസ്തുവിന്റെ വഴി പിന്തുടരുകയാണെങ്കിൽ കമ്മ്യൂണിസ്റ്റുകാരുമായി സഹകരിക്കാനാവുമെന്ന് തിരുമേനി ഉറച്ച് വിശ്വസിച്ചു.

ഗിരിപ്രഭാഷണം, വർഗരഹിത സമൂഹത്തിന്റെ നീതിശാസ്ത്രം എന്ന അദ്ധ്യായത്തിൽ അദ്ദേഹം ഇപ്രകാരം വ്യക്തമാക്കി. "ഇപ്പോൾ വ്യാപകമായി താഴെ പറയുന്ന നാല് സമ്പ്രദായങ്ങൾ നിലവിലുണ്ട്. ദൈവത്തെ ഉപേക്ഷിച്ച് പണത്തെ സേവിക്കൽ, ദൈവത്തേയും പണത്തേയും ഒപ്പം സേവിക്കൽ, പണം ഉപേക്ഷിച്ച് ദൈവത്തെ സേവിക്കൽ, ദൈവ വേലയ്ക്കായി പണം ത്യജിച്ച് സർവസൃഷ്ടികളേയും സേവിക്കൽ ഇതിൽ അവസാനത്തേതാണ് വർഗരഹിത സമൂഹത്തിന്റെ മാർഗം". (വർഗരഹിതസമൂഹം, ചിന്ത പബ്ലിഷേഴ്സ് - 2009)

സ്വാശ്രയ വിദ്യാഭ്യാസ രംഗത്തെക്കുറിച്ച് തിരുമേനി ഇങ്ങനെ പറഞ്ഞു. "സഭകൾ ഇത്തരം വാണിജ്യ താല്പര്യങ്ങൾ ഉപേക്ഷിച്ച് നവവത്കരിക്കാൻ ശ്രമിക്കയാണ് വേണ്ടത്... ഇന്ന് ഈ ലേബലിൽ നടക്കുന്നതെല്ലാം ദൈവത്തിന്റെയല്ല; പിശാചിന്റെ പ്രവർത്തനങ്ങളാണെന്നെനിക്കു തോന്നുന്നു."

പൗലോസ് മാർ ഗ്രീഗോറിയോസ് തിരുമേനിയുടെയും പൗലോസ് മാർ പൗലോസ് തിരുമേനിയുടെയും വർക്കി വിതയത്തിൽ തിരുമേനിയുടെയും വേർപാടിനുശേഷം കേരളീയ സമൂഹത്തിന് ഏറ്റവും വലിയ നഷ്ടമാണ് ഡോ. ഗീവർഗീസ് ഒസ്താത്തിയോസ് തിരുമേനിയുടെ വേർപാട് നിമിത്തം സംഭവിച്ചിരിക്കുന്നത്. പ്രസ്ഥാനങ്ങൾക്കും ക്രിസ്തുവിന്റെ യഥാർത്ഥ അനുയായികൾക്കും സഹകരിച്ച് പ്രവർത്തിക്കാനുള്ള വഴി ഇന്ത്യൻ സാഹചര്യത്തിൽ രൂപപ്പെടുത്തിയ മഹാനായ ആദ്ധ്യാത്മിക ആചാര്യനെയാണ് നമുക്ക് നഷ്ടമായിരിക്കുന്നത്. ■

## നമ്മിലൊരാൾ

# ജ്ഞാന സേവകൻ



ജി. ചാക്കോ

ഇദ്ദേഹത്തിന്റെ ശാസ്ത്രത്തെയും, പൊതുവിജ്ഞാനത്തെയും കുറിച്ചുള്ള ലേഖനങ്ങൾ, സുപ്രസിദ്ധങ്ങളായ Deccan Herald, Science Reporter എന്നിവയിൽ ഖണ്ഡശഃ പ്രസിദ്ധീകരിച്ചിരുന്നു.



ക്ലാസ് മുറിയിൽ നിന്നാകാശത്തേക്ക്, സൂര്യചന്ദ്രന്മാർക്കും നക്ഷത്രങ്ങൾക്കും മുകളിലേക്ക് പറന്നുയരാൻ കഴിവുള്ളവർ അധ്യാപകരായാൽ അവർ പ്രപഞ്ചത്തെ തെറുത്തുമടക്കി തങ്ങളുടെ കക്ഷത്തിൽ ഒതുക്കിക്കളയും. സത്യത്തിനും, സൗന്ദര്യത്തിനും ദാഹിക്കുന്ന യുവതലമുറ അയാളോടു ചേരും-ഒരു പ്രസിദ്ധ ദിനപത്രത്തിലെ; അധ്യാപികയായ വനിതാ കോളമിസ്റ്റിന്റെയീ വാക്കുകൾ 1993-ൽ അധ്യാപകർക്കുള്ള രാഷ്ട്രപതിയുടെ നാഷനൽ അവാർഡും, 2009 ലെ രാജീവ് ഗാന്ധി ശിരോമണി അവാർഡും നേടിയ പായിപ്പാട്ടുകാരൻ, ആനാരി സെന്റ് ജോൺസ് ഓർത്തഡോക്സ് ഇടവകയിലെ 'വിരുപ്പിൽ' പരേതരായ ഗീവർഗീസിന്റെയും മറിയാമ്മയുടെയും മകൻ ജി. ചാക്കോയിൽ അർത്ഥപൂർണ്ണമാണ്.

40 വർഷത്തെ അധ്യാപന സമ്പത്തിനുടമയും, 75-ാം വയസ്സിലും അധ്യാപനം തുടരുന്നയാളും, ഫ്രീലാൻസ് ജേർണലിസ്റ്റും കൂടിയാണ് ഇപ്പോൾ ബംഗളൂരുവിൽ താമസിക്കുന്ന ഇന്ദിരാനഗർ സെന്റ് ജോർജ് ഓർത്തഡോക്സ് ഇടവകാംഗമായ ഇദ്ദേഹം പ്രശസ്തനിലയിൽ മൈസൂർ യൂണിവേഴ്സിറ്റിയിൽ നിന്നും ബോട്ടണിയിൽ M.S.c., BEd ബിരുദം സമ്പാദിച്ച ഇദ്ദേഹത്തിന്റെ അധ്യാപക ജീവിതാരംഭം 1965ൽ ജലഹള്ളി സെൻട്രൽ സ്കൂൾ ബോട്ടണി വിഭാഗത്തിലാണ്. 1979-ൽ പ്രൊജക്ട് ടെക്നോളജിയിൽ മികച്ച പരിശീലനത്തിനായി കേന്ദ്ര സർക്കാർ ഇദ്ദേഹത്തെ ഇംഗ്ലണ്ടിലെ നോട്ടിംഹാം യൂണിവേഴ്സിറ്റിയിലയച്ചിരുന്നു. ഇതിനുശേഷമാണ് കൽപ്പാക്കം C.R.P.F. സെൻട്രൽ സ്കൂൾ പ്രിൻസിപ്പലായത്. പത്രപ്രവർത്തനമാഗ്രഹിച്ച ഇദ്ദേഹം അധ്യാപകവൃത്തിയിലാണെത്തിച്ചേർന്നതെങ്കിലും എഴുത്തും, വായനയും കൂടപ്പിറപ്പുകളായതിനാൽ ശാസ്ത്രത്തെയും, പൊതുവിജ്ഞാനത്തെയും കുറിച്ചുള്ള ഇദ്ദേഹത്തിന്റെ ലേഖനങ്ങൾ സുപ്രസിദ്ധങ്ങളായ Deccan Herald, Science Reporter എന്നിവയിൽ ഖണ്ഡശഃ പ്രസിദ്ധീകരിച്ചിരുന്നു. തന്റെ ജീവിതത്തിലെ ഏറ്റവും വലിയ പ്രചോദനവും, ഭാഗ്യവും ഭാര്യയും, അദ്ധ്യാപികയും, ഫ്രീലാൻസ് ജേർണലിസ്റ്റും കൂടിയായ ശോശാമ്മ ചാക്കോയും, വിവാഹിതരായ രണ്ട് പെൺമക്കളുമാണെന്നു പറയുന്നതിൽ കൃതാർത്ഥനാണ് ഉത്തമനായ ഈ കുടുംബനാഥൻ.

'ദൈവസ്നേഹാധിഷ്ഠിത സോഷ്യലിസത്തിന്റെ' പ്രയോക്താവായ സഭാരത്നം പുണ്യശ്ലോകനായ ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ് പിതാവുമായി വളരെ അടുത്ത ബന്ധം പുലർത്തിയിരുന്നതുകൊണ്ട് അദ്ദേഹത്തിന്റെ പ്രവർത്തന ശൈലി കർമ്മപഥങ്ങളിൽ സ്വാംശീകരിക്കുവാൻ കുറച്ചൊക്കെ തനിക്കു സാധിച്ചിട്ടുണ്ടെന്നു, ആവടിക്കാരുടെ പ്രിയപ്പെട്ടവനാകാൻ കഴിഞ്ഞതും, അവാർഡു തുകകൾ മുഴുവൻ ഇടവക സൺഡേസ്കൂൾ പ്രസ്ഥാനത്തിന് നൽകിയതും ഇതിന്റെ പ്രചോദനഫലമാണ്.

ഇൻഡ്യൻ ഓർത്തഡോക്സ് സഭയിലാണ് താനുൾപ്പെടുന്നതെന്ന് രാഷ്ട്രപതി ഡോ. ശങ്കർദയാൽ ശർമ്മയോട് 93 ൽ പറഞ്ഞപ്പോൾ അദ്ദേഹത്തിന്റെ 'Delhi Bishop H.G. Dr. Paulose Gregorios is my Spiritual Acharya' - എന്ന മറുപടി എക്കാലവും തന്റെ കാതുകളിൽ മുഴങ്ങുന്ന ഒന്നാണെന്നു പറയുന്നു. ഭാഗ്യസ്മരണാർഹനായ ഒരു ഗുരുശ്രേഷ്ഠൻ കൂടിയാണ് ഡോ. മാർ ഗ്രിഗോറിയോസ്.

UGC, USAID എന്നിവയുടെ P.G. Trainer, ഇൻഡ്യയിലെ പല സംസ്ഥാനങ്ങളിൽ കേന്ദ്രീയ വിദ്യാലയ പി.ജി. ടീച്ചേഴ്സ് ഇൻ സർവീസ് കോഴ്സ് ഡയറക്ടർ, കേന്ദ്രീയ വിദ്യാലയ പി.ജി. ടീച്ചേഴ്സ് സെലക്ഷൻ ബോർഡ് മെമ്പർ - സെക്രട്ടറി എന്നീ പദവികൾ ഇദ്ദേഹം സേവനമനുഷ്ഠിച്ചതിൽ പ്രധാനമായതാണ്. 2010ലെ ചിൽഡ്രൻസ് ഡവലപ്മെന്റ് ഓർഗനൈസേഷൻ - താരമണ്ഡല അവാർഡിനും അർഹനായ ഇദ്ദേഹമിപ്പോൾ M.G. School of Excellence ന്റെ പ്രിൻസിപ്പൽ കൂടിയാണ്.

സിവിൽസർവ്വീസ് രംഗത്തെ പ്രസിദ്ധരായ അനേകരുൾപ്പെടെ ശ്രേഷ്ഠ ശിഷ്യസമ്പത്തിനുടമയായ ഇദ്ദേഹം വിശ്വസിക്കുന്നത് ഗുരുക്കന്മാരാണ് ഈ ലോകത്തിൽ വെച്ചേറ്റവും ഭാഗ്യത്തിനുടമകൾ എന്നാണ്. ഇന്നത്തെ വിദ്യാഭ്യാസ രീതി Result Oriented അധ്യാപനത്തിൽ നിന്നും Value Oriented അധ്യാപനമായി മാറുകയും ഇതിലേക്ക് കുട്ടികളെ നയിക്കുകയും, അധ്യാപകൻ തന്നെ കുട്ടികളുടെ വിദ്യാർത്ഥിയാവുകയും ചെയ്യുമ്പോഴാണ് യഥാർത്ഥ അഭ്യസനം നടക്കുന്നതെന്നും, ഭാവിയുടെ പ്രതീക്ഷകളായ കുട്ടികൾക്ക് ലോകം എന്താണെന്നുള്ള വീക്ഷണം നൽകുവാനും യഥാർത്ഥ ഗുരുവിനു കഴിയണമെന്നും പറയുന്നു.

വിവിധ വിദേശരാജ്യങ്ങളിൽ അധ്യാപനത്തിനായി പോവുകയും, സൺഡേസ്ക്കൂൾ അധ്യാപകനായി ദീർഘകാലമായി പ്രവർത്തിക്കുകയും ചെയ്യുന്ന ഇദ്ദേഹം പറയുന്നത്;

ആത്മീയകെട്ടുറപ്പുള്ള ജനതയുടെ ആവിഷ്ക്കാരങ്ങൾക്ക് സൺഡേസ്ക്കൂൾ അധ്യാപനം ഒരു മുതൽക്കൂട്ടാണെന്നും, പ്രത്യേകിച്ചൊരു ഐഹീകമൂലധനമില്ലാതെ സ്വർഗ്ഗീയ സമ്പാദ്യമുണ്ടാക്കുവാൻ ഇതിൽപ്പരം മികച്ച മാർഗ്ഗമില്ലെന്നുമാണ്. ■

**ഏബ്രഹാം ശെമ്മാശൻ, പുതുപ്പള്ളി**




# We Believe




in **one true God, the Father Almighty,** creator of heaven and earth, and of all things visible and invisible.

And in **one Lord, Jesus Christ,** the only-begotten Son of God, begotten of the Father before all worlds; light of light, true God from true God; begotten and not made; and being of very same substance with the Father, by Whom all things were made; Who for us men and for our salvation came down ✠ from heaven and was incarnate by the Holy Spirit and of the Virgin Mary, Mother of God. And He became man, and was crucified ✠ for us in the days of Pontius Pilate, and suffered, and died and was buried, and the third day He rose ✠ according to His will, and ascended unto heaven, and sits at the right hand of His Father; and He will come again with great glory to judge both the living and the dead; and His kingdom shall have no end.

And in **one Holy Spirit, the Lord,** the Giver of life to all, Who proceeds from the Father; Who together with the Father and the Son is worshipped and glorified, Who spoke through the Prophets and the

And in **one Holy Spirit, the Lord,** the Giver of life to all, Who proceeds from the Father; Who together with the Father and the Son is worshipped and glorified, Who spoke through the Prophets and the Apostles.

And in **one holy, catholic and apostolic Church.** We confess one baptism for the remission of sins. And we look for the resurrection of the dead, and the new life in the world to come. Amen. *(The Nicene-Constantinople Creed)*

# The Indian Orthodox Church

## ( The Malankara Orthodox Syrian Church of the East )

PUBLISHED BY THE ORTHODOX DIOCESE OF AHMEDABAD












ON THE OCCASSION OF CATHOLICATE CENTENARY (1912-2012)

*Sponsored by Mr. Mathew Ninan & Family, Muscat*

FATHER 'N' MAYAR | Innovative Concepts
IMPRINTS # 0 9745210970 | Printographic Perfections



# കൂട്ടു ട്രസ്റ്റികൾ

ഡോ. എം. കുര്യൻ തോമസ്

അപ്പോസ്തോലിക പിന്തുടർച്ചയുള്ള പുരാതന സഭകളിൽ മലങ്കര സഭയ്ക്കു മാത്രം രണ്ടു പ്രത്യേകതകളുണ്ട്. ഒന്നാമതായി കശീശാമാർക്കും അവൈദീകർക്കുംകൂടെ പങ്കാളിത്വമുള്ള ജനാധിപത്യ സ്വഭാവമുള്ള ഭരണസംവിധാനവും, അതിനുതകുന്ന ലിഖിത ഭരണഘടനയും. രണ്ടാമതായി മലങ്കര മെത്രാപ്പോലീത്തായോടൊപ്പം സഭയുടെ ലൗകീക ഭരണത്തിൽ ഓരോ കത്തനാർ, അൽമായ കൂട്ടുട്രസ്റ്റിമാരുടെ സാന്നിദ്ധ്യം.

ആംഗ്ളിക്കൻ മിഷനറിമാർ മലങ്കര സഭാ സ്വത്തുക്കളിന്മേൽ ഉന്നയിച്ച അവകാശവാദം പരിഗണിച്ച 1840-ലെ കൊച്ചി പഞ്ചായത്തു വിധിപ്രകാരമാണ് മലങ്കരമെത്രാന് കൂട്ടുട്രസ്റ്റികൾ ഉണ്ടായത്. പക്ഷേ ആദ്യമായി അവരെ തിരഞ്ഞെടുത്തത് വളരെക്കാലം കഴിഞ്ഞ് 1869 തുലാം 9-ന് കോട്ടയം പഴയ സെമിനാരിയിൽ ചേർന്ന *മലങ്കര പള്ളിയോഗമാ*ണ്. 1934-ൽ സഭാ ഭരണഘടന പാസാക്കിയപ്പോഴും കൂട്ടുട്രസ്റ്റിമാരെ നിലനിർത്തി.

പഴയ സെമിനാരി, വട്ടിപ്പണം, ഇവ രണ്ടിൽനിന്നും ഉൽഭവിക്കുന്ന സ്വത്തുക്കൾ എന്നിവയിൽ മാത്രമാണ് നിയമേന കൂട്ടു ട്രസ്റ്റിമാർക്ക് ഭരണാധികാരമുള്ളത്. കാരണം ഈ സ്ഥാനങ്ങൾ രൂപം കൊണ്ട 1840-ലും, ആദ്യ തിരഞ്ഞെടുപ്പു നടന്ന 1869-ലും മലങ്കര സഭയ്ക്ക് ആകെയുണ്ടായിരുന്ന പൊതുസ്വത്തുക്കൾ ഇവ മാത്രമായിരുന്നു. അതിന്റെ ചുവടുപിടിച്ചാണ് 1934-ൽ സഭാ ഭരണഘടന പാസാക്കയത്.

എന്നാൽ 1934-ലെ സഭാ ഭരണഘടന കൂട്ടു ട്രസ്റ്റിമാരെ *ഭരണഘടനാപരമായ പദവികളാ*യാണ് (Constitutional Posts) കണ്ടിരുന്നത്. മലങ്കര സുറിയാനി ക്രിസ്ത്യാനി അസ്സോസിയേഷൻ അവരെ നേരിട്ടു തിരഞ്ഞെടുക്കുന്നു എന്നു മാത്രമല്ല, തിരഞ്ഞെടുപ്പു മാത്രംമൂലം അവർ സ്ഥാനം പ്രാപിക്കുന്നു എന്നതും ഇതിനു തെളിവാണ്. നടപടിച്ചട്ടങ്ങൾ പ്രകാരം, ഹാജരായ അംഗങ്ങളുടെ 50%+1 വോട്ട് നേടിയെങ്കിൽ മാത്രമേ കൂട്ടുട്രസ്റ്റിമാർ വിജയിച്ചതായി കണക്കാക്കൂ എന്നതും ഈ സ്ഥാനത്തിന്റെ ഗൗരവം വർദ്ധിപ്പിക്കുന്നു.

മറ്റുതരത്തിൽ വ്യക്തമാക്കിയിട്ടില്ലങ്കിൽ പഴയ സെമിനാരി, വട്ടിപ്പണം, ഇവ രണ്ടിൽനിന്നും ഉൽഭവിക്കുന്ന സ്വത്തുക്കൾ എന്നിവയിലെ സഹ ഭരണാധികാരമൊഴികെ വർക്കിംഗ് കമ്മറ്റിയിലെ സ്ഥിരാംഗത്വം മാത്രമേ കൂട്ടുട്രസ്റ്റിമാർക്കുള്ളു. പക്ഷേ അവയ്ക്കുപരിയായ ബഹുമാനമാണ് സഭ അവർക്കു വകവെച്ചു കൊടുക്കുന്നത്.

മലങ്കര സുറിയാനി ക്രിസ്ത്യാനി അസ്സോസിയേഷൻ രൂപീകരിച്ച 1873 -ലെ പരുമല സുന്നഹദോസ്, അതു സ്ഥിരപ്പെടുത്തിയ 1876-ലെ മുളന്തുരുത്തി സുന്നഹദോസ് എന്നിവയാണ് അസോസിയേഷൻ സെക്രട്ടറി എന്ന സ്ഥാനം രൂപീകരിച്ചത്. 1934-ലെ സഭാ ഭരണഘടന അസോസിയേഷൻ സെക്രട്ടറിയുടെ അവകാശങ്ങളും ഉത്തരവാദിത്വങ്ങളും നിർവചിച്ചു. അസോസിയേഷൻ സെക്രട്ടറി, മാനേജിംഗ് കമ്മറ്റിയുടേയും സെക്രട്ടറി ആയിരിക്കുമെന്നതും, വർക്കിംഗ് കമ്മറ്റിയിലെ സ്ഥിരാംഗത്വവും മാത്രമാണ് അവകാശങ്ങളുള്ളത്.

താഴെ പറയുന്നവയാണ് ഉത്തരവാദിത്വങ്ങൾ

1. സമുദായത്തിന്റെ വരവു-ചിലവു കണക്കു സൂക്ഷിക്കുക.

2. സ്ഥാവര-ജംഗമ വസ്തുക്കളുടെ കണക്കു സൂക്ഷിക്കുക

3. തിരട്ട് തയാറാക്കി സമയാസമയങ്ങളിൽ മാനേജിംഗ് കമ്മറ്റിയിൽ ഹാജരാക്കുക

4. അസ്സോസിയേഷന്റെയും മാനേജിംഗ് കമ്മറ്റിയുടേയും മിനിട്സ് എഴുതി സൂക്ഷിക്കുക

കൂട്ടുട്രസ്റ്റിമാരെക്കാൾ വിഭിന്നമായി *എൽപ്പിക്കപ്പെട്ട അധികാരം* (Delegated authority) മാത്രമേ അസോസിയേഷൻ സെക്രട്ടറിക്കുള്ളു. മാനേജിംഗ് കമ്മറ്റിയാണ് തിരഞ്ഞെടുക്കുന്നത് (ഈ തിരഞ്ഞെടുപ്പന് 50%+1 ഭൂരിപക്ഷം ആവശ്യമില്ല. കേവല ഭൂരിപക്ഷം മാത്രം മതി) എന്നതുമാത്രമല്ല, ഈ തിരഞ്ഞെടുപ്പു പ്രബല്യത്തിലെത്താൻ മലങ്കര മെത്രപ്പോലീത്തായുടെ അംഗീകാരം ആവശമുണ്ട് എന്ന ഭരണഘടനാ നിബന്ധനയും ഇതു വ്യക്തമാക്കുന്നുണ്ട്. ഭരണഘടനപ്രകാരം സ്വതന്ത്രമായ യാതൊരു അധികാരവും അസോസിയേഷൻ സെക്രട്ടറിക്കില്ല. ഉദാഹരണത്തിന് അദ്ധ്യക്ഷന്റെ അഭാവത്തിലോ, നിയോഗത്തലെയോ അസ്സോസിയേഷൻ വിളിച്ചുകൂട്ടുന്ന പ്രക്രിയയിൽ സെക്രട്ടറിക്കു യാതൊരു പങ്കുമില്ല. അതേപോലെ തന്നെ, സ്ഥാവര-ജംഗമ വസ്തുക്കളുടെ കണക്കു സൂക്ഷിക്കാമെങ്കിലും വർഷാവർഷം മലങ്കര മെത്രപ്പോലീത്തായുടെയും രണ്ട് മാനേജിംഗ് കമ്മറ്റി അംഗങ്ങളുടേയും ഒപ്പ് ഈ കണക്കിൽ വെയ്ക്കേണ്ടതാണ് എന്ന ഭരണഘടനാ നിബന്ധനയും ഇതു വെളിവാക്കുന്നുണ്ട്.

ഈ പരിമിതികൾ ഒക്കെ ഉണ്ടെങ്കിലും മേല്പട്ടക്കാർ ഒഴികെയുള്ള സഭാസ്ഥാനികൾ മലങ്കര സഭയുടെ വ്യക്തിത്വത്തിന്റെ പ്രതീകങ്ങളാണ്.' എന്ന വസ്തുത ഈ സ്ഥാനികളുടെ പ്രധാന്യം വർദ്ധിപ്പിക്കുന്നു. ഒപ്പം അവരെ തിരഞ്ഞെടുക്കുന്നവരുടെ ഉത്തരവാദിത്വവും. ■




എൻ.എസ്.എസ്. പ്രസിഡന്റായിരുന്ന പി. കെ. നാരായണപ്പണിക്കർക്ക് വിവിധ മതസ്ഥരായ ആളുകൾ ആദരവുകൾ അർപ്പിക്കുമ്പോഴും മലങ്കരസഭയുടെ പ്രത്യേകമായ ശ്രദ്ധാഞ്ജലിക്ക് അദ്ദേഹം അർഹനായി. നാരായണപ്പണിക്കരുടെ അഭിഭാഷക സേവന മേഖല മലങ്കരസഭയുമായി അഭേദ്യമായി ബന്ധമുള്ളതായിരുന്നു. ഒരുമിച്ചു പ്രവർത്തിക്കാവുന്ന സാമുദായിക മണ്ഡലങ്ങളിലെല്ലാം മനുഷ്യസ്നേഹപരമായി സഹകരിക്കണമെന്ന ആഗ്രഹം പ്രകടിപ്പിച്ച ആളായിരുന്നു അദ്ദേഹം. അതുകൊണ്ടുതന്നെ മലങ്കരസഭാ പിതാക്കന്മാരുമായി സമൂഹമദ്ധ്യേ ഉത്തമ സൗഹൃദം പങ്കുവയ്ക്കുവാനും വേദി പങ്കിടുവാനും അദ്ദേഹം തൽപരനായിരുന്നു. ഒരു ഭാരതീയ പൈതൃകത്തിന് അദ്ദേഹം നൽകിയ സ്നേഹസമ്മാനമായിരുന്നു എൻ.എസ്.എസുമായി മലങ്കരസഭ കാത്തുസൂക്ഷിച്ച സൗഹൃദം. തദ്ദേശീയ ബോധത്തോടും അർപ്പണത്തോടും മലങ്കരസഭ നടത്തിയ പ്രവർത്തനങ്ങളെ അഭിനന്ദിക്കുവാനും ചില മേഖലകളിൽ കൈകോർത്ത് നിൽക്കുവാനും ഇടയാക്കിയതിൽ ഈ സാമുദായികാചാര്യന്റെ പങ്ക് നിസ്തുലമായിരുന്നു. ശ്രദ്ധാഞ്ജലികൾ അർപ്പിക്കുന്നു.


**Form IV**
**Malankara Sabha**

| | | |
|---|---|---|
| Place of Publication | : | Kottayam |
| Periodicity | : | Monthly |
| Printer | : | Fr. Thomas P. Mukalil |
| Whether Citizen of India | : | Yes |
| Address | : | Catholicate Aramana, Kottayam |
| Publisher | : | Fr. Thomas P. Mukalil |
| Address | : | Item No.5 |
| Editor | : | H.G. Dr. Zacharias Mar Aprem |
| Whether Citizen of India | : | Yes |
| Address | : | P.O. Box 98, Kottayam-1 |
| Name&Address of the owner | : | Orthodox Viswasa Paripalana Samithy Devalokam, Kottayam-38 |

I, Fr. Thomas P. Mukalil here by declare that the particulars given above are true to the best of my knowledge and belief.

10.03.2012 Fr. Thomas P. Mukalil

# മലങ്കരസഭയ്ക്കൊരഭിമാനമായി

പ്രസിഡന്റ്



പ. ബസ്സേലിയോസ് മാർത്തോമ്മാ
പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവ

## സെന്റ് ഗ്രിഗോറിയോസ് ഇന്റർനാഷണൽ ക്യാൻസർ കെയർ സെന്റർ

- അന്താരാഷ്ട്ര ചികിത്സാ കേന്ദ്രം
- ഗവേഷണ കേന്ദ്രം
- സാന്ത്വന ചികിത്സ
- കെയർ ടു ഡോർ (ഗ്രാമീണ ചികിത്സ)
- ചികിത്സാ രംഗത്തെ പുത്തൻ ചുവടുവെയ്പുകൾ

മെട്രോപ്പോലീറ്റൻ കൗൺസിൽ



ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്താ



ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് മെത്രാപ്പോലീത്താ



ഡോ. സഖറിയാസ് മാർ അപ്രേം മെത്രാപ്പോലീത്താ

ഫിനാൻസ് ഡയറക്ടർ



ഫാ. ഷാജി എം. ബേബി (മുകടിയിൽ)

ഹോസ്പിറ്റൽ അഡ്മിനിസ്ട്രേഷൻ



ഡോ. ജെ. ജേക്കബ് മാളിയേക്കൽ

പ്രോജക്ട് ഡയറക്ടർ



വർക്കി ജോൺ മാമ്മൂട്ടിൽ



പരുമല മെഡിക്കൽ മിഷൻ ഹോസ്പിറ്റലിന്റെ ചികിത്സാ രംഗത്തെ ചുവടുവെയ്പ്.

ആതുരസേവന രംഗത്തെ പുതിയ പടവുകളുമായി പരുമല സെന്റ് ഗ്രിഗോറിയോസ് മിഷൻ ഹോസ്പിറ്റൽ മുന്നോട്ട്. ജീവിത ശൈലീ രോഗങ്ങളിൽ മുൻപന്തിയിലെത്തി നിൽക്കുന്ന ക്യാൻസർ എന്ന മഹാവ്യാധിക്ക് ശമനം കണ്ടെത്താനുതകുന്ന വിധത്തിൽ നിർണ്ണയ ക്യാമ്പുകളും ചികിത്സാ വിധികളും ഗവേഷണവും സാന്ത്വന പരിചരണ വിഭാഗവുമൊക്കെയായി സെന്റ് ഗ്രിഗോറിയോസ് ഇന്റർനാഷണൽ ക്യാൻസർ കെയർ സെന്റർ ആതുരസേവന രംഗത്തെ മികവിലേക്ക്...

വേദനയുടെ തീരാക്കയങ്ങളിൽ അകപ്പെട്ടുപോകുന്നവർക്ക് അഭയമായിട്ടാണ് ഈ സെന്റർ വിഭാവനം ചെയ്തിരിക്കുന്നത്. കേരളത്തിന്റെ മാറുന്ന ജീവിത ശൈലിയിൽ 40 ശതമാനത്തോളം ഈ രോഗത്തിന്റെ നിഴലിലാണ്. രോഗം കണ്ടെത്തുകയെന്നുള്ളതാണ് ചികിത്സയെക്കാൾ പ്രധാനം. അതുകൊണ്ടുതന്നെ നിർണ്ണയ ക്യാമ്പുകൾക്ക് ഈ ആതുരാലയം വളരെ പ്രാധാന്യം കൊടുക്കുന്നുണ്ട്.

രോഗത്തിന്റെ തീവ്രതയിൽ എല്ലാവരാലും ഉപേക്ഷിക്കപ്പെടുന്ന ആളുകളെ പരിചരണ മനോഭാവത്തോടെ സ്വീകരിക്കുവാനുള്ള പദ്ധതി ഈ ആശുപത്രിയുടെ പ്രത്യേകതയാണ്. മാർ ഒസ്താത്തിയോസ് പാലിയേറ്റീവ് കെയർ സെന്ററിൽ, ഉപേക്ഷിക്കപ്പെട്ട രോഗികൾക്ക് സ്നേഹസാന്ത്വനം നൽകി ശുശ്രൂഷിക്കുന്നു.



ഇൻഡ്യയുടെ ആത്മാവ് ഉറങ്ങുന്ന ഗ്രാമങ്ങളിൽ ആധുനിക ചികിത്സാ സങ്കേതങ്ങൾ ഒരിക്കലും എത്തിനോക്കാറില്ല. ഇവിടെയും ക്യാൻസർ സെന്റർ വിഭിന്ന മാതൃകയാകുന്നു. ഗ്രാമങ്ങളിലെ രോഗികളെ സന്ദർശിച്ച് ചികിത്സിക്കുന്ന ഒരാശുപത്രി എന്ന ബഹുമതിയും ഇതിന് സ്വന്തം.

100 കോടി രൂപാ ലക്ഷ്യത്തിൽ പണിയാരംഭിച്ച ഈ സെന്റർ മൂന്ന് ബ്ലോക്കുകളിലായി (എ.ബി.സി.) രണ്ട് ഭൂഗർഭ അറകളും (റേഡിയേഷൻ കീമോ തെറാപ്പികൾക്കായി) എട്ട് ഉപരിതല നിലകളുമായി രൂപകല്പന ചെയ്തിരിക്കുന്നു. പണി പൂർത്തിയാകുമ്പോൾ ഏകദേശം 110 കോടി രൂപാ ചെലവ് പ്രതീക്ഷിക്കുന്നു.

അത്യാധുനിക ചികിത്സകൾ, അത്യാധുനിക ഉപകരണങ്ങൾ, എല്ലാവർക്കും ആരോഗ്യം, ഇങ്ങനെ പൊതുസമൂഹത്തെ ഗുണകരമായി കണക്കിലെടുക്കുന്ന ചിന്തകളാണ് ആശുപത്രി അധികൃതർക്കുള്ളത്. എല്ലാറ്റിനുമുപരിയായി ഒരു ദുരന്ത മുഖമായി ക്യാൻസർ ബാധിതർ അവശേഷിക്കരുതെന്നുള്ള ആതുരബോധവും സേവകരുടെ മനസ്സിലുണ്ട്.

പരിശുദ്ധ ബാവാ തിരുമേനി രക്ഷാധികാരിയായി മൂന്ന് മെത്രാപ്പോലീത്താമാർ ഉൾപ്പെട്ട മെട്രോപ്പോലീറ്റൻ കൗൺസിൽ ഇതിന്റെ ഭരണനിർവ്വഹണം നടത്തുന്നു. ഫിനാൻസ് ഡയറക്ടറായി ഫാ. ഷാജി എം. ബേബിയും, പ്രോജക്ട് ഡയറക്ടറായി വർക്കി ജോണും, ഹോസ്പിറ്റൽ അഡ്മിനിസ്ട്രേറ്ററായി ഡോ. ജെ. ജേക്കബും നിയമിതരായിരിക്കുന്നു.

ക്രിസ്തു പഠിപ്പിച്ച സൗഖ്യദാന ശുശ്രൂഷയുടെ സ്നേഹഭാവം പങ്കിടാൻ ഈ ആതുരാലയം പരിശ്രമിക്കുകയാണ്. സഭാസ്നേഹികളും അല്ലാത്തവരുമായ സുമനസുകളുടെ സംഭാവനയാണ് ഈ പദ്ധതിയുടെ വരുമാനമാർഗ്ഗം.

പരിശുദ്ധ എപ്പിസ്ക്കോപ്പൽ സുന്നഹദോസിന്റെ നിയന്ത്രണത്തിൽ മലങ്കര ഓർത്തഡോക്സ് സഭയുടെ ഒരു സംരംഭമായി വളർന്നു വരുന്ന ഈ പദ്ധതിയെ അകമഴിഞ്ഞ് സഹായിക്കുവാൻ അഭ്യർത്ഥിക്കുന്നു. ■

# അറിയാം, അർബുദത്തെപ്പറ്റി



**ലോ**കാരോഗ്യ സംഘടനയുടെ റിപ്പോർട്ട് പ്രകാരം 40% അർബുദരോഗവും മുൻകൂട്ടി തടയാൻ കഴിയുന്നതാണ്. 2015-ഓടുകൂടി കേരളത്തിൽ അർബുദരോഗികളുടെ എണ്ണം 2 മുതൽ 5 % വരെ വർദ്ധിക്കുമെന്നാണ് പഠനം.

**എന്താണ് ക്യാൻസർ**

മനുഷ്യ ശരീരത്തിൽ 250 ഓളം ക്യാൻസർ ബാധിക്കുമെന്നാണ് പഠനം. ശരീരത്തിലെ കോശങ്ങൾ അനിയന്ത്രിതമായി വിഭജിക്കുന്നതാണ് അർബുദമെന്ന രോഗത്തിന് കാരണം ചിലപ്പോൾ അവർ അതിവേഗം പെരുകി മുഴകളായി (ട്യൂമർ) രൂപപ്പെടുകയും ചെയ്യുന്നു. ഈ മുഴകളിൽ തന്നെ അപകടമില്ലാത്ത മുഴകളും (Benign) അപായ മുഴകളും (Malignant) ഉണ്ടാകാറുണ്ട്. മുഴകളുള്ള കോശങ്ങൾ രക്തത്തിലേക്കോ, മറ്റ് കോശസമൂഹങ്ങളിലേക്കോ കടന്ന് രോഗം വ്യാപിപ്പിക്കുന്നു. അതുകൊണ്ടാണ് പടരുന്നതിനു മുൻപ് രോഗം കണ്ടെത്തിയാൽ ചികിത്സിച്ച് ഭേദമാക്കാനും ചികിത്സാ ചിലവ് കുറയ്ക്കാനും കഴിയുമെന്ന് പറയുന്നത്.

പ്രധാനമായും മൂന്ന് തരം ക്യാൻസർ ചികിത്സകളാണുള്ളത് അവ ശസ്ത്രക്രിയ, 'റേഡിയേഷൻ' കീമോതെറാപ്പി എന്നിവയാണ്. രോഗത്തിന്റെ സ്വഭാവവും, കോശങ്ങളുടെ പ്രത്യേകതയും, രോഗിയുടെ ആരോഗ്യവും, കണക്കിലെടുത്താണ് ചികിത്സ നിശ്ചയിക്കുന്നത്.

ഒരു പ്രത്യേക അവയവത്തിൽ ഒതുങ്ങി നിൽക്കുന്ന ചികിത്സയാണ് റേഡിയേഷൻ. പല അവയവങ്ങളെ ബാധിച്ച രോഗത്തിന്റെ ചികിത്സയാണ് കീമോതെറാപ്പി.

ക്യാൻസർ ചികിത്സയുടെ നൂതന വിധികളാണ് ലീനിയർ ആക്സിലേറ്റർ, ബ്രാക്കി തെറാപ്പി, ടെലി കോബാൾട്ട് മെഷിൻ, ന്യൂക്ലിയർ സ്കാൻ, ബ്രെയിൻ ട്യൂമറിനുള്ള ത്രീഡി കൺഫോർമൽ റേഡിയോ തെറാപ്പി, റ്റോമോതെറാപ്പി, സൈബർ നൈഫ്, മജ്ജ മാറ്റിവയ്ക്കൽ, ഹോർമോൺ തെറാപ്പി, ജീൻ തെറാപ്പി, അതോടൊപ്പം നാനോ ടെക്നോളജി ഉപയോഗിച്ചുള്ള നവീന ചികിത്സാ രീതികളും. മേൽ സൂചിപ്പിച്ച രീതികൾ മലങ്കരസഭയുടെ സെന്റ് ഗ്രിഗോറിയോസ് ക്യാൻസർ കെയർസെന്ററിൽ ഉണ്ടാകണമെന്നാണ് ആഗ്രഹിക്കുന്നത്.

A Project Owned and Controlled by
Holy Episcopal Synod of
The Malankara Orthodox Church

Cheques & Drafts to be drawn in favour of
St. Gregorios Medical Mission Hospital, Parumala

**1. A/c No. 11310100021237**
(for those who pay in foreign currency)
Federal Bank, Mannar -689622, Kerala India

**2. A/c No. 11310200003697**
(for those who pay in Indian currency)
Federal Bank, Mannar -689622, Kerala India

*35 AC, 80 G* പ്രകാരം സംഭാവനകൾ നികുതി പരിധിയിൽ നിന്നും പൂർണ്ണമായി ഒഴിവാക്കിയിരിക്കുന്നു

# തെരഞ്ഞെടുക്കപ്പെട്ടു

## വൈദികട്രസ്റ്റി



ഫാ. ജോൺസ് ഏബ്രഹാം കോനാട്ട്

## അത്മായട്രസ്റ്റി



ശ്രീ. എം.ജി. ജോർജ്ജ്, മുത്തൂറ്റ്

അസ്സോസിയേഷന്റെ കൂടുതൽ വാർത്തകളും, ചിത്രങ്ങളും അടുത്ത ലക്കം മലങ്കരസഭ മാസികയിൽ.

# മെമ്പർഷിപ്പ് ക്യാംപെയ്ൻ



വാനയ, എഴുത്ത് എന്നിവ പ്രോത്സാഹിപ്പിക്കുന്നതിൽ മലങ്കരസഭ മാസികയുടെ പ്രവർത്തനങ്ങൾ മുക്തകണ്ഠം പ്രശംസയ്ക്കർഹമാമെന്നും, ഇതിനാൽ തന്നെ ക്രൈസ്തവ ആനുകാലിക പ്രസിദ്ധീകരണങ്ങളിൽ പ്രഥമ സ്ഥാനം മലങ്കര ഓർത്ത ഡോക്സ് സഭയുടെ ഈ ഔദ്യോഗിക മാധ്യമത്തി നർഹമാണെന്നും എറണാ കുളം സെന്റ് മേരീസ് കത്തീ ഡ്രിൽ നടന്ന ഇടവകതലത്തി ലുള്ള ഈവർഷത്തെ മെമ്പർഷിപ്പ് ക്യാമ്പെയ്ൻ വരിസംഖ്യ നൽകി ഉദ്ഘാ ടനം ചെയ്ത് ഹൈക്കോടതി ജസ്റ്റിസ് സുരേന്ദ്രമോഹൻ സംസാരിച്ചു. കത്തീഡ്രൽ വികാരി ഫാ. ഒ.വി. ഏലി യാസ് അധ്യക്ഷത വഹിച്ച യോഗത്തിൽ അസി. വികാരി ഫാ. പി.ഐ. വർഗീസ് മെമ്പർഷിപ്പ് ഫാം ജസ്റ്റിസിനു നൽകി. അസി. വികാരി ഫാ. പ്രിൻസ് മാത്യൂസ്, സീനിയർ പ്രമോട്ടർ കൊച്ചു ജോർജ് എന്നിവർ ആശംസകളർപ്പിച്ചു. സർക്കുലേഷൻ ഇൻ ചാർജ് ഏബ്രഹാം ജോൺ ശെമ്മാ ശൻ കൃതജ്ഞത പ്രകാശി പ്പിച്ചു. ക്യാമ്പെയ്നിൽ 100 -ൽ അധികം പേർ വരിക്കാ രായി. മാർച്ച് 9, 10, 11 തീയതി കളിൽ എറണാകുളത്ത് നട ക്കുന്ന 'മെൽത്തോ 2012' കൺവൻഷനിലും മാസിക യുടെ സ്റ്റാൾ പ്രവർത്തിക്കുന്ന താണ്. *(മനോരമ മാർച്ച്, 8)* ■

25-ാം ചരമ വാർഷികം

18-03-2012



## ഫാ. റ്റി. വി. വർഗീസ്

താമരവേലിൽ

(പഴയ സെമിനാരി മുൻ മാനേജർ)

# മരുഭൂമിയിലെ നീരുറവ

## (സെന്റ് തോമസ് ഓർത്തഡോക്സ് കോൺഗ്രിഗേഷൻ-STOC)

## ജീവകാരുണ്യ സഹായം 2012

**ഭാഗ്യസ്മരണാർഹനായ ഡോ. ഗീവറുഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായാൽ 1975 സെപ്റ്റംബർ 12-ാം തീയതി സ്ഥാപിതമായ ഈ കോൺഗ്രിഗേഷൻ (STOC)** 2012-ലെ ജീവകാരുണ്യ ധനസഹായങ്ങൾക്ക് അർഹരായവരിൽ നിന്നും അപേക്ഷകൾ ക്ഷണിക്കുന്നു. ചികിത്സാസഹായത്തിന് ജാതിമത ഭേദമന്യേ ആർക്കും അപേക്ഷിക്കാം. മറ്റു സഹായങ്ങൾ ഓർത്തഡോക്സ് സഭാംഗങ്ങൾക്കു മാത്രം നൽകുന്നു. എല്ലാ സഹായങ്ങൾക്കും ഓർത്തഡോക്സ് പള്ളി വികാരിയുടെ ശുപാർശ ഉണ്ടായിരിക്കണം.

**1. ചികിത്സാ ധനസഹായം:** മാരക രോഗങ്ങൾ ബാധിച്ച നിരാലംബരും സാധുക്കളുമായ രോഗികൾക്ക് പരിമിതമായ ധനസഹായം നൽകുന്നു. **ക്യാൻസർ, കിഡ്നി, ഹാർട്ട് സംബന്ധമായ രോഗികൾക്കായിരിക്കും പരിഗണന നൽകുക.** ഓർത്തഡോക്സ് സഭാംഗങ്ങൾക്ക് അതാത് പള്ളിവികാരിയുടെയും അല്ലാത്തവർക്ക് സമീപത്തുള്ള ഓർത്തഡോക്സ് പള്ളിവികാരിയുടെയും ശുപാർശയുണ്ടായിരിക്കണം. രോഗവിവരങ്ങൾ വിശദമായി രേഖപ്പെടുത്തി കൊണ്ടുള്ള ചികിത്സിക്കുന്ന ഡോക്ടറുടെ **മൂന്നു (3)** മാസത്തിനുള്ളിൽ വാങ്ങിയ ഒറിജനൽ സർട്ടിഫിക്കറ്റും അപേക്ഷയോടൊപ്പം ഉണ്ടായിരിക്കണം. **ഒറിജനൽ സർട്ടിഫിക്കറ്റ് ഇല്ലാത്ത സാഹചര്യത്തിൽ മെഡിക്കൽ സർട്ടിഫിക്കറ്റിന്റെ കോപ്പി അപേക്ഷ ശുപാർശ ചെയ്യുന്ന വൈദികൻ സാക്ഷ്യപ്പെടുത്തി (അറ്റസ്റ്റേഷൻ) അയയ്ക്കേണ്ടതാണ്.** പരുമല, ശാസ്താംകോട്ട, കാര്യമ്പാടി എന്നീ സ്ഥലങ്ങളിലെ സഭാവക മിഷൻ ആശുപത്രികൾ വഴിയായും സാധുക്കളായ രോഗികളെ സഹായിച്ചു വരുന്നു. കൂടാതെ 'ശീലോഹാം ഗീവ് സൈറ്റ് പ്രൊജക്ട് -ലൂടെ അന്ധതാനിവാരണത്തിനുള്ള സൗകര്യവും ലഭിക്കുന്നതാണ്.

**2. വിവാഹ ധനസഹായം:** സാമ്പത്തിക പരാധീനതമൂലം വിവാഹം നടത്താൻ സാധിക്കാതെ വരുന്ന കുടുംബങ്ങളിലെ 25 പെൺകുട്ടികളുടെ വിവാഹത്തിന് **40,000** രൂപ വീതം നൽകുന്നു. ഇടവക വികാരിയുടെയും മാനേജിംഗ് കമ്മറ്റി അംഗങ്ങളുടെയും ശുപാർശയോടൊപ്പം ദേശകുറിയുടെ അല്ലെങ്കിൽ വിളിച്ചുചൊല്ലിന്റെ കോപ്പി അയച്ചിരിക്കണം. രക്ഷിതാക്കൾ ജീവിച്ചിരിപ്പില്ലാത്ത പെൺകുട്ടികളുടെ വിവാഹത്തിനു മുൻഗണന നൽകുന്നു. **വിവാഹ തീയതിക്കു ശേഷം മൂന്നു മാസത്തിനുള്ളിൽ അപേക്ഷ** താഴെ കൊടുത്തിരിക്കുന്ന വിലാസത്തിൽ കിട്ടിയിരിക്കണം.

**3. ജീവസന്ധാരണ ധനസഹായം:** അംഗവൈകല്യം സംഭവിച്ച അശരണർക്കും, തയ്യൽ തുടങ്ങിയ തൊഴിൽ പരിശീലനം നേടിയിട്ടുള്ള നിർദ്ധനർക്കും സ്വയം തൊഴിൽ കണ്ടെത്തുന്നതിന് പരിമിതമായ സാമ്പത്തിക സഹായം ലഭിക്കുന്നതിന് ഇടവക വികാരിയുടെയും മാനേജിംഗ് കമ്മറ്റി അംഗങ്ങളുടെയും ശുപാർശയോടു കൂടി അപേക്ഷിക്കുക.

**4.1. വിദ്യാഭ്യാസ സ്കോളർഷിപ്:** നിർധനരും നിരാലംബരും പഠനത്തിൽ സമർത്ഥരുമായ **+2** കഴിഞ്ഞ **38** കുട്ടികൾക്ക്, ഒരു കുട്ടിക്കു **10,000/-** രൂപ നിരക്കിൽ വിദ്യാഭ്യാസ സ്കോളർഷിപ് നൽകുന്നതാണ്. ഫൈനൽ പരീക്ഷയുടെ മാർക്ക് ലിസ്റ്റും കോഴ്സ് സർട്ടിഫിക്കേറ്റും (ഇടവക വികാരി അറ്റസ്റ്റ് ചെയ്ത പകർപ്പ്) അപേക്ഷയോടൊപ്പം ഉണ്ടായിരിക്കണം കൂടാതെ അപേക്ഷകൻെറ കുടുംബ പശ്ചാത്തലം, ചുറ്റുപാടുകൾ, ഇടവകയിലെ ആദ്ധ്യാത്മിക സംഘടനയിലെ പ്രവർത്തനം, മറ്റു നേട്ടങ്ങൾ എന്നിവയെ കുറിച്ച് വിശദമായി അറിയിക്കുന്നതു നന്നായിരിക്കും. ഇടവക വികാരിയുടെ ശുപാർശയോടുകൂടി **അപേക്ഷകൾ 2012 ഓഗസ്റ്റ് 31-ന്** മുൻപ് കിട്ടിയിരിക്കണം

**4.2. വിദ്യാഭ്യാസ ധനസഹായം:** നിർധനരും പഠനത്തിൽ സമർത്ഥരുമായ വിദ്യാർത്ഥിനി-വിദ്യാർത്ഥികൾക്കു **+2** നു ശേഷമുള്ള വിദ്യാഭ്യാസത്തിനോ, സ്കൂൾ ഫൈനൽ കഴിഞ്ഞ് Technical Education ന് പോകുന്നതിനോ ധനസഹായം നൽകുന്നു. ഫൈനൽ പരീക്ഷയ്ക്ക 50%-ൽ കൂടുതൽ മാർക്ക് കരസ്ഥമാക്കിയതും ആദ്യചാൻസിൽ ജയിച്ചതുമായ അപേക്ഷ മാത്രമേ പരിഗണിക്കുകയുള്ളൂ. ഫൈനൽ പരീക്ഷയുടെ മാർക്കുലിസ്റ്റും ഇപ്പോഴത്തെ കോഴ്സ് സർട്ടിഫിക്കറ്റും (ഇടവക വികാരി അറ്റസ്റ്റു ചെയ്ത കോപ്പി) അപേക്ഷയോടൊപ്പം ഉണ്ടായിരിക്കണം. ഇടവക വികാരിയുടെ ശുപാർശയോടുകൂടി **അപേക്ഷകൾ 2012 ഓഗസ്റ്റ് 31-ന്** മുമ്പ് കിട്ടിയിരിക്കണം.

**5.1 ഭവന നിർമ്മാണ ധനസഹായം:** കൊട്ടാരക്കര-പുനലൂർ, റാന്നി-നിലയ്ക്കൽ, ഇടുക്കി, ബ്രഹ്മവാർ എന്നീ ഭദ്രാസനങ്ങളിൽ ഉൾപ്പെട്ട ഭവനരഹിതരായ ഓരോ വ്യക്തികൾക്ക് ഭവനനിർമ്മാണ സഹായമായി **1,00,000** (ഒരുലക്ഷം) രൂപ വീതം നൽകുന്നു. സഹായം ലഭിച്ചാൽ പണിയുടെ പൂർണ്ണ ചുമതല ഏറ്റെടുത്തു നടത്തി ആറുമാസത്തിനകം ഭവനം പൂർത്തിയാക്കാമെന്ന് ഇടവക വികാരിയുടെയും മാനേജിംഗ് കമ്മറ്റി അംഗങ്ങളുടെയും സമ്മതിപത്രവും, ശുപാർശയും, അപേക്ഷകന് സ്വന്തമായി സ്ഥലമുണ്ടെന്നുള്ളതിന്റെ തെളിവായി കരമടച്ച രസീതിന്റെ കോപ്പിയും സഹിതം **അപേക്ഷകൾ 2012 ഓഗസ്റ്റ് 31-നു** മുമ്പു കിട്ടിയിരിക്കണം

**5.2 പ്രത്യേക ഭവനനിർമ്മാണ ധനസഹായം:** മലങ്കരസഭയിലെ ഭവനരഹിതരായ വിധവകൾക്കു ഭവനം വച്ചുകൊടുക്കുക എന്ന ആശയത്തിലൂന്നി, 46 വയസ്സിൽ താഴെയുള്ള വിധവകളുടെയോ പരിപൂർണ്ണമായി ശയ്യാവലംബരായി കിടക്കുന്ന വ്യക്തികളുടെ ഭാര്യമാരുടെയൊ അപേക്ഷകളിൽ നിന്നും STOC മർത്തമറിയം സമാജം ഭവനനിർമ്മാണ സഹായമായി **1,00,000** (ഒരുലക്ഷം) രൂപ നൽകുന്നു. ഇതിലേക്ക് കേരളത്തിലെ എല്ലാ ഭദ്രാസനങ്ങളിൽ നിന്നും അപേക്ഷിക്കാവുന്നതാണ്. സഹായം ലഭിച്ചാൽ പണിയുടെ പൂർണ്ണ ചുമതല ഏറ്റെടുത്തു നടത്തി ആറുമാസത്തിനകം ഭവനം പൂർത്തിയാക്കാമെന്ന് ഇടവക വികാരിയുടേയും മാനേജിംഗ് കമ്മറ്റി അംഗങ്ങളുടെയും സമ്മതിപത്രവും, ശുപാർശയും അപേക്ഷകന് സ്വന്തമായി സ്ഥലമുണ്ടെന്നുള്ളതിന്റെ തെളിവായി കരമടച്ച രസീതിന്റെ കോപ്പിയും സഹിതം **അപേക്ഷകൾ 2012 ഓഗസ്റ്റ് 31-നു** മുമ്പ് കിട്ടിയിരിക്കണം.

**നിർദ്ദേശങ്ങൾ** 1) അപേക്ഷാഫോറവും മറ്റു നിബന്ധനകളും മലങ്കരസഭയുടെ ഈ ലക്കത്തിൽ നിന്നോ താഴെ കൊടുത്തിരിക്കുന്ന വിലാസത്തിൽ നിന്നോ ലഭിക്കുന്നതാണ്. 2) Advertisement-ൽ ആവശ്യപ്പെട്ടിട്ടുള്ള രേഖകളെല്ലാം അപേക്ഷയോടൊപ്പം ഉണ്ടായിരിക്കണം. 3) അപൂർണ്ണവും ആവശ്യപ്പെട്ടിട്ടുള്ള രേഖകളില്ലാത്തതുമായ അപേക്ഷകൾ പരിഗണിക്കുന്നതല്ല. 4) അപേക്ഷകനെ ബന്ധപ്പെടാനുള്ള telephone number അപേക്ഷയിൽ ഉണ്ടായിരിക്കണം. 5) ആർക്കുവേണ്ടിയാണോ അപേക്ഷിക്കുന്നത് അവരുടെ പൂർണ്ണവിവരം അപേക്ഷയിൽ ഉണ്ടായിരിക്കണം.

**അപേക്ഷ ശുപാർശ ചെയ്യുന്ന ബഹു. വികാരിമാരുടെ ശ്രദ്ധയ്ക്ക്:** അപേക്ഷകൾ സസൂക്ഷ്മം പരിശോധിച്ച് ആവശ്യപ്പെട്ടിരിക്കുന്ന രേഖകളെല്ലാം ഉണ്ടോ എന്നും, അപേക്ഷകന്റെ ഭൂസ്വത്ത്, വരുമാനം, വയസ്സ്, ആശ്രിതരുടെ വിവരങ്ങൾ എന്നിവ വിശ്വസനീയമാണോ എന്നും പരിശോധിച്ച് അർഹതയുള്ളവ മാത്രം അയക്കണമെന്നു താൽപര്യപ്പെടുന്നു. Letter head-ൽ എഴുതിയ ശുപാർശയിൽ പള്ളിയുടെ സീലും, ചികിത്സാ/വിദ്യാഭ്യാസ ധനസഹായം ഒഴികെയുള്ളതിന ഇടവക മാനേജിംഗ് കമ്മറ്റി അംഗങ്ങളിൽ മൂന്നിൽ രണ്ടു അംഗങ്ങളുടെയെങ്കിലും ഒപ്പും ഉണ്ടായിരിക്കണം.

അയയ്ക്കേണ്ട വിലാസം:- **The Co-ordinator, STOC office, Betheny Aramana, Tiruvalla-689101, Kerala**

# മരുഭൂമിയിലെ നീരുറവ

## ധനസഹായ അപേക്ഷാഫോറം

ഏതു തരത്തിലുള്ള സഹായത്തിന് അപേക്ഷിക്കുന്നു

പേര്:........................................................................................................................വയസ്സ്:..........................

വിദ്യാഭ്യാസ യോഗ്യത:......................................................................................................തൊഴിൽ: ...............................

മേൽവിലാസം (പിൻകോഡ് സഹിതം): ..................................................................................................................................

...............................................................................................................................................................................

ഇടവക.............................................................................ഭദ്രാസനം: ......................................................................

പ്രതിമാസ വരുമാനം:.............................................. ഭൂസ്വത്ത് വിവരം: .........................................................................

ഇടവകയിലെ ആദ്ധ്യാത്മിക പ്രവർത്തനങ്ങളിൽ പങ്കെടുക്കുന്ന വിവരം:.................................................................................

ഇതിനു മുമ്പ് ഇവിടേക്ക് അപേക്ഷിച്ചിട്ടുണ്ടോ? ............................................................................................................

കോൺഗ്രിഗേഷനിൽ നിന്നും ഇതിനു മുമ്പ് ധനസഹായം ലഭിച്ചിട്ടുണ്ടോ?.........................................................................

ഉണ്ടെങ്കിൽ:- വർഷം.................... എന്താവശ്യത്തിന്?..........................................എന്തു തുക ലഭിച്ചു? .......

ഇതേ ആവശ്യത്തിന് മറ്റു സ്ഥലങ്ങളിലേക്ക് അപേക്ഷ അയച്ചിട്ടുണ്ടോ?

ഉണ്ടെങ്കിൽ:- വർഷം...............................എവിടേക്ക്.............................................................................................

കുടുംബാംഗങ്ങളുടെ/ആശ്രിതരുടെ പൂർണ്ണവിവരം:

| പേര് | അപേക്ഷകനുമായുള്ള ബന്ധം | വയസ്സ് | തൊഴിൽ | പ്രതിമാസ വരുമാനം |
|---|---|---|---|---|
| | | | | |
| | | | | |
| | | | | |
| | | | | |

പരിഗണനാർഹമായ മറ്റു പരാധീനതകൾ ഉണ്ടെങ്കിൽ അപേക്ഷയോടൊപ്പം എഴുതുക.

അപേക്ഷകന്റെ ഒപ്പ്: തീയതി...............................

എല്ലാ അപേക്ഷയോടൊപ്പവും ഇടവക വികാരിയുടെ ശുപാർശയും, ഒപ്പും, പേരും പൂർണ്ണമായും മേൽവിലാസവും, പള്ളിയുടെ സീലും ഉണ്ടായിരിക്കണം.

## അപേക്ഷകരുടെ ശ്രദ്ധയ്ക്ക്

1. മുകളിൽ ആവശ്യപ്പെട്ടിട്ടുള്ള വിവരങ്ങൾ പൂർണ്ണമായും സത്യസന്ധമായും എഴുതി, വേണ്ട രേഖകളും, ശുപാർശയും സഹിതം സാധാരണ തപാലിൽ **"STOC Office, Basil Jubilee Centre, Betheny Aramana, Tiruvalla, Kerala. - PIN-689 101".** എന്ന വിലാസത്തിൽ മാത്രം അയയ്ക്കുക. അല്ലാതെ ലഭിക്കുന്ന അപേക്ഷകൾ പരിഗണിക്കുന്നതല്ല. അപേക്ഷകന്റെ പൂർണ്ണമായ മേൽവിലാസവും, പിൻകോഡും എഴുതുവാൻ മറക്കരുത്. അപൂർണ്ണമായതും, രേഖകൾ ഇല്ലാത്തതുമായ അപേക്ഷകൾ പരിഗണിക്കുന്നതല്ല.
2. വിധവകൾ, അംഗവൈകല്യം സംഭവിച്ചവർ, മാരകരോഗങ്ങൾ ബാധിച്ചവർ, ഇടവകയിലെ ആദ്ധ്യാത്മിക സംഘടനകളിൽ പ്രവർത്തിക്കുന്നവർ എന്നിവർക്ക് പ്രത്യേക പരിഗണന നൽകുന്നതാണ്. വിവാഹ ധനസഹായത്തിനും, ജീവസന്ധാരണ ധനസഹായത്തിനും ഒരു ഇടവകയിൽ നിന്നും ഒരു വർഷം ഒന്നിൽ കൂടുതൽ അപേക്ഷകൾ പരിഗണിക്കുന്നതല്ല. കൂടുതൽ പരിഗണനാർഹമായവ മാത്രം തെരഞ്ഞെടുത്ത് സഹായം എത്തിക്കുന്നതാണ്.

സ്തോത്രണം

# ചെറിയ വലിയ കാര്യങ്ങൾ

ഡോ. സാറാമ്മ വർഗീസ്

സമീപകാലത്ത് മനസ്സിനെ സ്പർശിച്ച ചില കാര്യങ്ങളെപ്പറ്റി പറയട്ടെ. ചെറുതെന്ന് തോന്നാമെങ്കിലും ഈ പ്രവർത്തികൾ അതു ചെയ്തവരുടെ ഹൃദയത്തിന്റെ വലിപ്പത്തെ കാണിച്ചു തന്നു. ആ പ്രവൃത്തികൾ മൂലം ചിലരുടെ ജീവിതത്തിൽ വന്ന മാറ്റവും മുഖത്ത് വിരിഞ്ഞ പുഞ്ചിരിയും ഓർത്തപ്പോൾ ഇത്തരത്തിലുള്ള ചെറിയ വലിയ കാര്യങ്ങൾ ചെയ്യുന്ന കരങ്ങളെ ഈശ്വരകരങ്ങൾ എന്നു കരുതി നമിക്കുവാൻ തോന്നി.

മദർ തെരേസയുടെ പാതയിലുള്ള കന്യാസ്ത്രീകൾ അഹമ്മദാബാദിൽ നടത്തുന്ന ശിശുഭവൻ കുറെ നാൾ മുമ്പ് ഒരു ഞായറാഴ്ച വൈകുന്നേരം ഞാൻ സന്ദർശിക്കാൻ ഇടയായി. കഴിഞ്ഞ അഞ്ച് വർഷങ്ങളിൽ ആ ശിശുഭവനിൽ നിന്നും കുഞ്ഞുങ്ങളെ ഏറ്റു വാങ്ങി സംരക്ഷിച്ചു വളർത്തുന്നവർ കുഞ്ഞുങ്ങളെയും കൂട്ടി ഒരുമിച്ചു വന്ന ദിനമായിരുന്നു അന്ന്. അമ്മമാരുടെ പുറത്തുകൂടെ തോളിൽ ചവിട്ടി കയറി നില്ക്കാൻ ശ്രമിക്കുന്നവർ, അവിടെയുള്ള ചെറിയ തോട്ടത്തിൽ കൂടെ ഓടിക്കളിക്കുന്നവർ, ഇവരൊക്കെ അവരെ തിരഞ്ഞെടുത്ത മാതാപിതാക്കളുടെ അരുമകളായിത്തീർന്നിരുന്നു. കൂടി വരവിനു ശേഷം വിരുന്നുകാരായെത്തിയ മുൻ അന്തേവാസികൾ പിരിഞ്ഞു പോയിക്കഴിഞ്ഞ് കണ്ട കാഴ്ചയാണ് എന്നെ കൂടുതൽ സ്പർശിച്ചത്. ഒരു കന്യാസ്ത്രീ മൂന്നോ നാലോ വയസ്സുള്ള ഒരു പെൺ കുഞ്ഞിനോട് അവളണിഞ്ഞിരുന്ന ചെറിയ സ്വർണ്ണകമ്മൽ ഊരി സൂക്ഷിക്കാൻ കൊടുക്കുവാൻ പറയുമ്പോൾ "അമ്മയല്ലേ എനിയ്ക്കിതിട്ടുതന്നത്, അത് ഊരണ്ട" എന്ന് കുപ്പായത്തിൽ പിടിച്ചു വലിച്ചുകൊണ്ട് സ്വന്തം അമ്മയോടെന്ന വണ്ണം നിർബ്ബന്ധം പിടിക്കുന്ന കുഞ്ഞ്, അവളോട് "സ്ക്കൂളിൽ കമ്മലിടാൻ അനുവാദമില്ല. അതിനാൽ നീയത് ഇപ്പോൾ ഊരിവയ്ക്ക് ", എന്ന് മാതൃസ്നേഹത്തോടും ലാളനയോടും കൂടെ പറയുന്ന കന്യാസ്ത്രീ. എന്റെ കണ്ണുകൾ നിറഞ്ഞു വന്നു. മാതാപിതാക്കൾ ആരെന്നറിയാതെ തെരുവിൽ നിന്നും ലഭിച്ച ആ കുഞ്ഞിന് കൊടുക്കുന്ന സ്നേഹം കണ്ടപ്പോൾ.



കണ്ണുകളെ ഈറനണിയിച്ച മറ്റൊരു കാഴ്ചയും കരുതലിന്റെതാണ്. ചെന്നൈയിലെ ഒരു തീർത്ഥാടന കേന്ദ്രത്തിനു മുൻപിലെ റോഡിൽ കൂടെ ധാരാളം വാഹനങ്ങൾ പോയിക്കൊണ്ടിരിക്കുന്നു. പ്രഭാതസവാരിക്കായി ഇറങ്ങിയിരിക്കുന്നവർ, മാതാവിന്റെ നാമത്തിലുള്ള പള്ളിയിലെ പ്രാർത്ഥനയ്ക്കും ആരാധനയ്ക്കുമായെത്തുന്നവർ, ഇങ്ങനെ ധാരാളം പേർ പരസ്പരം ശ്രദ്ധിക്കാതെ ധൃതിയിൽ നടന്നു നീങ്ങുന്നു. പ്രഭാത സവാരിക്കായുള്ള വസ്ത്രങ്ങൾ ധരിച്ചു നീങ്ങിയ ഒരാൾ നടത്തത്തിന്റെ വേഗം കുറച്ച് മറ്റൊരാളെ പിടിച്ചുകൊണ്ട്

റോഡു കുറുകെ കടത്തുന്നു. സമീപത്തു വന്നപ്പോഴാണ് അന്ധനായ ഒരു യാചകനെയാണ് റോഡു കുറുകെ കടക്കാൻ വേണ്ടി ആ മാന്യവ്യക്തി സഹായിച്ചതെന്ന് എനിക്കു മനസ്സിലായത്. അഞ്ചു മിനിട്ടിന് വലിയ വിലയുള്ള ആ പ്രഭാതസമയത്ത് ആ മനുഷ്യൻ ചെയ്ത നന്മ പ്രവൃത്തി കണ്ടു നിന്ന പലരും അയാളെ മനസ്സുകൊണ്ടനുഗ്രഹിച്ചുകാണും.

വ്യക്തിത്വ വളർച്ചയ്ക്കും നേതൃത്വ പരിശീലനത്തിനു ഉതകുന്ന പുസ്തകങ്ങൾ രചിക്കുന്ന റോബിൻ ശർമ്മയുടെ ഒരു പുസ്തകത്തിന്റെ തലക്കെട്ടാണ് Who Will Cry When you Die പുരാധതന സംസ്കൃത മൊഴി പറയുന്നു "നിങ്ങൾ ജനിച്ചു വീണപ്പോൾ നിങ്ങൾ കരയുകയും ചുറ്റുമുള്ള ലോകം ആനന്ദിക്കുകയും ചെയ്തു. നിങ്ങൾ മരിക്കുമ്പോൾ ലോകം കരയുകയും നിങ്ങൾ ആനന്ദിക്കുകയും ചെയ്യുന്ന രീതിയിൽ ജീവിതം നയിക്കുക". ഈ മൊഴിയിൽ നിന്ന് ഉത്തേജനം നേടിയാകാം റോബിൻ ശർമ്മ പുസ്തകത്തിന്റെ തലക്കെട്ട് തിരഞ്ഞെടുത്തത്. പുസ്തകത്തിന്റെ 29-ാം അദ്ധ്യായത്തിൽ വായനക്കാരോട് അദ്ദേഹം അഭ്യർത്ഥിക്കുന്നു. ഓരോ ആളും സ്വന്തമായി ഒരു സ്നേഹ നിക്ഷേപം തുടങ്ങാൻ. സ്നേഹപൂർവ്വം ചെയ്യുന്ന ചെറിയ പ്രവൃത്തിയുടെ വലിപ്പത്തെപ്പറ്റി മദർ തെരേസ പറഞ്ഞ വാക്കുകൾ ഉദ്ധരിച്ച ശേഷം അദ്ദേഹം ചോദിക്കുന്നു. "നിങ്ങളും നിങ്ങൾ ജീവിതത്തിൽ വിലമതിക്കുന്നവരും തമ്മിലുള്ള ബന്ധം ആഴത്തിലുറപ്പിക്കാൻ ചെറിയതെങ്കിലും എന്ത് പ്രവൃത്തികൾ നിങ്ങൾ ചെയ്തു? കനിവൂറുന്നതും സൗന്ദര്യം നിറഞ്ഞതുമായ എന്ത് പ്രവൃത്തി ചെയ്താണ് മറ്റൊരാളുടെ ജീവിതത്തെ ഇന്ന് നിങ്ങൾ കൂടുതൽ ധന്യമാക്കുന്നത്?".

മറ്റൊരാൾക്ക് നന്മ ചെയ്യുമ്പോൾ, അലിവോടെ പെരുമാറുമ്പോൾ, അത് നമ്മെയും കൂടുതൽ ധന്യരാക്കുന്നു എന്ന തിരിച്ചറിവും കണക്കിലെടുത്ത്, ഓരോ ദിവസവും ചെയ്യുന്ന നന്മകളുടെ ഒരു നിക്ഷേപം തുറക്കാൻ അദ്ദേഹം ആവശ്യപ്പെടുന്നു. ചെറുതെങ്കിലും സ്നേഹ പ്രവൃത്തികളുടെതായ ഒരു നിക്ഷേപം. ഇതിൽ നിക്ഷേപിക്കുന്ന ദൈനംദിനമുള്ള ചെറിയ നന്മ പ്രവൃത്തികൾ വലിയ തുകയുടെ ബാങ്കുനിക്ഷേപത്തേക്കാൾ മനസ്സിന് സന്തോഷം തരുമെന്ന് ഉറപ്പും പറയുന്നു റോബിൻ ശർമ്മ.

ഈ വലിയ നോമ്പു കാലത്ത് ഓരോ ദിവസവും ചെറുതും വലുതുമായ നന്മ പ്രവൃത്തികൾക്ക് നമുക്കു സമയം കണ്ടെത്താം. നമുക്കും തുറക്കാം കാരുണ്യവും സ്നേഹവും ത്യാഗവും നിറഞ്ഞ പ്രവൃത്തികൾക്കായി ഒരു നിക്ഷേപം. വലിയ നോമ്പിലെ തിങ്കൾ മൂന്നാം മണിയുടെ പ്രാർത്ഥനയിൽ ഇങ്ങനെ പറയുന്നു. "നോമ്പു നല്ലതാകുന്നു. സ്നേഹം കൂടാതെ ഒരുത്തൻ നോമ്പു നോക്കുന്നുവെങ്കിൽ അവന്റെ വ്രതത്തിന് യാതൊരു വിശേഷവുമില്ല. പ്രാർത്ഥന സ്നേഹിക്കപ്പെട്ടതാകുന്നു. സ്നേഹം അതിനെ കരേറ്റുന്നില്ലായെങ്കിൽ അതിന്റെ ചിറക് ബലഹീനമാകുന്നു. തന്റെ ഇടത്തിൽ അത്യുന്നതനെ കാണുന്നുമില്ല". നോമ്പാലും പ്രാർത്ഥനയാലും അത്യുന്നതനോട് അടുക്കാൻ ശ്രമിക്കുമ്പോൾ ചെറിയ വലിയ സ്നേഹ പ്രവൃത്തികൾ നമ്മുടെ ശ്രമത്തിന് ശക്തി നൽകട്ടെ. ■



BREAKING THE WORD

*2012 മാർച്ച് 18*

## കൂനിയുടെ ഞായർ

*(ലൂക്കോ. 13:10 – 17)*

പുതിയ നിയമത്തിൽ 'പള്ളി' എന്ന പരാമർശം സുന്നഗോഗിനെ കുറിക്കുന്നു എന്ന കാര്യം ഈ പംക്തിയുടെ മുൻ ലക്കത്തിൽ പരാമർശിച്ചിരുന്നു, വിശദീകരിക്കുന്നില്ല. യേശു ഒരു സുന്നഗോഗിൽ ശബത്തിൽ ചെയ്ത അത്ഭുത കാര്യമാണ് വേദവിവരണം. വേദഭാഗം പരിചയപ്പെടുത്തുന്ന ചതുർവിധ വ്യക്തിത്വങ്ങൾ ആകാം പരിചിന്തനം.

**(i) മഹത്വപ്പെടുത്തുവാൻ നിവരേണ്ട കൂനിയായ സ്ത്രീ**

കൂന്, കാഴ്ചപ്പാടിന്റേതാണ്. ചുറ്റുപാടിലേക്കും, മുന്നോട്ടും, ഉയരത്തിലേക്കും തന്റെതന്നെ ഉള്ളിലേക്കും നോക്കുവാൻ കണ്ണും കാഴ്ചയും ഉണ്ടാവേണ്ടതുണ്ട്. എന്നാൽ സങ്കുചിതത്വത്തിന്റെ കാഴ്ചപ്പാടുമാത്രമുണ്ടായിരുന്ന വ്യക്തിയാകാം സൂചിതം: സങ്കുചിതത്വം മാറി വിശാലമായ കാഴ്ചപ്പാട് ഉണ്ടാകേണ്ടതുണ്ട്. എന്നെ പരാജയപ്പെടുത്തിയവനെ ഞാൻ പരാജയപ്പെടുത്തുമെന്നും അതിന് ഏത് അധമബാന്ധവവും ആകാം എന്നും ചിന്തിക്കുന്നതുവരെ എത്തുന്ന സ്വാർത്ഥത സങ്കുചിതത്വം പകരുന്നു. ബുദ്ധിയും ദർശനവുമില്ലാതെ നശിക്കുന്ന ജനത്തെക്കുറിച്ചുള്ള തേങ്ങൽ ഹോശയാ ഉയർത്തുന്നു (4:6-14). 'പാപക്കൂനു നിവർക്കണമെ,' 'ദർശനമില്ലായ്മ അകറ്റണമെ' എന്നു പ്രാർത്ഥിക്കാം. ദർശകൻ, ദൈവമഹത്വത്തിലേക്ക് നിവരുന്നതായി മോശെ, യെശയ്യാവ്, യിരെമ്യാവ്, ശലോമോൻ എന്നിവരെക്കുറിച്ചുള്ള പരാമർശങ്ങൾ വായിക്കാം (പുറ. അ.3, യെശ. 6, യിരെ. 1-3, 1 രാജാ. 1-8). വേദവിവരണത്തിൽ ശരീരത്തിൽ 18 സംവത്സരമായി കൂന് എന്ന വൈകല്യമുള്ള സ്ത്രീയെക്കുറിച്ചാണ് ആദ്യപരാമർശമെങ്കിൽ തന്റെ കാഴ്ചപ്പാടിന് (Perspective & world view) ആ വൈകല്യം ബാധിച്ചിട്ടുള്ള വ്യക്തിത്വവും ആശ്വസിപ്പിക്കുക എന്ന ലക്ഷ്യം മാത്രമുള്ള യേശുവും അവിടെയുണ്ട്.

**(ii) അടുക്കെ വിളിച്ച് ആശ്വസിപ്പിക്കുന്ന യേശു**

അതിശയിപ്പിക്കുന്ന വ്യക്തിത്വമാണ് ഇവിടെ പരാമർശത്തിലുള്ളത്; ആകസ്മിക വിഷയഘട്ടത്തിലുള്ളവരെ ആശ്വസിപ്പിക്കുന്ന യേശുവും താദൃശമാനസരും. പതിനെട്ടു സംവത്സരമായി പ്രയാസമുള്ള സ്ത്രീ തുടർന്നും പ്രത്യാശയിൽ ജീവിക്കുന്നുണ്ടാകണം: അവർ 'സഭായോഗങ്ങളെ വിട്ടുകളയാതെ' (എബ്രാ. 10:24) ദൈവാലയ(പള്ളി)ത്തിലുണ്ട്. പ്രത്യാശയുള്ള ഹന്ന (1 ശമു. അ. 1) അവൾക്ക് സമാനമാനസയാണ്. അവർ യേശുവെ ഉറ്റുനോക്കിയോ? കണ്ടുവോ? അവയൊന്നും ഈ വിവരണത്തിൽ പ്രസക്തമല്ല. "യേശു അവളെ കണ്ട്, അടുക്കെ വിളിച്ചു... രോഗബന്ധനം അറിഞ്ഞ്....... കൈ വച്ചു... അവൾ നിവർന്നു ദൈവത്തെ മഹത്വപ്പെടുത്തി" (വാ. 12-13). ദൈവാലയം, ആശ്വാസം പകരുവാനും, ദൈവത്തെ മഹത്വപ്പെടുത്തുവാൻ നിവരുവാനും ഉള്ള ഇടമായി ബോധ്യപ്പെടേണ്ടതുണ്ട് (യിരെ. 9:23-24). 18 സംവത്സരമായി 'രോഗാത്മാവിൽ' പ്രയാസമനുഭവിക്കുന്ന സ്ത്രീയുമായുള്ള ആദ്യകൂടിക്കാഴ്ചയിൽ തന്നെ അവർക്കു സൗഖ്യമേകുവാൻ ദത്തശ്രദ്ധനായ യേശു...... തന്റെ നാമം അന്വർത്ഥമെന്ന് (രക്ഷിപ്പാനിരിക്കകൊണ്ട്.... യേശു എന്ന് (മത്താ. 1:21)) വിവരണം. 'ക്രിസ്തുവിന്റെ ഭാവം തന്നെ നമ്മിൽ ഉണ്ടായിരിക്കട്ടെ' (ഫിലി. 2:5).

**(iii) ആശ്വസിപ്പിക്കൽ ആദായസൂത്രമെന്നു ധരിക്കുന്ന പ്രമാണി**

മുന്നെഴുതിയതുപോലെ കാഴ്ചപ്പാടിന് കൂനുബാധിച്ചിട്ടുള്ള വ്യക്തിത്വമാണിവിടെ പരാമർശിക്കപ്പെട്ടിരിക്കുന്നത്. സൗഖ്യദാനം ആവശ്യമുണ്ട് എന്ന് ആ പ്രത്യേക സന്ദർഭത്തെക്കുറിച്ച് ബോധ്യമുള്ള ആളാണ് വിവരണത്തിലെ പ്രമാണി. എന്നാൽ അത് ആഴ്ചയിലെ മറ്റു ദിവസങ്ങളിലേക്ക് പരിമിതപ്പെടുത്തിയിരിക്കുന്നു. രണ്ടുതരത്തിൽ അത് ലോകത്ത് വ്യക്തമായുണ്ട്: ഒന്ന്, ഭക്തിയെ ചില ദിവസങ്ങളിലേക്കും നിമിഷങ്ങളിലേക്കുമായി പരിമിതപ്പെടുത്തുന്നവർ. രണ്ട്, ഭക്തിയെ, ഭക്തിമാർഗ്ഗത്തെ, ആദായ സൂത്രമായിട്ടെടുക്കുന്ന ചെമ്പുനാണയങ്ങൾ അഥവാ മറ്റുള്ളവരുടെ ഭക്തിയിലെ തങ്കത്തെ തിരിച്ചറിയാതെ പോകുന്നവർ. ഒന്നാം കൂട്ടർ ഞായർദിന ക്രിസ്ത്യാനികളാകാം: ഒരു പ്രമുഖ കമ്പനിയിൽ ഉത്തരവാദിത്തപ്പെട്ട തസ്തികയിലേക്ക് ട്രെയിനിയായി വിളിക്കപ്പെട്ട യുവാവ് റഫറൻസിന് നല്കിയിരുന്നത് പള്ളിയോട് ബന്ധപ്പെട്ടവരാണ് എന്നു കണ്ട ബോർഡ് അംഗം ചോദിച്ചത്രെ, 'താങ്കളെ തിങ്കൾ മുതൽ വെള്ളിവരെ അറിയാവുന്നവരാരുമില്ലെ ശുപാർശ നല്കാൻ' എന്ന്. രണ്ടാം കൂട്ടർ ഭക്തിയിൽ വെള്ളം ചേർക്കുന്നവരാണ്. വിശുദ്ധനും പരീശനും തമ്മിൽ എന്തുവ്യത്യാസം എന്നതിന്, ആദ്യത്തെ ആൾ മറ്റുള്ളവരെ ലഘുവായും തന്നെത്തന്നെ കർശനമായും വിധിക്കുന്നു എന്നാണ് പറയുക (Pharisee is one who is hard on others & soft on himself).

**(iv) ദൈവമഹിമയിൽ സന്തോഷിക്കുന്നവരും നാണിക്കേണ്ടിവരുന്നവരും**

ഈദൃശ വേർതിരിവ് തിരുവചനത്തിൽ ഉടനീളം ഉണ്ട്. പരീശനും, ചുങ്കക്കാരനും, ബുദ്ധിയുള്ളവരും, ഇല്ലാത്തവരും,

ധനവാനും ലാസറും, ഒരുങ്ങിയവരും ഒരുക്കമില്ലാത്തരും, ഉണർവുള്ളവരും ഉറക്കത്തിലായിരിക്കുന്നവരും എന്നിങ്ങനെയുള്ള വേർതിരിവ് ക്രിസ്തുവിന്റെ ന്യായാസനത്തിലെ നില്പിനെ കാണിക്കുന്നു. ഇവിടെ വേദഭാഗത്തിൽ പരോക്ഷമായി പരാമർശിക്കപ്പെടുന്ന കാര്യം യേശുവിന്റെ മനസ്സലിവിന്റെ പ്രവർത്തിയിൽ സന്തോഷിക്കുക എന്നതാണ്. അതിനു വിരുദ്ധമായുള്ളത് നിന്ദ്യവും നാണിക്കാനിടയാക്കുന്നതുമാണ്. 'ദൈവമഹിമയിൽ പുരുഷാരം സന്തോഷിക്കുകയും വിരോധികൾ നാണിക്കുകയും ചെയ്തു' എന്ന് വേദഭാഗം (വാ. 17). നന്മയുടെയും കരുതലിന്റെയും മനസ്സലിവിന്റെയും പ്രവർത്തനങ്ങളിലും സന്തോഷിക്കുന്നവരാകണം (റോമ. 12:15). ക്രിസ്തുവിന്റെയും മുന്നോടിയുടെയും ജനനത്തിങ്കലും ദൈവം ഒരുവൾക്ക് അപ്രതീക്ഷിത സാഹചര്യത്തിൽ പോലും ചെയ്ത നന്മയിൽ സന്തോഷിക്കുന്നവരെ തിരുവചനം പ്രകീർത്തിക്കുന്നു (ലൂക്കോ. 1:58).

ചതുർവിധ വ്യക്തിത്വങ്ങളും സൂചിപ്പിക്കുന്നത് പ്രധാനമായും ഒരു കാര്യം തന്നെ: കാഴ്ചപ്പാടിനും ദർശനത്തിനും ബാധിച്ച കൂന് മാറി നിവരണം. പണ്ട് മനുഷ്യനും നാല്കാലിയായിരുന്നത്രെ, അവർ ഒരുമിച്ച് സൂര്യന്റെ ഉദയഭാഗത്തേക്ക് പ്രയാണം ചെയ്തു. ഏറെ ചെന്നപ്പോൾ സൂര്യതേജസ്സിന്റെ മായിക വലയത്തിൽ ആകൃഷ്ടരായവർ തേജസ്സിനെ നോക്കി ഇരുകാലിൽ നിന്നുപോയത്രെ. നാല്കാലി അങ്ങനെ ഇരുകാലിയായി രൂപം പ്രാപിച്ചു എന്ന് സന്ദേശരൂപേണയുള്ള കഥ. ദർശനം കാഴ്ചപ്പാടിന്റെ ഔന്നത്യം നമുക്ക് സമ്മാനിക്കട്ടെ.

## മാർച്ച് 25
## കുരുടന്റെ ഞായർ, സഭാദിനം
*(യോഹ. 9:1–41)*

പിറവിയിലെ കുരുടനായ മനുഷ്യൻ അത്ഭുതകരമായി കാഴ്ചപ്രാപിച്ചു എന്നതാണ് വേദഭാഗത്തെ പ്രാഥമിക വിവരണം. അത് യേശു എന്ന ദൈവപുത്രനെ മിശിഹാ ആയി അവതരിപ്പിക്കുന്ന പ്രഭാഷണമായി പരിണമിക്കുന്നതാണ് ഉള്ളടക്കം. പരീശന്മാരുടെ അടുക്കൽ, സൗഖ്യം പ്രാപിച്ചവനും മാതാപിതാക്കളും യേശുവെക്കുറിച്ച് നല്കുന്ന സാക്ഷ്യങ്ങൾ, പരീശരുടെ കാഴ്ചപ്പാട്, സൗഖ്യം പ്രാപിച്ചവൻ പള്ളി ഭ്രഷ്ടനാക്കപ്പെട്ടശേഷം യേശുവുമായുള്ള സംഭാഷണം എന്നിവ വേദഭാഗത്ത് സുദീർഘമായി വിവരിക്കപ്പെടുന്നു. വിശകലന സാധ്യത നല്കുന്ന ഏറെ കാര്യങ്ങൾ വേദഭാഗത്തുള്ളതിൽ ചിലവ ശ്രദ്ധിക്കാം.

**(i) കുരുടന്റെ ചതുർവിധ മനസ്സിലാക്കലുകൾ**

പിറവിക്കുരുടന് സൗഖ്യം പ്രാപിച്ച ശേഷം യേശുവെക്കുറിച്ച് ഉണ്ടാകുന്ന മനസ്സിലാക്കലുകൾ, ആത്മിക വളർച്ചയുടെ പടവുകളായി ദർശിക്കാവുന്നതാണ്. ഞാൻ അറിയുന്നില്ല എന്നതാണ് ആദ്യത്തേത് (വാ. 12,25). 'സർവ്വതിനും ശക്തനായ ദൈവത്തിനു മഹത്വം കൊടുക്കുക, നിനക്കു സൗഖ്യം നല്കി എന്നു പറയപ്പെടുന്ന മനുഷ്യൻ പാപി എന്നു ഞങ്ങൾ അറിയുന്നു' (വാ. 24) എന്ന പരീശന്മാരുടെ അഭിപ്രായത്തിനുള്ള മറുപടിയായാണ് കുരുടനായിരുന്നവൻ പറഞ്ഞത്. 'ആ മനുഷ്യൻ പാപിയോ അല്ലയോ എന്നു ഞാൻ അറിയുന്നില്ല' എന്ന് പറയുന്നതിലല്ല അയാളുടെ ഊന്നൽ, മറിച്ച് അതിന്റെ രണ്ടാം ഭാഗത്താണ്: '....ഒന്നു ഞാൻ അറിയുന്നു; ഞാൻ കുരുടനായിരുന്നു. ഇപ്പോൾ കണ്ണു കാണുന്നു' (വാ. 25). അയാളുടെ മറുപടിയിൽ വ്യക്തിനിഷ്ഠമായ മനസ്സിലാക്കലിനൊപ്പം ചില വസ്തുനിഷ്ഠ ബോധ്യങ്ങളും ചേർത്തിട്ടുണ്ട്. 'യേശു പ്രവാചകൻ എന്ന ബോധ്യവും' (വാ. 17) 'ദൈവം പാപികളുടെ പ്രാർത്ഥന ചെവിക്കൊള്ളുന്നില്ല' എന്നും 'കുരുടനായി പിറന്നവനും കാഴ്ച ലഭിച്ചതായി കേട്ടിട്ടില്ല' എന്നും 'ദൈവഭക്തന്റെയും ദൈവത്തിന്റെ അടുക്കെ നിന്നെത്തിയവന്റെയും ശക്തിയാലുള്ള പ്രവർത്തിയാണീ സൗഖ്യം' എന്നും (വാ. 31–33) പറയുന്നത് മുന്നെഴുതിയ ബോധ്യത്തിലാകുന്നു.

**(ii) സുവിശേഷ വിവരണത്തിലെ ത്രിവിധ തലങ്ങൾ**

യേശു പിറവിക്കുരുടനെ കാണുന്നതാണ് പ്രാഥമിക തലം (9:1–12). അതിൽ ആർദ്രതയും, സൗഖ്യവും, സാക്ഷ്യത്തിന്റെയും ആശ്ചര്യത്തിന്റെയും അംശങ്ങളും ഉൾപ്പെട്ടിട്ടുണ്ട്. സൗഖ്യപ്രാപ്തൻ ലോകത്താൽ വിധിക്കപ്പെടുന്നതാണ് രണ്ടാമത്തെ തലം (വാ. 13–34). അതിൽ അയാളുടെ സാക്ഷ്യത്തിന്റെ ആഴം ഗ്രഹിപ്പാൻ ക്രമീകരിച്ചിരിക്കുന്നു. സാക്ഷ്യം മശിഹായിലുള്ള വിശ്വാസത്തിലൂടെ ഉറച്ച് ശക്തിപ്പെടുന്നതാണ് അടുത്തതലം. പള്ളി ഭ്രഷ്ടനാക്കപ്പെട്ട അയാളെ യേശു കണ്ട് ദൈവപുത്രസങ്കല്പത്തിലേക്കും മശിഹാബോധ്യത്തിലേക്കും ആഹ്വാനം ചെയ്യുന്നു ഈ ഘട്ടത്തിൽ. സുവിശേഷഭാഗം വായിക്കുന്നവർ തങ്ങളുടെ ജീവിതത്തിന്റെ താദൃശ തലങ്ങളോട് ചേർത്തു കാണാൻ ശ്രദ്ധിക്കണം. വിശകലനം സാധ്യം.

**(iii) കഥാവാതരണത്തിന്റെ സൗകുമാര്യത**

ഏവൻഗേലി ഭാഗങ്ങളിൽ രണ്ടാമത്തെ വലിയ വിവരണമാണ് സഭാദിനത്തിലേക്ക് ക്രമീകരിച്ചിട്ടുള്ളത്. (യോഹ. 9). ശമര്യാക്കാരിയുമായുള്ള യേശുവിന്റെ സംഭാഷണ വിവരണമാണ് ഏറ്റവും വലുത് എന്ന് കരുതാം (യോഹ. 4). രണ്ടിലും കഥാവതരണം സൗകുമാര്യതയോടെ അവതരിപ്പിച്ചിരിക്കുന്നത് ശ്രദ്ധിക്കാം: യോഹ. 9 ലെ വിവരണത്തിന് സൗന്ദര്യം പകരുന്ന അഞ്ച് അംശങ്ങൾ ഉണ്ട് (a) ദർശന ഭാഗ്യത്തിനായുള്ള അവസരങ്ങൾ, സമർപ്പണങ്ങൾ, (b) ശീലോഹാം എന്ന അയയ്ക്കപ്പെടുന്ന അവസ്ഥ (c) സാക്ഷ്യത്തിന്റെ നിരാസ-സ്വീകൃത തലങ്ങൾ (d) സൗഖ്യവും സാക്ഷ്യവും എതിർപ്പും, ദൈവപുത്രനിലുള്ള പക്വവിശ്വാസത്തിലേക്ക് വളരുന്നത്. (e) തിരുത്തപ്പെടേണ്ട മുൻ വിധികൾ. വിവരണത്തിന്റെ സൗന്ദര്യവും അനാവൃതമാകുന്ന കഥയും തനിമയിൽ അവതരിപ്പിച്ചിരിക്കുന്നത് ദർശിക്കാം.

## ഏപ്രിൽ 1
## ഓശാന ഞായർ
*(യോഹ. 9:1–41)*

മത്താ. $21^{1-16}$ മർക്കോ. $11^{1-11}$ ലൂക്കോ. $19^{28-44}$ യോഹ. $12^{12-19}$ എന്നീ ഭാഗങ്ങളിലായി സുവിശേഷകന്മാർ വിവരിക്കുന്ന യെറുശലേം വിജയ സംഭവവും വിവരണവും ഏറെ പ്രത്യേകതകളും സമാനതകളും സൂചിപ്പിക്കുന്നു. യോഹന്നാനിലൊഴികെ, സുവിശേഷഭാഗങ്ങളിലെല്ലാം യേശുവും ശിഷ്യന്മാരും ക്രമീകരിച്ച് ഒരുക്കിയ യാത്രയും പരിണത ഫലങ്ങളുമായിരുന്നു യെറുശലേം വിജയസംഭവത്തിനു പിന്നിൽ. സമവീക്ഷണ സുവിശേഷ ഭാഗത്ത്, യേശു തന്റെ ശിഷ്യരെ അയച്ച് കഴുതയെ (പെൺകഴുതയെയും കുട്ടിയെയും) കൊണ്ടുവരുവാൻ ക്രമീകരിക്കുന്നതായും ശിഷ്യന്മാർ തങ്ങളുടെ വസ്ത്രങ്ങളും വൃക്ഷക്കൊമ്പുകളും നിരത്തുകളിലും കഴുതപ്പുറത്തും വിരിക്കുന്നതായും രേഖപ്പെടുത്തിയിരിക്കുന്നു. എന്നാൽ വി. യോഹന്നാനിലാകട്ടെ, ഒക്കെ സ്വാഭാവികമായ സംഭവങ്ങൾ മാത്രം. യേശു യെറുശലേമിലേക്കു വരുന്നു എന്ന് (പെട്ടെന്ന്) അറിഞ്ഞ് ഈത്തപ്പനയുടെ കൊമ്പുകളുമായി എതിരേല്ക്കുന്നു, (സന്ദർഭവശാൽ) കണ്ട കഴുതപ്പുറത്ത് യേശു കയറുന്നു, ശിഷ്യന്മാർക്ക് ആദ്യം ഒന്നും മനസ്സിലാക്കാനാവുന്നില്ല എന്നിങ്ങനെ പോകുന്നു ആ വിവരണം. ത്രിവിധ ആശയങ്ങൾ:

**(i) മിശിഹായുടെ വരവ് ആഘോഷിക്കുന്ന പുരുഷാരം**

ദാവീദിന്റെ സന്തതിയിൽ നിന്ന് വരുന്ന രക്ഷകനായ മശിഹാ യിസ്രയേലിന്റെ വലിയ പ്രതീക്ഷ തന്നെ ആയിരുന്നു. അത് യേശുവിൽ നിവർത്തിതമായി എന്ന് ബോധ്യപ്പെട്ട ജനം യേശുവിനെ എതിരേറ്റ് ആഘോഷപൂർവ്വം സ്വീകരിച്ചാനയിക്കുന്നു. രാജാവിന് നല്കിയ സ്വീകരണമായിരുന്നുവോ അത്? അതോ സൃഷ്ടിസ്രഷ്ടാവിനെ കണ്ടതിലുള്ള സന്തോഷ പ്രകടനമോ? യെറുശലേമിലെ പെരുന്നാളിന്റെ കാലമാകയാൽ വലിയ ഒരു പുരുഷാരം അവിടെ ഉണ്ടാവുക സ്വാഭാവികം മാത്രം.

യുദ്ധത്തിൽ വിജയിച്ച് സ്വദേശത്തെക്കെത്തുന്ന രാജാക്കന്മാരെ പ്രജകൾ ആഘോഷസമന്വിതമായി സ്വീകരിക്കുക

സാധാരണമായിരുന്നത്രെ. അലക്സാണ്ടറും അശോകനും മുഗൾ ചക്രവർത്തിമാരും സാമൂതിരിമാരും ഇങ്ങനെ സ്വീകരിക്കപ്പെട്ടിട്ടുണ്ട്. സൈന്യവും ഒലിവും ഒക്കെ പിടിച്ചുകൊണ്ട് പൂക്കളാൽ പരവതാനി വിരിച്ച് (രാജ പ്രമുഖന്റെ) വരവ് ആഘോഷിക്കാറുണ്ടത്രെ (1 മക്കാ. 13:51, വെളി. 7:9). വാഹനമൃഗത്തെ എത്തിക്കുന്നതും, വസ്ത്രവും പൂക്കളും വഴിയിൽ വിതറുന്നതും, യേശുവിനെ വാഹനാരൂഢനാക്കി ഹോശാന്ന, യേശു ദൈവപുത്രൻ എന്നു ആർപ്പിടുന്നതും, അതിൽ നഗരം മുഴുവൻ ഇളകുന്നതും (വാ. 5-11) പുരുഷാരത്തിന്റെ ആഘോഷാനുഭവത്തിന്റെ ഭാഗമാണ്. 'ലോകം' (പുരുഷാരം) അവന്റെ പിന്നാലെയായി എന്ന് (യോഹ. 12:19) പരീശന്മാർ പറയത്തക്ക രീതിയിൽ ആണ് യേശുവിനെ പുരുഷാരം എതിരേറ്റത്. പുരുഷാരം അതിൽ നിലനിന്നുവോ? ഇല്ലതന്നെ. ഇന്നിന്റെ ആഘോഷങ്ങളിൽ ഓശാന (ദൈവസ്തുതി) ഉണ്ടോ? ഏതൊക്കെ നിലയിൽ സാധ്യം? വിശകലനം ആവശ്യം.

**(ii) ശക്തിയും വിനയവും ഒരുമിച്ചുള്ള എഴുന്നള്ളത്ത്**

സുവിശേഷങ്ങളിൽ നാലിലും ഓശാന വിവരണം ഉണ്ടെങ്കിലും അല്പ വ്യത്യാസം ഉണ്ട്. അതിലൊന്ന് യേശുവിന്റെ ശക്തിയിലോ വിനയത്തിലോ ഊന്നൽ നല്കുന്നു എന്നതാണ്. സെഖര്യാവിന്റെ പ്രവചനവാക്കുകൾ (9:9) ഉദ്ധരിക്കുമ്പോൾ തന്നെ 'നീതിമാനും ജയശാലിയും താഴ്മയുള്ളവനും' എന്നതിൽ ചില മാറ്റങ്ങളോടെയാണ് യോഹന്നാൻ ഏവൻഗേലിസ്ഥൻ ചേർത്തിരിക്കുന്നത് (12:15): ആ മാറ്റം 'ശക്തിയോടെ താൻ എഴുന്നള്ളുന്നു' എന്നതിലാണ് താല്പര്യം. എന്നാൽ വി. മത്തായി (21:4) 'താഴ്ച'യിലാണ് ഊന്നിയിരിക്കുന്നത്. വി. സുവിശേഷഭാഗങ്ങളെ ചേർത്തു ചിന്തിക്കുമ്പോൾ കിട്ടുന്ന സന്ദേശമാണ് തലവാചകത്തിലുള്ളത്: വിനയവും ശക്തിയും ഒരുമിക്കുന്നു കർത്തൃ എഴുന്നള്ളത്തിൽ. ക്രിസ്തുവിന്റെ രണ്ടാം വരവിലും നീതിയും കരുണയും ഒരുമിക്കുമെന്ന് പൗരസ്ത്യ ചിന്ത. ന്യായം വിധിക്കുന്നവൻ മാത്രമായോ, കരുണ ചൊരിയുന്നവൻ മാത്രമായോ ചിന്തിക്കാനാവില്ല. ജീവിതത്തിൽ ദൈവനീതിയെ ഭയക്കുമ്പോൾ തന്നെ ദൈവകരുണയിൽ ആശ്രയിക്കേണ്ടത് ആവശ്യം.

**(iii)** യിസ്രായേലിന്റെ വലിയ പ്രതീക്ഷയാണ് മശിഹായുടെ ആഗമനം. 'യേശു തന്നെ മിശിഹാ' എന്ന ബോധ്യം കൈമാറേണ്ടവരാണ് ശിഷ്യന്മാർ. എന്നാൽ അവരിൽ ആ ബോധ്യം ആദ്യമെതന്നെ ശക്തമായി ഉണ്ടായിരുന്നുവോ? അവർ ആ ബോധ്യത്തിലേക്കു വളരുകയായിരുന്നു എന്നതാവും ശരി. 'അറിവും' 'ബോധ്യവും' വ്യത്യസ്തമാകും: മറ്റൊരാളിന്റെ ബോധ്യം പങ്കിടുന്നതാണ് അറിവ് എങ്കിൽ അത് തന്റേതുതന്നെ ആക്കുന്നതാണ് ബോധ്യം. വേദഭാഗത്ത്, പുരുഷാരത്തിനു മുമ്പെയും പിന്തുടർന്നും മിശിഹാബോധ്യത്തിലെത്തുന്നവരാണ് പന്തിരുവർ. അത് വിളിബോധ്യത്തിന്റെ പാരസ്പര്യത്തെ കാണിക്കുന്നു. ഒന്ന് ഉയരുന്നതിനനുസരിച്ച് മറ്റതും ഉയരും. ശിഷ്യന്മാരുടെ സാന്നിധ്യം പുരുഷാരത്തെ ആദ്യം പ്രചോദിപ്പിച്ചെങ്കിൽ പുരുഷാരത്തിന്റെ ഉത്സാഹം തുടർന്ന് ശിഷ്യന്മാരെത്തന്നെ മിശിഹാ ബോധ്യത്തിലുറപ്പിക്കുന്നു.

*ഏപ്രിൽ 8*

## നല്ലവെള്ളിയും ഉത്ഥാനവും

*(മത്താ. 28 : 1–20)*

"കുരിശിൽ കാരുണ്യത്തെ
കാപട്യം തറച്ചിട്ട കുരിശിൽ
യുഗങ്ങളുടെ
വേദന പിടയുന്നു."
(കവി. ജോർജ് തോമസ്)

**(i) ആശ്ചര്യപ്പെടുത്തുന്ന മൗനവും മരണവും**

സംസാരിപ്പാൻ ഏറെ അവകാശവും സാഹചര്യവും ഉള്ള യേശു മൗനമായി നിന്ന് സർവ്വവും സ്വീകരിക്കുന്നു. (People and their leaders at the giving edge and Jesus Christ at the receiving edge). മൂപ്പന്മാരുടെയും മഹാപുരോഹിതന്മാരുടെയും കൂടിആലോചനയുടെ ഫലമാണ് തന്നെ നാടുവാഴിക്ക് ഏല്പിച്ചുകൊടുത്തത് എന്നതിനാൽ മൗനമായിട്ട് കാര്യമില്ല. യൂദയുടെ ദുഃഖവും ഏറ്റുപറച്ചിലും അപമൃത്യുവും യേശുവിന് സംസാരിപ്പാൻ അവസരമുണ്ടാക്കുന്നു. പ്രവചനനിവൃത്തിയായാണ് രക്തനിലം വാങ്ങിയത് എന്നും, സകലതിനും രാജാവായ തന്നോട് ഒരു വിഭാഗത്തിന്റെ രാജാവോ എന്നു ചോദിച്ചതും, കുറ്റം ചുമത്തിയതും എല്ലാം വാചാലമാകാൻ മതിയായ കാരണമായിരുന്നു: എന്നിട്ടും താൻ മൗനം ഭജിച്ചു. എല്ലാവരും തങ്ങൾക്കായി ഏറെ ആക്രോശിക്കുമ്പോഴും മൗനിയായി നിന്ന ദൈവപുത്രൻ നാടുവാഴിക്കു മാത്രമല്ല എന്നും എല്ലാവർക്കും ആശ്ചര്യം ജനിപ്പിക്കും. യഹോവയുടെ കഷ്ടപ്പെടുന്ന ദാസൻ (യെശ. 40–50), എബ്രാ. 2:18, 1 പത്രോ. 2:21-24 എന്നിവ ശക്തമായ താരതമ്യം നല്കുന്നു.

**(ii) ബറബ്ബാസിനായി നിലവിളിക്കുന്ന ജനം**

'ശ്രുതിപ്പെട്ടോരു തടവുകാര'നായിരുന്നു ബറബ്ബാസ് എന്ന് വി. മത്തായി (27:16); കൊലയാളികൾക്കൊപ്പം ബന്ധിച്ചവൻ എന്ന് മർക്കോ. 15:7; നഗരത്തിൽ കലഹത്തിനും കൊലയ്ക്കും കൂട്ടുനിന്നവൻ എന്ന് ലൂക്കോ. 23:19. എന്തായാലും വിട്ടയയ്ക്കുവാൻ ജനം ആഗ്രഹിക്കുന്ന തടവുകാരൻ ആണ് ബറബ്ബാസ്, ഒപ്പം തടവും മരണശിക്ഷയും കല്പിച്ചു നല്കുന്നത് യേശുവിനും. ജീവിതത്തിൽ എപ്പോഴും തിരഞ്ഞെടുപ്പുകൾ ആവശ്യമായി വരുമത്രെ. നിങ്ങൾ ആരെ തിരഞ്ഞെടുക്കും. തിന്മ തള്ളി നന്മ തെരഞ്ഞെടുക്കുന്നവരുടെ വംശത്തിന് നാശം വന്നു ഭവിച്ചുവോ? പുരുഷാരത്തെ തങ്ങളുടെ ചട്ടുകമാക്കുന്ന അവിശുദ്ധ നേതൃത്വ കൂട്ടുകെട്ടുകൾ (മത്താ. 21:20) സമൂഹത്തിന് വലിയ നാശം വരുത്തും. സ്വപ്നാന്വേഷികളുടെ തെരഞ്ഞെടുപ്പുകൾ സ്വപ്ന-ദർശനങ്ങൾക്കനുയോജ്യമാകണമെന്ന് ചിന്തകർ.

**(iii) കൈകഴുകി ഒളിക്കുന്ന നാടുവാഴി**

റോമാ സാമ്രാജ്യത്തിൽ ചക്രവർത്തിയുടെ നേരിട്ടുള്ള നിയന്ത്രണമില്ലാത്ത പ്രവിശ്യകളിലെ ഭരണക്കാരനാണ് നാടുവാഴി. ചക്രവർത്തിയോടു വിധേയത്വമുള്ള ഒരു ചെറിയ ഭരണ സമിതി നിലവിലുണ്ടെങ്കിലും അധികാരി നാടുവാഴി തന്നെ. എന്നാൽ പ്രവിശ്യകളിൽ കലഹമുണ്ടാകാതെ നോക്കേണ്ട ചുമതല നാടുവാഴിക്കുണ്ട്: അതുകൊണ്ടു തന്നെ യഹൂദന്മാരെ പിണക്കാതെ ഭരണം കൊണ്ടുപോകണമെന്ന് അയാൾ ആഗ്രഹിക്കും. ഇവിടെയും അതുതന്നെ കാര്യം. തന്റെ മുമ്പിൽ വിസ്തരിക്കപ്പെടുന്ന വ്യക്തി കുറ്റക്കാരനല്ല എന്നും യഹൂദർ അസൂയ നിമിത്തമാണ് തന്റെ പക്കൽ അയാളെ ഏല്പിച്ചത് എന്നും നാടുവാഴിക്കറിയാം. ഒപ്പം അയാളിൽ ദിവ്യത്വം ദർശിക്കാനും ഭാര്യവഴി അയാൾക്കവസരമുണ്ടായി (27:19). കാര്യങ്ങൾ ഇങ്ങനെയെങ്കിലും ഒട്ടകപ്പക്ഷി നയം സ്വീകരിക്കുന്നു ഭരണാധികാരി. ഉത്തരവാദിത്വത്തിന് പ്രതികരണവുമായി നേരിട്ട് ബന്ധമുണ്ട് (responsibility is to be seen against resposes): 'ഇവനിൽ കുറ്റമില്ല', എങ്കിലും ചമ്മട്ടിക്കും കുരിശിനും ഏല്പിക്കുന്നു എന്ന വിധി തീർപ്പ് മറ്റൊരിടത്തും ഇത്ര പ്രകടമായി കാണില്ല (മർക്കോ. 15:9-15, മത്താ. 27:24-26). ആകാശത്തിലെ ചന്ദ്രനെ തന്റെ മുമ്പിലുള്ള കിണ്ണത്തിലെ വെള്ളത്തിൽ മാത്രം കാണുകയും എന്നിട്ടും ബോധ്യമില്ലാതിരിക്കുകയും ചെയ്യുന്നവർ?

**ഉത്ഥാനം ഒരു സന്ദേശം മാത്രമല്ല അത് ഒരു പ്രവർത്തിയും പ്രത്യാശയുമാണ്**

'The message of both Christmas and Easter is this:

There is more love and hope in God than sin in us.'

വി. യോഹന്നാൻ നല്കുന്ന, വിശകലന സാധ്യതയുള്ള ചിന്തകൾ

i) ഉത്ഥാനം പ്രതീക്ഷിച്ച മഗ്ദലനയും ശിഷ്യന്മാരും (യോഹ. 20:1-4)

ii) യേശുവിന്റെ അമ്മയുടെ സംരക്ഷണം കുരിശിൻ ചുവടുമുതൽ ഏറ്റെടുത്ത ശിഷ്യൻ പത്രോസിനും മഗ്ദലനയ്ക്കുമൊപ്പം കല്ലറയിലേക്ക് ഓടുന്നു, ഒപ്പം മാതാവ് മറിയമും കാണാൻ സാധ്യത.

iii) ഈറനണിഞ്ഞ് കലങ്ങിയ കണ്ണു

കൾ ഒഴിഞ്ഞ കല്ലറയിലേക്ക് കുനിഞ്ഞുനോക്കുന്നു (20:11).

iv) മാലാഖ-ദൈവകരുതലിന്റെ, ആശ്വാസത്തിന്റെ ആൾരൂപവും മുന്നനുഭവവും ആകുന്നു (20:12-13)

v) ക്രിസ്തു സാന്നിധ്യത്തെ തിരിച്ചറിയുന്നതിൽനിന്നു മറയ്ക്കുന്ന പ്രത്യാശയില്ലായ്മയുടെ കരച്ചിലുകൾ (20:13-16) നമ്മിലുണ്ട്.

vi) ഉത്ഥിതൻ വ്യക്തി ജീവിതത്തിലെ ഗുരു(റബ്ബൂനി)വാകുന്നു.

vii) കല്ലറ വിട്ടുപോകാതെ അവിടെത്തന്നെ നിലകൊണ്ടവൾ, വിട്ടുമടങ്ങിയവരെ ഉത്ഥാനം അറിയിക്കുന്നു.

viii) ഗലീല-വാഗ്ദത്തത്തിന്റെയും തിരസ്കാരത്തിന്റെയും സംഘർഷത്തിന്റെയും ഭൂമിക.

*Mob. 9745691320*



## വിവാഹിതരായി



പുതുപ്പള്ളി കന്നുകുഴിയിൽ കെ. കെ. മാണിയുടെയും, ലൗലി മാണിയുടെയും മകൻ **അശോക് കുരുവിളയും,** മാന്നാർ കരുവേലിൽ കെ. എ. അലക്സാണ്ടറിന്റെയും, വത്സ അലക്സാണ്ടറിന്റെയും മകൾ **അച്ചു സൂസൻ അലക്സും** തമ്മിലുള്ള വിവാഹം അഭി. ഗീവർഗീസ് മാർ ഈവാനിയോസ്, അഭി. ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് എന്നീ തിരുമേനിമാർ ആശീർവദിച്ചു.

## പുസ്തക പരിചയം

**ഡോ. യൂഹാനോൻ മാർ ദീയസ്ക്കോറോസ്**
**മെത്രാപ്പോലീത്ത**

# പത്രോസ് പാത്രിയർക്കീസിന്റെ പരിഷ്ക്കാരങ്ങൾ

മലങ്കര സഭയുടെ ഔദ്യോഗിക പ്രസിദ്ധീകരണ വിഭാഗമായ എം. ഒ. സി. പബ്ലിക്കേഷൻസ് പ്രസിദ്ധീകരിച്ചിരിക്കുന്ന അമൂല്യ ഗ്രന്ഥമാണ് സഭയിൽ വളർന്നുകൊണ്ടിരിക്കുന്ന ചരിത്രകാരനായ ഡോ. എം. കുര്യൻ തോമസ് എഴുതി തയ്യാറാക്കിയ **"പത്രോസ് പാത്രിയർക്കീസിന്റെ പരിഷ്ക്കാരങ്ങൾ"**. പതിനെട്ടാം നൂറ്റാണ്ടിലെയും പത്തൊൻപതാം നൂറ്റാണ്ടിലെയും മലങ്കരസഭയുടെ ആരാധന, ഭരണസംവിധാനം തുടങ്ങി പല വിഷയങ്ങളെയും വിശദീകരിക്കുന്ന സുപ്രധാന രേഖകളായ കോനാട്ട് മാർ യൂലിയോസിന്റെ വൃത്താന്തപുസ്തകം, ശെമവൂൻ മാർ ദിവന്നാസ്യോസിന്റെ നാളാഗമം, പ. പരുമല മാർ ഗ്രീഗോറിയോസ് പരിഭാഷ ചെയ്ത നടപടി പുസ്തകം എന്നീ മൂന്നു പ്രാമാണികരേഖകളും മാലിത്ര ഏലിയാസ് കത്തനാരുടെ ഡയറി ഉൾപ്പെടെ മറ്റ് പതിനൊന്ന് അനുബന്ധ രേഖകളും ഏഴ് പ്രൗഢഗംഭീരങ്ങളായ ലേഖനങ്ങളും കൊണ്ട് "പത്രോസ് പാത്രിയർക്കീസിന്റെ പരിഷ്ക്കാരങ്ങൾ" എന്ന ഗ്രന്ഥം സംപുഷ്ടമാക്കപ്പെടുന്നു.

ആത്മാർത്ഥതയുള്ള ചരിത്രാന്വേഷകരുടെ മിഴിതുറക്കത്തക്കവണ്ണം ഗ്രന്ഥത്തിന്റെ ആദ്യ 92 താളുകളിലൂടെ ഗ്രന്ഥകർത്താവു നൽകുന്ന ചരിത്ര അപഗ്രഥനവും അഭി. തോമസ് മാർ അത്താനാസ്യോസ് തിരുമേനിയുടെ മുഖമൊഴിയും വന്ദ്യ ഡോ. ബേബി വർഗ്ഗീസ് അച്ചന്റെ ഈടുറ്റ അവതാരികയും വായനക്കാർക്ക് പ്രവേശകജാലകങ്ങളാകുന്നു. 336 താളുകളുള്ള ഗ്രന്ഥത്തിൽ മലങ്കര നസ്രാണികളുടെ സാമൂഹ്യചരിത്രത്തിലെ ഒരു പ്രത്യേക കാലഘട്ടത്തിലെ ചിത്രം മനോഹരമായി വരച്ചുകാട്ടുവാൻ ഗ്രന്ഥകർത്താവ് ശ്രമിച്ചിരിക്കുന്നു. കേരളത്തിലെ പൊതുസമൂഹവുമായി ബന്ധിതമായ ഒരു സാമൂഹിത ചരിത്രരചനയാണ് മലങ്കര നസ്രാണിക്കാവശ്യം എന്ന ലേഖകന്റെ ഉറച്ച വിശ്വാസം ഗ്രന്ഥത്തിന്റെ ഓരോ താളിലും പ്രതിഫലിക്കപ്പെടുന്നുണ്ട്.

മലങ്കരയിൽ ഇദംപ്രഥമായി (1875-77) കാലുകുത്തിയ അന്ത്യോഖ്യാ പാത്രിയർക്കീസ് എന്നതിലുപരി മലങ്കരനസ്രാണികളിൽ സമൂല നവീകരണം വരുത്തുവാൻ ശ്രമിച്ച പാത്രിയർക്കീസ് എന്ന വിശേഷണമാണ് ഗ്രന്ഥകാരൻ പ. പത്രോസ് ത്രിതീയൻ പാത്രിയർക്കീസിനു നൽകുന്നത്. മലങ്കര നസ്രാണികളുടെ കൂദാശകളും ആരാധനാരീതികളും ഭരണസംവിധാനങ്ങളും സാമൂഹിക ആചാരങ്ങളും ജീവിതശൈലികളും പാശ്ചാത്യ സുറിയാനി സഭയുടെ രീതിയിലേക്കു നവീകരിക്കുവാൻ ശ്രമിച്ച പ. പത്രോസ് പാത്രിയർക്കീസിന്റെ നടപടികളോടു നസ്രാണികൾ സ്വീകരിച്ച നിലപാടുകളും അനന്തരഫലങ്ങളുമൊക്കെ ഗ്രന്ഥത്തിൽ പ്രധാനപഠന വിഷയങ്ങളാണ്. 1876-ലെ മുളന്തുരുത്തി സുന്നഹദോസിലൂടെ മലങ്കരസഭാ ഭരണസംവിധാനത്തിൽ പുതിയ ക്രമീകരണങ്ങൾ നടപ്പിലായി എന്ന പൊതുചിന്തയ്ക്കു വിരുദ്ധമായി അതിനു സഹായകരമായ 1870-ലെ സെമിനാരി പടിയോലയുടെയും 1873-ലെ പരുമല യോഗതീരുമാനങ്ങളുടെയും പ്രധാന പങ്കിനെ ലേഖകൻ ഊന്നൽ നൽകി വരച്ചുകാട്ടുന്നു. പത്രോസ് പാത്രിയർക്കീസിന്റെ ചരിത്രം വിശദമാക്കുന്നു എന്നതിലുപരി വികലധാരണകളുടെ അടിസ്ഥാനത്തിൽ സഭ വിട്ടുപോയ നവീകരണ സുറിയാനിക്കാർക്ക് പുനർചിന്തനത്തിന് വഴിമരുന്നിടുവാനും ഗ്രന്ഥകർത്താവ് ശ്രമിക്കുന്നുണ്ട്.

മലങ്കര സഭാചരിത്രത്തിലെ ഏറ്റവും കലുഷികാലഘട്ടം എന്നു വിശേഷിപ്പിക്കാവുന്ന പത്തൊമ്പതാം നൂറ്റാണ്ടിലെ ചരിത്രശൃംഖലയിലെ അതിപ്രധാന കണ്ണിയാണ് പ. പത്രോസ് ത്രിതീയൻ പാത്രിയർക്കീസ്. പിൽക്കാല മലങ്കരസഭയുടെ ചരിത്രവഴികളെ സമൂലം ബാധിച്ച അദ്ദേഹത്തിന്റെ പരിഷ്ക്കാരങ്ങളെക്കുറിച്ച് പല പഠനങ്ങൾ ഇതിനോടകം നടന്നിട്ടുണ്ടെങ്കിലും മൂലരേഖകളെ അടിസ്ഥാനമാക്കി തയ്യാറാക്കിയ പ്രഥമ-സമഗ്രപഠനമായി ഈ ഗ്രന്ഥത്തെ കാണാവുന്നതാണ്.

ദ്വിതീയവും ത്രിതീയവുമായ സ്രോതസ്സുകളിൽ ആശ്രയിച്ച് എഴുതിച്ചമച്ച് നാശമാക്കിയ ചരിത്രമാണ് മലങ്കരസഭയെക്കുറിച്ച് എല്ലാവർക്കും അറിയാവുന്നത്. മലങ്കരയിൽ ഏകദേശം നാലാം നൂറ്റാണ്ടുമുതലെങ്കിലും തുടങ്ങിയ അന്ത്യോഖ്യാബന്ധം, റോമുമായുള്ള മലങ്കരയുടെ പ്രതീകാത്മക ബന്ധം തുടങ്ങി പല വികല ചരിത്രങ്ങളും ശാസ്ത്രീയപഠനത്തിനും അപഗ്രഥനത്തിനും സാധ്യതകളുള്ള ആധുനിക കാലഘട്ടത്തിൽപോലും വ്യാപകമാവുകയാണ്. പച്ചക്കള്ളങ്ങൾ പല പ്രാവശ്യം ആവർത്തിച്ച് ജനങ്ങളുടെ ഇടയിൽ ചിന്താക്കുഴപ്പം സൃഷ്ടിക്കുകയും കാലക്രമേണ അവയെ സത്യമാക്കുകയും ചെയ്യുന്ന വികല ചരിത്രകാരന്മാരുടെ എണ്ണം കൂടുന്ന ഈ കാലഘട്ടത്തിൽ മൂലരേഖകളുടെ അടിസ്ഥാനത്തിൽ ഡോ. കുര്യൻ തോമസ് തയ്യാറാക്കിയ "പത്രോസ് പാത്രിയർക്കീസിന്റെ പരിഷ്ക്കാരങ്ങൾ" വികല ചരിത്രകാരന്മാർക്ക് ഒരു അപവാദവും സഭയുടെ സത്യചരിത്രത്തിന്റെ വഴിവിളക്കുമായി മാറുന്നു. പ്രശസ്ത ചരിത്രകാരന്മാർ എന്നു വിളിക്കപ്പെടുന്ന പലരും അവഗണിച്ചതോ അഥവാ അവർക്ക് അപ്രാപ്യമായതോ ആയ രേഖകൾ കണ്ടെത്തി പ്രസിദ്ധീകരിക്കുവാനും അതുവഴി ചരിത്രസത്യങ്ങൾ അന്വേഷികളുടെ മുമ്പിൽ വെളിപ്പെടുത്തുവാനും രേഖാസംശോധത്തിൽ അദ്വതീയനായ ഡോ. കുര്യൻ തോമസ് ഈ ഗ്രന്ഥത്തിലൂടെ നടത്തിയിരിക്കുന്ന ശ്രമങ്ങൾ ശ്ലാഘനീയം തന്നെ.

സഭയുടെ ചരിത്രം, ദേശീയത, നവീകരണസുറിയാനിക്കാരുടെ ഉത്ഭവം, സഭയുടെ ഭരണസംവിധാനം, കാനോൻ നിയമങ്ങൾ, ആരാധന, കൂദാശകൾ തുടങ്ങി പല വിഷയങ്ങളെക്കുറിച്ചും ഗവേഷണം നടത്തുന്നവർക്കുള്ള പ്രാമാണിക ഗ്രന്ഥമായി ഈ രചനയെ കണക്കാക്കാം. മലങ്കരസഭയുടെ ചരിത്രത്തിന്റെ സത്യവഴികളെ കണ്ടെത്തുവാൻ ശ്രമിക്കുന്ന ഏതൊരു അന്വേഷകനും ഈ ഗ്രന്ഥം പരമാവധി പ്രയോജനപ്പെടട്ടെ എന്നാശംസിക്കുന്നു.

**വില: 175/-**

**ഗ്രന്ഥ കർത്താ. : ഡോ. എം. കുര്യൻ തോമസ്**

## 10th Death Anniversary
## 24-03-2012

*For Blessed Memory of*



**GEORGE C. MANALETHU**



## MANALETHU PUTHENVEEDU

**KUTTAPPUZHA P.O.; THIRUVALLA-3**

അകാലത്തിൽ പൊലിഞ്ഞുപോയ ഞങ്ങളുടെ എല്ലാമെല്ലാമായ ചാച്ചച്ചോ, സ്നേഹിച്ച് കൊതി തീരാത്ത ഓർമ്മകളും, തീരാത്ത ദുഃഖവുമായി മനോഹരമായ നിത്യതയുടെ തീരത്ത് നമുക്ക് ഒന്നിച്ചു കാണാമെന്നുള്ള പ്രത്യാശയോടെ............

നിറകണ്ണുകളോടെ.....

**ചാച്ചച്ചോയുടെ**

*Inserted by:-*

ലൗലി, അഭിലാഷ് , ജിഷാ
& അനിഷ്

---

*For Favours Received*



Jeffin George
Aravachal, Kannur



Joseph



ഒരു വിശ്വാസി

---

## പിതാക്കന്മാരുടെ ഓർമ്മപ്പെരുന്നാൾ



പൗലോസ് മാർ സേവേറി
യോസ് മെത്രാപ്പോലീത്താ
(50-ാം ഓർമ്മ,
മാർച്ച്. 17)
കുന്നംകുളം ആർത്താറ്റ് പുത്തൻപള്ളി)



സ്ലീബാ മാർ ഒസ്താത്തി
യോസ് മെത്രാപ്പോലീത്താ
(82-ാം ഓർമ്മ, മാർച്ച് . 19)
കുന്നംകുളം ആർത്താറ്റ്
പുത്തൻപള്ളി)



നാലാം മാർത്തോമ്മാ
(283-ാം ഓർമ്മ,
മാർച്ച്. 25)
കണ്ടനാട് പള്ളി)

---

**17TH DEATH ANNIVERSARY**
**OF**

## G. DANIEL

**KODIAT, 667 DARSHAN NAGAR**
**PEROORKADA, TRIVANDRUM,**
**on 22 March 2012**



*"Safe in the arms of Lord Jesus Christ"*

*Inserted by :*
**Sorrowing family**


MGM Public School
Idukki

മലങ്കര ഓർത്തഡോക്സ് സഭയുടെ കോർപ്പറേറ്റ് മാനേജ്മെന്റിന്റെ കീഴിലുള്ള അൺ എയ്ഡഡ് വിദ്യാലയമായ ചേറ്റുകുഴി MGM ഒരു സാധാരണ ഗ്രാമത്തിൽ ഉന്നത നിലവാരമുള്ള വിദ്യാഭ്യാസം ലക്ഷ്യം വയ്ക്കുകയാണ്. വിദ്യ സാധാരണക്കാരുടെ മക്കൾക്കും പ്രാപ്യമാക്കണമെന്ന തീവ്രബോധത്തോടെ.....

# ചേറ്റുകുഴിയെന്ന വിദ്യാഗൃഹം

## ● കുട്ടികൾ നടന്നെത്തുന്നത് എട്ടു കിലോ മീറ്റർ അപ്പുറത്തു നിന്നും....

ഗുരുമുഖേന കാൽഭാഗം
തന്നെത്താനെ കാൽഭാഗം
സംസർഗ്ഗം കൊണ്ട് കാൽഭാഗം
കാലക്രമേണ കാൽഭാഗം
(വിദ്യാഗ്രഹണ ചതുഷ്ടയം)


റാന്തൽ വെളിച്ചത്തിൽ പഠിക്കുന്ന അമൽ (8-ാം ക്ലാസ്സ് വിദ്യാർത്ഥി)

കട്ടപ്പനയ്ക്കും കുമളിക്കുമിടയിൽ പഴയ കൊച്ചറയിൽ സുൽത്താൻ മേട്ടിലെ ചമ്പക്കരവീട്ടിൽ നിന്നും എട്ടാം ക്ലാസ്സ് വിദ്യാർത്ഥിയായ അമൽ നടന്നു തുടങ്ങുമ്പോൾ സമയം രാവിലെ 7.45. രാവിലെ വീട്ടുജോലികളും ചെയ്ത് മാതാപിതാക്കളെ ഗൃഹവൃത്തികളിൽ സഹായിച്ച ശേഷമാണ് ഈ നടപ്പെന്നോർക്കുക. ഏലമലക്കാടുകൾ താണ്ടി, ചെമ്മൺപാതയിലൂടെ ചേറ്റുകുഴി എം. ജി. എം. പബ്ലിക് സ്കൂളിലെത്തുമ്പോൾ ബെല്ലടിക്കാറായിട്ടുണ്ടാകും. എങ്കിലും വിദ്യാധനം സർവ്വപ്രധാനമെന്ന ബോധത്തിൽ അവർ പല സ്ഥലങ്ങളിൽ നിന്നും കാൽനടയായി ഈ വിദ്യാഗൃഹത്തിലെത്തിച്ചേരുന്നു.

ഈ ഹൈറേഞ്ച് പ്രവിശ്യയിലെ ഒരു ഊട്ടി സ്റ്റൈൽ പബ്ലിക് സ്കൂളാണ് പ്രതീക്ഷിക്കുന്നതെങ്കിൽ തെറ്റി. നീണ്ട ഒരു കെട്ടിടത്തിനുള്ളിൽ 1 മുതൽ 7 വരെയുള്ള ക്ലാസ്സുകൾ ഉൾക്കൊള്ളിച്ചിരിക്കുന്നു. ഹിന്ദിയും, ഇംഗ്ലീഷും, കണക്കും ഇടകലരുന്ന ഭാഷകൾക്കിടയിൽ വൈലോപ്പള്ളിയുടെ സുന്ദര കാവ്യവും നീട്ടി മുഴങ്ങുന്നു.

ക്രീമിലെയർ പബ്ലിക് സ്കൂളുകൾ ഇടുക്കിയിൽ ഇല്ലെന്നല്ല 5000 രൂപ വരെ മാസം ഫീസ് ഈടാക്കുന്ന ഹൈറേഞ്ച് സ്കൂളുകൾ നിലനില്ക്കേ വെറും 150 രൂപ ഫീസ് ഈടാക്കി ICONപോലുള്ള സംഘടനകളെ കൂട്ടുപിടിച്ച് യൂണിഫോം, ട്യൂഷൻഫീസും മറ്റാനുകൂല്യങ്ങളും നൽകാൻ പെടാപ്പാടു പെടുന്ന അദ്ധ്യാപക വൃന്ദവും മാനേജരും.

ഫാ. എൻ. പി. ഏലിയാസ് ലോക്കൽ മാനേജരായി പ്രവർത്തിക്കുന്ന ഇവിടെ 13 അദ്ധ്യാപകർ സേവനമനുഷ്ടിക്കുന്നു. ഇനിയും വളരാൻ ആഗ്രഹിക്കുന്ന ഒരു സഭാസ്ഥാപനമെന്ന നിലയിൽ സുമനസുകളുടെ സഹായം അഭ്യർത്ഥിക്കുന്നു.

*വിലാസം :-*
ദി മാനേജർ, എം.ഡി. സ്ക്കൂൾസ് &
കോർപറേറ്റ് മാനേജ്മെന്റ് ദേവലോകം
പി.ഒ., കോട്ടയം.



## മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ സമ്മേളനം

പത്തനംതിട്ട: കാതോലിക്കേറ്റ് കോളേജ് ഗ്രൗണ്ടിൽ നടക്കുന്ന സമ്മേളനത്തിൽ 4000 പ്രതിനിധികൾ പങ്കെടുക്കും.33 ഭദ്രാസനങ്ങളിലെ 1500 ദേവാലയങ്ങളിൽ നിന്നുള്ള പ്രതിനിധികളാണ് അസോസിയേഷനെത്തുന്നത്. കാതോലിക്കേറ്റ് പുനഃസ്ഥാപനത്തിന്റെ നൂറാം വാർഷികത്തിലാണ് അസോസിയേഷൻ സമ്മേളനം. സഭയുടെ പുതിയ വൈദിക ട്രസ്റ്റിയേയും അൽമായ ട്രസ്റ്റിയേയും ഇവിടെ തിരഞ്ഞെടുക്കുന്നു.

അഞ്ചിന് തിങ്കളാഴ്ച ചന്ദനപ്പള്ളി തീർത്ഥാടന കേന്ദ്രത്തിൽ നിന്ന് ഇടവക മെത്രാപ്പോലീത്ത കുറിയാക്കോസ് മാർക്ലിമീസ് തിരുമേനി ആശിർവദിച്ച കൊടിമരഘോഷയാത്ര കൈപ്പട്ടൂർ, ഓമല്ലൂർ, പുത്തൻപീടിക, സെന്റ് പീറ്റേഴ്സ് ജംഗ്ഷൻ വഴി മാക്കാംകുന്ന് കോളജ് ജംഗ്ഷനിലൂടെ കാതോലിക്കറ്റ് കോളജിലെ ശതാബ്ദി നഗറിലെത്തി. മാവേലിക്കര സെന്റ് പോൾസ് മിഷൻ ചാപ്പലിലെ ഒസ്താത്തിയോസ് തിരുമേനിയുടെ കബറിടത്തിൽനിന്ന് ദീപശിഖാ പ്രയാണം നടത്തി. പരുമലയിൽ നിന്ന് പരുമല തിരുമേനിയുടെയും വട്ടശ്ശേരി തിരുമേനിയുടെയും ഛായാചിത്രം ഘോഷയാത്രയായി കൊണ്ടുവന്നു. പുത്തൻകാവിൽനിന്ന് പതാക ഘോഷയാത്രയും പത്തനംതിട്ടയിലെത്തി.ബേസിൽ അരമനയിൽ സഭയുടെ പരമാധ്യക്ഷൻ ബസേലിയോസ് മാർത്തോമാ പൌലോസ് ദ്വിതീയൻ കാതോലിക്കാ ബാവ ദീപം തെളിച്ചു.

6000 ചതുരശ്ര അടിയുള്ള മുഴുവനായി എയർകണ്ടീഷൻ ചെയ്ത പന്തലാണ് നിർമ്മിച്ചിരിക്കുന്നത്.

അസ്സോസിയേഷന്റെ വിജയത്തിനായി ഭദ്രാസന മെത്രാപ്പോലീത്താ അഭി. ക്ലീമീസ് തിരുമേനിയുടെ മേൽനോട്ടത്തിൽ വൈദികരും വിശ്വാസികളുമടങ്ങുന്ന വലിയൊരു സംഘം അക്ഷീണം പരിശ്രമിച്ചിട്ടുണ്ട്.



ഫാ. ഷാലു ലൂക്കോസ്, തിരുമംഗലം

# സമ്യഗ് ദർശനം

ഹിരണ്യന്റെ നാട്ടിൽ ഹിരണ്യായ നമഃ താൻ എന്താണ് എന്നതിനെ സത്യസന്ധമായി അവതരിപ്പിക്കാതെ, ഗോപ്യമായി ഒന്ന് വച്ച് മറ്റൊന്നാണ് താൻ എന്ന് പ്രകടിപ്പിക്കേണ്ടിവരുന്നവരെപ്പറ്റിയുള്ള ഒരു ചൊല്ലാണിത്. നാടനുസരിച്ച് നിലപാടും മാറണം എന്നത്. ജാഗ്രവത്തായ ഒരു നിലപാടുള്ളവന് ഈ ഭൂമി അനുയോജ്യമല്ല എന്നതാണ് ഇന്നിന്റെയും അകക്കാഴ്ച.

ഒരു സ്നാപകൻ ആവുക എന്നത് അന്നുമാത്രമല്ല ഇന്നും ഒട്ടും കഴിയാതെയായിരിക്കുന്നു. കഠിനമായ മരഭൂമികളിലൂടെയാണ് സ്നാപകന് യേശുവിന്റെ മുന്നോടി ശബ്ദമാകാൻ കഴിയുക. യേശു മുന്നോടിയായുള്ള ഏകാന്ത വഴികൾ സൃഷ്ടിച്ചവന് മാത്രമേ സമൂഹത്തിന്റെ മാലിന്യപ്പെട്ട പൊതുവഴികളോട് കലഹിക്കാൻ കഴിയൂ. ഭീകര ധൈര്യം പൂണ്ടവന് മാത്രമേ, സമൂഹത്തിന്റെ ഓരോ വഴികളിലും ഇനിയും സ്നാനപ്പെടാനുള്ള വകയുണ്ട് എന്ന് വിളിച്ച് പറയാൻ കഴിയൂ. സമൂഹത്തിന്റെ അപഥവഴികളെ സനാനപ്പെടുത്താൻ ഇറങ്ങിയവന് തന്റെ ശിരസ്സ് ഛേദിക്കപ്പെട്ട് സ്വന്തരക്തം കൊണ്ട് സ്നാനപ്പെടുന്ന ഒരു വഴികൂടെ ബാക്കി വച്ചിരിക്കുന്നു. സ്വന്തം തലനിലനിർത്താൻ വേണ്ടി. ഏത് ആൾമാറാട്ടവും നടത്തേണ്ടി വരുന്ന സമകാലിക ജീവിതത്തിന് സ്നാപകൻ ഒരു ചൂടടയാളമാണ്.

ക്രിസ്തു പക്ഷപാതിയായ ഒരദ്ധ്യാപകൻ വളരെ നേരം യേശുക്രിസ്തുവിനെപ്പറ്റി ക്ലാസ്സിൽ സംസാരിച്ച് കൊണ്ടിരുന്നു. വിവിധ മത വിഭാഗങ്ങളിലെ കുട്ടികൾ ഉള്ള, ആ ക്ലാസിലുള്ളവരെ ക്രിസ്തുവിലേക്ക് കൊണ്ട് വരിക എന്നതായിരുന്നു ഉദ്ദേശം. കുട്ടികൾ മാനസാന്തരപ്പെട്ടിരിക്കും എന്ന് വിചാരിച്ച് ഈ ലോകത്ത് ജീവിച്ചിരുന്ന മഹാ വ്യക്തിയാര്..? എന്ന് ചോദ്യം ചോദിക്കുന്നു. ഒരു കുട്ടി ഏബ്രഹാം ലിങ്കൺ എന്ന് ഉത്തരം പറഞ്ഞു. അദ്ധ്യാപകന് നിരാശ തോന്നി ഒരു മണിക്കൂറോളം യേശുവിനെപ്പറ്റി പറഞ്ഞിട്ടും മറുപടി ഇതായല്ലോ.. അടുത്ത കുട്ടിയുടെ നേരെ വിരൽചൂണ്ടി. അവൻ പറഞ്ഞു. "വിൻസ്റ്റൺ ചർച്ചിൽ" അങ്ങനെ പല പേരുകളും ക്ലാസ്സിൽ ഉയർന്ന് വന്നു. ആരും യേശുവിന്റെ പേര് മാത്രം പറയുന്നില്ല. ഉത്തരങ്ങൾ പലരും പറയുമ്പോഴും ഒരു കൊച്ച് കുട്ടി". ഞാൻ പറയാം എന്ന് കൈവീശി പറയുന്നുണ്ടായിരുന്നു. അദ്ധ്യാപകൻ അവന്റെ നേർക്ക് തിരിഞ്ഞ് കേൾക്കട്ടെ എന്നായി. യേശുക്രിസ്തു എന്ന് അവൻ ഉദ്ഘോഷിച്ചു. അദ്ധ്യാപകന് ആഹ്ലാദമുണ്ടായി അയാൾ അവന് സമ്മാനം നൽകി. ക്ലാസ് പിരിഞ്ഞതിന് ശേഷം അദ്ധ്യാപകൻ കുട്ടിയോട് ചോദിച്ചു നീ ജൂതപയ്യനല്ലേ. പിന്നെങ്ങനെയാണ് യേശുക്രിസ്തു എന്ന് ഉത്തരം നൽകിയത്. സാർ ഈ ലോകത്ത് ഞങ്ങൾക്ക് ഏറ്റവും വലിയ വ്യക്തി മോശയാണ്. എങ്കിലും സന്ദർഭമനുസരിച്ച് കാര്യങ്ങൾ വ്യക്തമാക്കിയില്ലെങ്കിൽ ഇവിടെ ജീവിക്കാൻ പറ്റുമോ?

ഇന്ന് ഇങ്ങനെയൊരു കാഴ്ചപ്പാടിലെ നമുക്ക് ജീവിക്കാനാവൂ എന്നായിരിക്കുന്നു. എന്നാണ് തലപോയാലും ഞാനൊരു സ്നാപകനാകും എന്ന് തീരുമാനിക്കാനാവുക.? അധികാരം നഷ്ടമായാലും ഞാനൊരു യൗസേപ്പാകും എന്ന് നിശ്ചയിക്കാനാവുക.? മരിക്കേണ്ടി വന്നാലും അവനോടൊപ്പം ആകും എന്ന് പ്രഖ്യാപിക്കുന്ന മാർത്തോമ്മായിലേക്ക് ചെന്ന് ചേരാനാവുക...?



# സ്ഥാനാരോഹണ വാർഷികം

## പരിശുദ്ധ ഗീവർഗീസ് ദ്വിതീയൻ ബാവായുടെ മേല്പട്ട സ്ഥാനാരോഹണത്തിന്റെ 100 – ാം വാർഷികം.

**കുറിച്ചി:** മലങ്കരയുടെ മൂന്നാം കാതോലിക്കാ പരിശുദ്ധ ബസ്സേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവാ (കുറിച്ചി ബാവാ) യുടെ സ്ഥാനാ രോഹണ വാർഷികത്തിന് നൂറ്റാണ്ടിന്റെ തിളക്കം. 1912 സെപ്റ്റം. 10-ന് പരുമല സെന്റ് പീറ്റേഴ്സ് & സെന്റ് പോൾസ് പള്ളിയിൽ വച്ച് മെത്രാൻ പദവിയിലേക്ക് വിളിച്ചടുപ്പിക്കപ്പെട്ട പരിശുദ്ധ ബാവായുടെ സഭാതലത്തിൽ നടത്തപ്പെടുന്ന വാർഷികത്തിന്റെ പ്രാരംഭവും പരുമലപ്പള്ളിയിൽ വച്ച് വി. കുർബ്ബാനയോടെ തുടങ്ങി മാതൃ ഇടവകയായ കുറിച്ചി വലിയപള്ളിയിൽ സമ്മേളനപരിപാടികളോടെ സമാപിക്കുന്നു.

**സ്ഥാനാരോഹണ വാർഷികവുമായി ബന്ധപ്പെട്ട് പരിശുദ്ധ ബാവായിൽ നിന്ന് വൈദീക പട്ടമേറ്റ പുരോഹിതന്മാരെ ആദരിക്കലും, പരിശുദ്ധ ഗീവർഗീസ് ദ്വിതീയൻ സ്മാരക പഠനകേന്ദ്രത്തിന്റെ കൂദാശയും, ഗീവർഗീസ് ദ്വിതീയൻ ബാവായെക്കുറിച്ചുള്ള ഗ്രന്ഥപ്രകാശനവും, അനുസ്മരണ പ്രഭാഷണങ്ങളും, പ. ഗീവർഗീസ് ദ്വിതീയൻ ബാവാ ഫൗണ്ടേഷൻ രൂപീകരണവും, അവാർഡും അനുബന്ധ പരിപാടികളായി ക്രമീകരിച്ചിരിക്കുന്നു.**

അഭി. ഗീവർഗീസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്താ രക്ഷാധികാരിയായും, അഭി. പൗലോസ് മാർ പക്കോമിയോസ് പ്രസിഡന്റായും, ഫാ. ഡോ. റ്റി. ജെ. ജോഷ്വാ ജനറൽ കൺവീനറായും, ഫാ. ജോൺ ശങ്കരത്തിൽ, ഫാ. ജെയിംസ് മർക്കോസ് ജോ. കൺവീനേഴ്സായും പ്രവർത്തിക്കുന്നു. ചടങ്ങുകളുമായി ബന്ധപ്പെട്ട് വിവിധ കമ്മറ്റികൾ രൂപീകരിച്ച് വിപുലമായ പ്രവർത്തനങ്ങൾ വിഭാവനം ചെയ്തിട്ടുള്ളതായി ഭാരവാഹികൾ അറിയിച്ചു.

## വാർഷിക സമ്മേളനം

കൊല്ലം ഭദ്രാസന ഓർത്തഡോക്സ് ശുശ്രൂഷക സംഘത്തിന്റെ (AMOSS) വാർഷിക സമ്മേളനം 2012 ഫെബ്രുവരി മാസം 26-ാം തീയതി ഞായറാഴ്ച പടിഞ്ഞാറെ കല്ലട സെന്റ് മേരീസ് ഓർത്തഡോക്സ് വലിയ പള്ളിയിൽവച്ച് കൊല്ലം ഭദ്രാസനാധിപൻ അഭിവന്ദ്യ. സഖറിയാ മാർ അന്തോണിയോസ് മെത്രാപ്പോലീത്തായുടെയും പ്രമുഖരായ വൈദികരുടേയും നേതൃത്വത്തിൽ നടത്തപ്പെട്ടു. ഫാ. എം.ഒ. ജോൺ ക്ലാസ്സെടുത്തു.



ശുശ്രൂഷക സംഘം കൊല്ലം മെത്രാസന സെക്രട്ടറി പി. കെ. സജു. എറത്തുകുളക്കട മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് ഇടവകാംഗം.

## കൂദാശ നടത്തി

**തൃശൂർ:-** ചെമ്പുക്കാവ് സെന്റ് തോമസ് ഓർത്തഡോക്സ് പള്ളിയുടെ കൂദാശ ഫെബ്രുവരി 3,4 തീയതികളിൽ നടന്നു. അഭിവന്ദ്യരായ ഡോ. യാക്കൂബ് മാർ ഐറേനിയോസ് സഖറിയാസ് മാർ അന്തോനിയോസ്, ഡോ. യൂഹാനോൻ മാർ മിലിത്തിയോസ് എന്നീ മെത്രാപ്പോലീത്തമാർ നേതൃത്വം നൽകി. ശ്രീ. പി.സി. ചാക്കോ എം.പി., തേറമ്പിൽ രാമകൃഷ്ണൻ എം.എൽ.എ., മേയർ ഐ.പി. പോൾ, കൗൺസിലർ അന്നാ ജോൺ, വികാരി ഫാ. വറുഗീസ് എബ്രഹാം, ട്രസ്റ്റി കോശി പീറ്റർ എന്നിവർ പ്രസംഗിച്ചു.

## മാർഗ്ഗനിർദ്ദേശക ക്ലാസ്സ്

അഖില മലങ്കര പ്രാർത്ഥനായോഗത്തിന്റെ നേതൃത്വത്തിൽ 2012 ഫെബ്രുവരി 11 ശനി രാവിലെ 8.30 മുതൽ പരുമല സെമിനാരിയിൽ വെച്ച് പരീക്ഷാ മാർഗ്ഗനിർദ്ദേശക ക്ലാസ്സ് നടത്തപ്പെട്ടു. അഭിവന്ദ്യ പൗലോസ് മാർ പക്കോമിയോസ് മെത്രാപ്പോലീത്താ ഉത്ഘാടനം ചെയ്തു. അഭിവന്ദ്യ. ഡോ. തോമസ് മാർ അത്താനാസിയോസ് തിരുമേനി അദ്ധ്യക്ഷത വഹിച്ചു. പ്രശസ്ത വിദ്യാഭ്യാസ വിചക്ഷണൻ ശ്രീ. ബി.എസ്. വാരിയർ ക്ലാസ്സ് നയിച്ചു. പ്രാർത്ഥന യോഗം വൈസ് പ്രസിഡന്റ് റവ. ഫാ. ജോൺസൺ കല്ലിട്ടതിൽ, ജനറൽ സെക്രട്ടറി റവ. ഫാ. എബി ഫിലിപ്പ്, ഡോ. ഐസക് തോമസ് എന്നിവർ നേതൃത്വം നൽകി.

## യുവജനപ്രസ്ഥാനം ശില്പശാല

**കോട്ടയം:-** ഓർത്തഡോക്സ് ക്രൈസ്തവ യുവജന പ്രസ്ഥാനം 2012-2013 വർഷത്തെ മുഖ്യ ചിന്താവിഷയമായ "മാർത്തോമ്മാ പൈതൃക പഠനവും സാമൂഹ്യപ്രതിബദ്ധതയും" എന്ന വിഷയത്തെ ആസ്പദമാക്കി 2012 മാർച്ച് മാസം 12-ന് കോട്ടയം സോഫിയാ സെന്ററിൽ ശില്പശാല സംഘടിപ്പിക്കുന്നു. രാവിലെ 9.30 മുതൽ ആരംഭിക്കുന്ന സമ്മേളനത്തിൽ പ്രസിഡന്റ് അഭി. യൂഹാനോൻ മാർ പോളികാർപ്പോസ് അദ്ധ്യക്ഷത വഹിക്കും. സമ്മേളനത്തിന്റെ കോർഡിനേറ്റായി അഡ്വ. ജെയ്സി കരിങ്ങാട്ടിൽ പ്രവർത്തിക്കും.

**തീംസോംഗ്** : ഓർത്തഡോക്സ് ക്രൈസ്തവ യുവജനപ്രസ്ഥാനം "മാർത്തോമ്മാ പൈതൃകപഠനവും, സാമൂഹ്യപ്രതിബദ്ധതയും" എന്ന ചിന്താവിഷയത്തിന്മേൽ തീംസോംഗ് ക്ഷണിക്കുന്നു. 2012 മാർച്ച് മാസം 31-ാം തീയതിക്ക് മുമ്പായി അയച്ചു തരേണ്ടതാണ്.

മേൽവിലാസം
Fr. Stephen Varghese
General Secretary
Orthodox Christian Youth Movement
Old Seminary Road, Chungam, Kottayam-1



*കോട്ടയം മാർത്തോമ്മാ തിയോളജിക്കൽ സെമിനാരിയിൽവച്ച് നടന്ന റവ. ഫാ. വി. പി. തോമസ് മെമ്മോറിയൽ എവറോളിംഗ് ട്രോഫിയ്ക്കുവേണ്ടിയുള്ള ഇന്റർ സെമിനാരി വോളിബോൾ ടൂർണമെന്റിൽ തുടർച്ചയായി 3-ാം വർഷവും വിജയിച്ച ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരി ടീം പ്രിൻസിപ്പാൾ റവ. ഫാ. ഡോ. കെ.എം. ജോർജ്ജ്, വാർഡൻ വെരി റവ. ഫാ. യൂഹാനോൻ റമ്പാൻ, കോച്ച് ടെറിൻ അലക്സ് എന്നിവരോടൊപ്പം.*

## ചുറ്റുവട്ടം

ജോയി കുളനട




## മലങ്കരസഭ മാസിക



ലളിതമായ ജീവിതശൈലിയിൽ മധുരമായ വാക്കുകളിലൂടെ മലങ്കരസഭയുടെ മുഖക്കുറിപ്പിലൂടെ വായനക്കാരുടെ മനം കവർന്ന മലങ്കരസഭാ മാസിക പ്രസിഡന്റ് അഭി. സഖറിയാ മാർ അന്തോണിയോസ് വിരമിക്കുന്നു. സുന്നഹദോസ് നിശ്ചയപ്രകാരമുള്ള കാലാവധി പൂർത്തിയാക്കി അഭി. തിരുമേനി സേവനമേഖലയുടെ ഒരു ചക്രം പൂർത്തിയാക്കുമ്പോൾ മലങ്കരസഭാ മാസികയ്ക്ക് ഇത് ശുഭനിമിഷങ്ങളാണ്. വർണ്ണ വസന്തങ്ങളുടെ അക്ഷരക്കാലങ്ങളിലേക്ക് മലങ്കരസഭ പ്രവേശിക്കുമ്പോൾ അമരക്കാരനായി അഭി. തിരുമേനിയുണ്ടായിരുന്നു. മുഖക്കുറിപ്പിലൂടെ കുറിക്കു കൊള്ളുന്ന ചിന്തകൾ ലളിതമായി പങ്കുവച്ച തിരുമേനി പടിയിറങ്ങുകയാണ്. ദീർഘവീക്ഷണ ചാരുതയോടെ പ്രസിഡന്റ് സ്ഥാനം ധന്യമാക്കിയ അഭിവന്ദ്യ തിരുമനസ്സിന് മലങ്കരസഭയുടെ ഹൃദയം നിറഞ്ഞ നന്ദി. കൊല്ലം ഭദ്രാസനാധിപനായി സേവനമനുഷ്ഠിക്കുന്ന അഭി. പിതാവിന് അയുരാരോഗ്യ മംഗളങ്ങൾ.



മലങ്കരസഭാ മാസികയുടെ അമരക്കാരനായി ഡോ. സഖറിയാസ് മാർ അപ്രേം നിയമിതനായി. ചീഫ് എഡിറ്ററായി സേവനമനുഷ്ഠിച്ചുകൊണ്ടിരുന്ന അഭി. തിരുമേനിയെ കഴിഞ്ഞ സുന്നഹദോസാണ് പ്രസിഡന്റ് സ്ഥാനത്തേക്ക് നിർദ്ദേശിച്ചിരിക്കുന്നത്. അടൂർ കടമ്പനാട് ഭദ്രാസനാധിപനായിരിക്കുന്ന അഭി. തിരുമേനി പ. കാതോലിക്കാ ബാവായുടെ അസിസ്റ്റന്റായും, വൈദിക സെമിനാരി അധ്യാപകനായും സേവനമനുഷ്ഠിക്കുന്നുണ്ട്. മലങ്കരസഭയുടെ ചരിത്രത്തിൽ പുതുമകൾ കൂട്ടിച്ചേർത്ത ഒരു മുഖ്യ പത്രാധിപർ എന്ന സ്ഥാനം അഭി. തിരുമേനിക്ക് സ്വന്തമാണ്. അക്ഷരലോകത്തെ നവീനാശയങ്ങൾ സഭാ മാസികയിലും പ്രതിഫലിക്കണമെന്നാഗ്രഹിച്ച് പ്രവർത്തിച്ച അഭി. തിരുമേനി അദ്വൈത ദർശനങ്ങളിൽ അവഗാഹം നേടിയ ആളാണ്. പുതിയ സ്ഥാനലബ്ധിയിൽ മലങ്കരസഭാ മാസികയുടെ അഭിനന്ദനങ്ങൾ!



മലങ്കരസഭാ മാസികയുടെ ചീഫ് എഡിറ്ററായി പരിശുദ്ധ ബാവാ തിരുമേനി കല്പനയിലൂടെ നിയമിച്ച ഫാ. ജോൺ തോമസ് കരിങ്ങാട്ടിൽ. വൈദീക സെമിനാരി അധ്യാപകനായ അച്ചൻ ദൃശ്യമാധ്യമരംഗത്ത് ഗവേഷണ പഠനം നടത്തിക്കൊണ്ടിരിക്കുന്നു. മലങ്കരസഭാ മാസികയുടെ പത്രാധിപ സമിതിയംഗമായിരുന്ന അച്ചന്റെ ഈ സ്ഥാനലബ്ധിയിൽ മലങ്കരസഭാ മാസികയുടെ അഭിന്ദനങ്ങൾ!

# കുടുംബസംഗമം നടത്തി

## പിറവം തെരഞ്ഞെടുപ്പും ചർച്ചാവിഷയമായി

**ക**ണ്ടനാട് വെസ്റ്റ് ഭദ്രാസന ദിനാഘോഷം കടുംബ സംഗമമായി ഫെബ്രുവരി 11 ശനിയാഴ്ച മാർ ഔഗേൻ നഗറിൽ (പിറവം സെന്റ് ജോസഫ്സ് ഹയർ സെക്കന്ററി സ്കൂൾ) ആഘോഷിച്ചു.

ആയിരങ്ങൾ പങ്കെടുത്ത ഈ ആഘോഷത്തിന് മറ്റൊരു പ്രത്യേകത ഉണ്ടായിരുന്നു. പിറവം ഉപതെരഞ്ഞെടുപ്പിന്റെ പശ്ചാത്തലമായിരുന്നത്. മലങ്കര ഓർത്തഡോക്സ് സഭയെ ദ്രോഹിക്കുന്ന യാക്കോബായ വിഭാഗത്തിനും അവരെ സഹായിക്കുന്ന കേരള സർക്കാരിനുമുള്ള മുന്നറിയിപ്പും കൂടിയായിരുന്നു ഇത്. പാമ്പാക്കുടയിൽ നടന്ന കടുംബ സംഗമത്തിന്റെ ആവേശം ഉൾക്കൊണ്ട ഈ കടുംബ സംഗമത്തിലും നീതി നിഷേധത്തിനെതിരെയുള്ള പ്രതിഷേധം ശക്തമായിരുന്നു. ആസന്നമായിരിക്കുന്ന പിറവം ഉപതിരഞ്ഞെടുപ്പിലാണ് എല്ലാവരുടേയും ശ്രദ്ധ. സഭാവഴക്കിന്റെ ഏറ്റവും തീവ്രത അനുഭവിക്കുന്ന സഭാംഗങ്ങൾ ഭൂരിപക്ഷവും നിവസിക്കുന്നതും ഈ നിയമസഭ മണ്ഡലാതിർത്തി യിലായതിനാൽ സഭാംഗങ്ങളുടെ അഭിപ്രായവും പ്രാധാന്യം അർഹിക്കുന്നുണ്ട്.

ഉറപ്പില്ലാത്ത ഈ ഗവൺമന്റിനെ, തങ്ങളുടെ വരുതിക്കു നിർത്തുവാൻ യാക്കോബായ വിഭാഗത്തിലെ എം. എൽ. എ മാർ ശ്രമിക്കുമ്പോൾ, ഭരണ ഘടനപ്രകാരം സത്യ പ്രതിജ്ഞ ചെയ്ത് അധികാരത്തിലേറിയ സർക്കാർ തങ്ങളുടെ കടമ മറന്നുകൊണ്ട് ഒരു വിഭാഗത്തിന്റെ പാർശ്വവർത്തികളായി ന്യായത്തെ മറിച്ചു കളയുന്ന ദയനീയമായ അവസ്ഥയാണിവിടെ സംജാതമായിരിക്കുന്നത്. ഇതു കേവലം കോലഞ്ചേരി പള്ളിയിൽ കോടതി വിധി നടപ്പിലാക്കുന്നില്ല എന്നതിനേക്കാളുപരി, രാജ്യത്തെ ധാർമികതയുടെയും പ്രശ്നമാണ്. സത്യവും നീതിയും നടപ്പിലാക്കേണ്ടവർ അവ നിഷേധിക്കുകയും അനീതിക്ക് കൂട്ടു നിൽക്കുകയും ചെയ്യുമ്പോൾ, ഭരണകർത്താക്കൾ തന്നെ രാജ്യത്തെ അരാജകത്വത്തിലേക്ക് നയിക്കുകയാണ്. ഈ പശ്ചാത്തലത്തിലാണ് പിറവം ഉപതെരഞ്ഞെടുപ്പ് നടക്കുന്നത്.

മന്ത്രിയുടെ മരണാനന്തര ചടങ്ങുകൾ കഴിയുന്നതിനു മുമ്പേ പകരക്കാരൻ മന്ത്രി തങ്ങളുടെ ആളായിരിക്കണമെന്ന പ്രസ്താവനയോടെ രംഗപ്രവേശനം നടത്തിയ യാക്കോബായ നേതൃത്വം ഈ ഉപതിരഞ്ഞെടുപ്പിനെ മലീമസമാക്കിയിരിക്കുകയാണ്. ഇപ്പോൾ അവരുടെ യുവജന സംഘടനയും രംഗത്തെത്തിയിരിക്കുന്നത് ഇതിനോട് ചേർന്ന പരസ്യ പ്രസ്താവനയുമായിട്ടാണ് - യാക്കോബായക്കാരനായ സ്ഥാനാർത്ഥി തോൽക്കുവാൻ തങ്ങൾ അനുവദിക്കുകയില്ല. മലങ്കര സഭയിലെ ഒരു പള്ളിയിലും നീതിയും ന്യായവും നടപ്പിലാക്കുവാൻ തങ്ങൾ അനുവദിക്കുകയില്ലന്നു പ്രഖ്യാപിച്ച് കലാപം അഴിച്ചുവിടുന്നവരുടെ ശബ്ദമാണിതെന്നോർക്കണം. ഈ യാക്കോബായക്കാരൻ സ്ഥാനാർത്ഥിയെ വിജയിപ്പിക്കേണ്ട ഉത്തരവാദിത്തം ഓർത്തഡോക്സ് സഭയ്ക്കുണ്ടോ എന്നു ചിന്തിക്കേണ്ടിയിരിക്കുന്നു. ചില കാര്യങ്ങൾ പങ്കുവയ്ക്കുന്നു.

1. ഇദ്ദേഹം ജയിച്ചു വന്നാൽ മുൻപറഞ്ഞ എം. എൽ. എ മാരുടെ കൂടെ ചേർന്ന് ഈ പൗരാണിക സഭയെ ദ്രോഹിക്കുകയല്ലേ ഉള്ളൂ?

2. യാക്കോബായക്കാരനെ അധികാര സ്ഥാനത്ത് എത്തിക്കുന്നതു വഴി ആ വിഭാഗത്തെ ശക്തമാക്കുകയല്ലേ? വടി കൊടുത്ത് അടി വാങ്ങണമോ?

3. വിജയിച്ചാൽ അദ്ദേഹം മന്ത്രിയാകുമെന്ന് പറയുന്നു, അങ്ങിനെയെങ്കിൽ മലങ്കര സഭയോട് അനീതികാണിക്കുവാൻ ഒരു മന്ത്രിയേയും കൂടി നാം തന്നെ സൃഷ്ടിക്കുകയല്ലേ?

4. ആലുവ ഗ്രേറ്റ് മാർച്ചിലൂടെയും തുടർന്നും നമ്മെ ദ്രോഹിച്ചുകൊണ്ടിരിക്കുന്ന യു. ഡി. എഫ് കൺവീനറിനെ പിന്തുണയ്ക്കുന്നതല്ലേ ഇത്?

5. മലങ്കര വർഗീസ് കേസിലെ യഥാർത്ഥ പ്രതിയെ സംരക്ഷിക്കുന്ന യാക്കോബായ രാഷ്ട്രീയ നേതാക്കൾക്ക് പിന്തുണ നൽകുന്നത് ശരിയാണോ? അനീതിക്ക് കൂട്ട് നിൽക്കുകയല്ലേ ഇതിലൂടെ?

6. ഓർത്തഡോക്സ് സഭയ്ക്ക് അനുകൂലമായി ലഭിയ്ക്കുന്ന കോടതി വിധികൾ നടപ്പിലാക്കാത്ത അനീതിയുടെ സർക്കാരിനെ പിന്തുണയ്ക്കുന്നത് സ്വയം ശവക്കുഴി തോണ്ടുന്നതല്ലേ?

7. ഈ മണ്ഡലത്തിൽ ഉൾപ്പെടുന്ന മലങ്കര സഭയുടെ പള്ളികളിൽ കലാപമുണ്ടാക്കുന്ന വിഘടിത സമൂഹത്തെ സഹായിക്കുന്ന സർക്കാരിനെ സഹായിക്കുന്നത് അക്രമികളെ സഹായിക്കുന്നതിനു തുല്യമല്ലേ?

8. തങ്ങൾക്ക് യാതൊരു അവകാശവുമില്ലാത്ത തൃക്കുന്നത്ത് സെമിനാരിയിൽ "പത്തു മിനിറ്റ് സമയം കുർബാന പ്രഹസനം നടത്തി വിശുദ്ധ കുർബാനയെ അവഹേളിക്കുവാൻ വിഘടിതർക്ക് അവസരം നൽകിയ ഈ സർക്കാരിനെ നിലനിർത്തുന്നത് നാടിനു തന്നെ അപമാനമല്ലേ?

9. കോലഞ്ചേരിയിൽ പരിശുദ്ധ കാതോലിക്ക ബാവ തിരുമനസ്സ് അനുഭവിച്ച കഷ്ടതയ്ക്കും ഒഴുക്കിയ കണ്ണുനീരിനും വിലയില്ലേ?

ഫാ. ജോസ് തോമസ് പൂവത്തുങ്കൽ



# സ്നേഹത്തിന്റെ ഭാഷ അവലംബിക്കണം

## - പരിശുദ്ധ കാതോലിക്കാ ബാവാ

ഭൗതീക മികവിനേക്കാൾ സ്നേഹത്തിന്റെ ഭാഷ അവലംബിക്കുന്ന ശൈലിയാണ് ആത്മീയ പ്രവർത്തകർക്ക് അഭികാമ്യമെന്ന് മലങ്കര ഓർത്തഡോക്സ് സഭാ പരമാദ്ധ്യക്ഷൻ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ. ദേവലോകം കാതോലിക്കേറ്റ് അരമന ഹാളിൽ ചേർന്ന എപ്പിസ്ക്കോപ്പൽ സുന്നഹദോസിൽ അദ്ധ്യക്ഷത വഹിച്ച് സംസാരിക്കുകയായിരുന്നു അദ്ദേഹം. വലിയ നോമ്പിന്റെ ആരംഭദിനം പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ വലിയ ബാവായുടെ മുഖ്യ കാർമ്മീകത്വത്തിൽ നടന്ന ശുബ്ക്കോനോ ശുശ്രൂഷ (നിരപ്പിന്റെ ശുശ്രൂഷ)യോടെയാണ് സുന്നഹദോസ് ആരംഭിച്ചത്. സഭാരത്നം ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ്, ഡൽഹി ഭദ്രാസനാധിപനായിരുന്ന ഇയ്യോബ് മാർ ഫീലക്സിനോസ്, ഡോ. സുകുമാർ അഴീക്കോട് എന്നിവരുടെ നിര്യാണത്തിൽ യോഗം അനുശോചിച്ചു. സുന്നഹദോസ് സെക്രട്ടറി ഡോ. മാത്യൂസ് മാർ സേവേറിയോസ് റിപ്പോർട്ട് അവതരിപ്പിച്ചു. കർദ്ദിനാൾ സ്ഥാനത്തേക്ക് ഉയർത്തപ്പെട്ട മേജർ ആർച്ച് ബിഷപ്പ് മാർ ജോർജ്ജ് ആലഞ്ചേരിയെ അനുമോദിച്ചു. യൂഹാനോൻ മാർ മിലിത്തോസ്, കുറിയാക്കോസ് മാർ ക്ലീമ്മീസ്, ഡോ. തോമസ് മാർ അത്താനാസ്യോസ് എന്നിവർ ധ്യാനം നയിച്ചു. ഫാ. ഡോ. കെ. എം. ജോർജ്ജ്, ഫാ. ഡോ. ബിജേഷ് ഫിലിപ്പ്, വന്ദ്യ യൂഹാനോൻ റമ്പാൻ, ഫാ. എബ്രഹാം തോമസ് എന്നിവർ യഥാക്രമം കോട്ടയം വൈദിക സെമിനാരി, നാഗ്പൂർ സെമിനാരി, പരുമല സെമിനാരി, എക്യുമെനിക്കൽ റിലേഷൻസ് കമ്മറ്റി എന്നിവയുടെ റിപ്പോർട്ട് അവതരിപ്പിച്ചു. മലങ്കര സഭയുടെ 1960-ാം വാർഷികം, മലങ്കരയിൽ കാതോലിക്കേറ്റ് സ്ഥാപിച്ചതിന്റെ ശതാബ്ദി എന്നിവ സംബന്ധിച്ച ആഘോഷങ്ങളുടെ സമാപനം 2012 നവമ്പർ 25-ന് നടത്തുന്നതിന് തീരുമാനിച്ചു.

## സഭയിലെ വിവിധ പ്രസ്ഥാനങ്ങളും ചുമതലക്കാരും

**തോമസ് മാർ അത്താനാസിയോസ്** (എം.ഒ.സി പബ്ലിക്കേഷൻസ്, ആർദ്ര, ദൃശ്യമാധ്യമ സമിതി, വർക്കിംഗ് കമ്മറ്റി അംഗം), **ഗീവർഗീസ് മാർ ഈവാനിയോസ്** (വൈദിക സംഘം, ബസ്ക്യോമോ അസ്സോസിയേഷൻ), **ഡോ. മാത്യൂസ് മാർ സേവേറിയോസ്** (സുന്നഹദോസ് സെക്രട്ടറി), **ഡോ. തോമസ് മാർ അത്താനാസിയോസ്** (എം. ഒ. സി കോളേജസ്, എച്ച്. ആർ. എം), **ഡോ. ഗീവർഗീസ് മാർ കൂറിലോസ്** (എം. ജി. ഒ. സി. എസ്. എം, മിഷ്യൻ ബോർഡ്-ബാഹ്യ കേരളം), **പൗലോസ് മാർ പക്കോമിയോസ്** (പ്രാർത്ഥനാ യോഗം), **ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ്** (മിഷൻ ബോർഡ്, ഫിനാൻസ് കമ്മറ്റി പ്രസിഡണ്ട്), **ഡോ. യാക്കൂബ് മാർ ഐറേനിയോസ്** (സണ്ടേ സ്ക്കൂൾ, സ്ലീബാ ദാസ സമൂഹം, മലങ്കര സഭാ പത്രിക), **യൂഹാനോൻ മാർ പോളിക്കാർപ്പോസ്** (യുവജനപ്രസ്ഥാനം), **മാത്യൂസ് മാർ തേവോദോസിയോസ്** (കാതോലിക്കേറ്റ് & എം. ഡി. സ്ക്കൂൾ), **ഡോ. ജോഷ്വാ മാർ നിക്കോദിമോസ്** (ബാലസമാജം), **ഡോ. യൂഹാനോൻ മാർ തേവോദോറോസ്** (മർത്തമറിയം വനിതാ സമാജം), **യാക്കോബ് മാർ ഏലിയാസ്** (മദ്യവർജ്ജനം), **ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ്** (എക്യുമെനിക്കൽ റിലേഷൻസ്), **ഡോ. സഖറിയാസ് മാർ അപ്രേം** (മലങ്കര സഭാ മാസിക), **ഡോ. മാത്യൂസ് മാർ തിമോത്തിയോസ്** (ശുശ്രൂഷക സംഘം), **ഡോ. യൂഹാനോൻ മാർ ദീയസ്ക്കോറോസ്** (ദിവ്യബോധനം).

## പിറവം വലിയ പള്ളി കത്തീഡ്രലായി

മലങ്കര ഓർത്തഡോക്സ് സഭാ കണ്ടനാട് ഈസ്റ്റ് ഭദ്രാസനത്തിലെ പിറവം സെന്റ് മേരീസ് ഓർത്തഡോക്സ് സിറിയൻ വലിയ പള്ളിയെ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ അദ്ധ്യക്ഷതയിൽ ദേവലോകം കാതോലിക്കേറ്റ് അരമനയിൽ ചേർന്ന എപ്പിസ്ക്കോപ്പൽ സുന്നഹദോസ് സെന്റ് മേരീസ് ഓർത്തഡോക്സ് കത്തീഡ്രൽ ചർച്ച് ആയി ഉയർത്തി.

## ഓർത്തഡോക്സ് സഭകൾ സഹകരണം വർദ്ധിപ്പിക്കണം

ഓറിയന്റൽ ഓർത്തഡോക്സ് സഭകളുടെ ഒരു സംയുക്ത സമിതി രൂപീകരിക്കുന്നതിനായുള്ള എത്യോപ്യൻ ഓർത്തഡോക്സ് സഭയുടെ അദ്ധ്യക്ഷൻ പരിശുദ്ധ അബ്ബാ പൗലോസ് ഒന്നാമൻ പാത്രിയർക്കീസിന്റെ നിർദ്ദേശം മലങ്കര ഓർത്തഡോക്സ് സഭാ പരമാദ്ധ്യക്ഷൻ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ അദ്ധ്യക്ഷതയിൽ ദേവലോകം കാതോലിക്കേറ്റ് അരമന ഹാളിൽ ചേർന്ന എപ്പിസ്ക്കോപ്പൽ സുന്നഹദോസ് യോഗം അംഗീകരിച്ചു. സമിതിയിലേക്ക് ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ്, ഡോ. യൂഹാനോൻ മാർ ദിമെത്രിയോസ്, ഫാ. എബ്രഹാം തോമസ് എന്നിവരെ നിയോഗിച്ചു. ഗീവർഗ്ഗീസ് മാർ ഈവാനിയോസ് ധ്യാനം നയിച്ചു. കോട്ടയം വൈദിക സെമിനാരി പ്രിൻസിപ്പാൾ ഫാ. ഡോ. കെ. എം. ജോർജ്ജ് വിരമിക്കുന്ന ഒഴിവിൽ വൈസ് പ്രിൻസിപ്പാൾ ഫാ. ഡോ. ജേക്കബ് കുര്യനെ പ്രിൻസിപ്പാൾ ആയി നിയമിക്കുന്നതിന് തീരുമാനമായി.

## റേഡിയോ സംപ്രേഷണം ആരംഭിച്ചു

പരി. നോമ്പിലെ ധ്യാനചിന്തകളും യാമപ്രാർത്ഥനകളും തിരുവചനപഠനവുമായി ഇൻഡ്യൻ ഓർത്തഡോക്സ് റേഡിയോ സംപ്രേക്ഷണം ആരംഭിച്ചു. ഇൻഡ്യൻ ഓർത്തഡോക്സ് റേഡിയോയുടെ പ്രോഗ്രാം ഡയറക്ടർ ആയി സാം തോമസ് ഷാർജ പ്രവർത്തിക്കുന്നു. നാഗ്പൂർ സെമിനാരി മുൻ പ്രിൻസിപ്പാളും കോട്ടയം വൈദിക സെമിനാരി അദ്ധ്യാപകനുമായ ഫാ. ഡോ. റെജി മാത്യൂസ് നോമ്പിലെ ആദ്യ 10 ദിവസങ്ങളിൽ ധ്യാനചിന്തകൾ പങ്കുവയ്ക്കുന്നു. തുടർന്നുള്ള ദിവസങ്ങളിൽ പ്രാർത്ഥന യോഗം കേന്ദ്ര ജനറൽ സെക്രട്ടറി ഫാ. എബി ഫിലിപ്പ്, യുവജനപ്രസ്ഥാനം കേന്ദ്ര ജനറൽ സെക്രട്ടറി ഫാ. സ്റ്റീഫൻ വർഗീസ് എന്നിവർ തിരുവചന പഠനങ്ങൾക്കു നേതൃത്വം നൽകുന്നു.

email : info @ indianorthodox netwok.com
website : www.Indianorthodox nation.com

SUNDAY SCHOOL
NEWS



# ഫാ. ഡോ. ഒ. തോമസ്

(ഡയറക്ടർ ജനറൽ)

## ആദരാഞ്ജലികൾ

അഭിവന്ദ്യ ഒസ്താത്തിയോസ് തിരുമേനിയെപ്പോലെ കുട്ടികളെ ഇത്രയും അധികം സ്നേഹിച്ച മറ്റൊരു പിതാവ് സമകാലീന ലോകത്തുണ്ടാവുമെന്ന് തോന്നുന്നില്ല. ബോധനം ആ പിതാവിന് പ്രിയങ്കരമായിരുന്നു. അതും കുട്ടികൾക്ക് നൽകുന്നതിൽ വേദപുസ്തകത്തിലെ ഒരു വാക്യം പഠിപ്പിക്കാതെയും ഒരു മിഠായി കൊടുക്കാതെയും, ഒരു വാക്കു പ്രാർത്ഥിക്കാതെയും അദ്ദേഹം കുട്ടികളെ മടക്കി അയക്കുമായിരുന്നില്ല. ഒരിക്കലെങ്കിലും അദ്ദേഹത്തെ കണ്ടുമുട്ടിയ കുഞ്ഞുങ്ങളുടെ ഹൃദയത്തിൽ 'തിരുമേനി' അദ്ദേഹം എന്നും ജീവിക്കും. ഇടവകകളിൽ പ്രസംഗിക്കുമ്പോൾ കുഞ്ഞുങ്ങളോട് ഒരു വാക്കു പറഞ്ഞിട്ടേ മുഖ്യവിഷയങ്ങളിലേക്കു കടക്കുമായിരുന്നുള്ളൂ. മറ്റനേകം കാര്യങ്ങളിലെന്നപോലെ ഇവിടെയും തിരുമേനി ഏവർക്കും ഒരു മാതൃകയായിരുന്നു. അദ്ദേഹത്തിന്റെ ദീപ്തമായ സ്മരണയുടെ മുൻപിൽ ആദരാഞ്ജലികൾ.

## വാർഷിക പരീക്ഷകൾ

റിസൽറ്റ് ഈ വർഷം കുറച്ചുകൂടി നേരത്തെ പ്രസിദ്ധീകരിക്കാൻ സാധിച്ചു. ഈ വർഷം 10, 12 ക്ലാസ്സുകളിൽ കൂടുതൽ വിദ്യാർത്ഥികൾ പരീക്ഷയെഴുതി എന്നതു നല്ല കാര്യമാണ്. പരീക്ഷാജോലികൾ സ്തുത്യർഹമായി നിർവഹിച്ച എല്ലാവർക്കും നന്ദി. എപ്പോഴും മൂല്യനിർണ്ണയം കുറ്റമറ്റതാക്കാൻ ശ്രമിക്കുന്നുണ്ട്. എന്നാലും മാനുഷികമായ പിഴവുകൾ പറ്റിയാൽ അതിനെ ദുർവ്യാഖ്യാനം ചെയ്യരുത് എന്നും ഓർമ്മിപ്പിക്കട്ടെ... റീവാല്യുവേഷൻ ആവശ്യമെന്നുതോന്നുന്നവർ ഒരു പേപ്പറിന് 50 രൂപാ ക്രമത്തിൽ ഫീസ് അടച്ച് മാർച്ച് 31 -നകം അപേക്ഷിക്കാവുന്നതാണ്.

## സിലബസ് പരിഷ്ക്കരണ

യാതൊരു പ്രതിഫലവും പറ്റാതെയാണ് സിലബസ് പരിഷ്ക്കരിക്കുന്ന കമ്മിറ്റിയംഗങ്ങൾ പ്രവർത്തിക്കുന്നത്. മറ്റ് ഉത്തരവാദിത്വപ്പെട്ട ജോലികൾക്കിടയിലും പ്രസ്ഥാനത്തോടുള്ള സമർപ്പണത്തിന്റെ ഫലമാണ് അവർ ഏറ്റെടുത്തിരിക്കുന്ന ഈ ഭാരിച്ച ചുമതല. സ്ക്കൂൾ വർഷം ആരംഭിക്കുന്നതിനു മുൻപുതന്നെ പുസ്തകങ്ങൾ പുറത്തു വരണമെന്ന് ആഗ്രഹിച്ച് കാര്യങ്ങൾ ക്രമീകരിച്ചതാണ്.

## ഒ.വി.ബി.എസ്.

ഏപ്രിൽ 8 നാണല്ലോ ഈസ്റ്റർ. അതു കഴിഞ്ഞ് വരുന്ന ആഴ്ചകളിൽ ഒ.വി.ബി.എസ്. നടത്തുന്നവിധം ഇപ്പോഴെ കാര്യങ്ങൾ ക്രമീകരിക്കുക. അതിന്റെയും പാട്ടുകൾ അടങ്ങുന്ന സി.ഡി., പുസ്തകം, ധ്യാനപുസ്തകം തുടങ്ങിയവ എല്ലാം ദ്രുതഗതിയിൽ തയ്യാറാക്കി വരുന്നു. മാർച്ച് 15-ന് അവയെല്ലാം ലഭ്യമാണ്.

## വലിയനോമ്പ്

ഒരിക്കൽക്കൂടി നമ്മുടെ കർത്താവിന്റെ ഉയിർപ്പ് പെരുന്നാളിലേക്കു നമ്മെ ചിന്തിപ്പിക്കുന്ന വലിയനോമ്പിൽക്കൂടി കടന്നു പോവുകയാണല്ലോ. പ്രായമായ കുട്ടികൾ കുമ്പസ്സാരിക്കുവാൻ സൺഡേസ്ക്കൂളിൽ തന്നെ പരിശീലിപ്പിക്കണം. നോമ്പും, ഉപവാസവും നാമെല്ലാവരും നന്നായി ആചരിക്കണം. പാപത്തിനു മരണവും, നന്മയുടെ ഉയിർപ്പും നമുക്ക് അനുഭവവേദ്യമാകട്ടെ എന്നു പ്രാർത്ഥിക്കുന്നു. ■

# ചരിത്രക്കുറിപ്പുകളുമായി പടിയിറങ്ങുന്ന അസ്സോസിയേഷൻ

- ഈ അസ്സോസിയേഷന് സമാനതകളില്ലാത്ത ചരിത്രം
- 14 മെത്രാന്മാരെ തെരഞ്ഞെടുത്തു
- നിയുക്ത ബാവായുടെ തെരഞ്ഞെടുപ്പിൽ പങ്കാളികളായി

കാലാവധി പൂർത്തിയാക്കുന്ന ഈ മലങ്കര സുറിയാനി ക്രിസ്ത്യാനി അസ്സോസിയേഷൻ ചരിത്രക്കുറിപ്പുകളുമായാണ് കാലപരിധി അവസാനിപ്പിക്കുന്നത്. ലോകത്തെ ഏറ്റവും വലിയ ജനപ്രതിനിധി സഭ എന്ന് വിശേഷിപ്പിക്കാവുന്ന മലങ്കര സുറിയാനി ക്രിസ്ത്യാനി അസ്സോസിയേഷൻ അതിന്റെ ചരിത്രത്തിൽ സുവർണ്ണമുദ്രകൾ ചാർത്തിയിട്ടുള്ള പ്രസ്ഥാനമാണ്. ആദിമകാലം മുതൽ പരിശുദ്ധ പിതാക്കന്മാരുടെ അനുഗ്രഹീതമായ നിഷ്കർഷകളിലൂടെ അതിന്റെ വിശുദ്ധിക്ക് കോട്ടം തട്ടാത്ത സ്വഭാവമാണ് പ്രകടിപ്പിച്ചിട്ടുള്ളത് ഇടവകകളിലെ തെരഞ്ഞെടുക്കപ്പെടുന്ന പ്രതിപുരുഷന്മാർ പ്രാർത്ഥനയോടും ഉത്തരവാദിത്തബോധത്തോടും സഭാചരിത്രത്തിൽ ഇടപെട്ടിട്ടുണ്ട്.

ഇക്കഴിഞ്ഞ അസ്സോസിയേഷൻ അംഗങ്ങളും (2007-2012) ചരിത്രത്തിൽ ഇടംനേടിയ ആളുകൾ തന്നെയാണ്. പരിശുദ്ധ സഭയിലേക്ക് രണ്ട് പ്രാവശ്യമായി പതിനാല് മേല്പട്ടക്കാരെ തെരഞ്ഞെടുത്തു എന്നതും ഒരു നിയുക്ത ബാവായെ അംഗീകരിച്ചുവെന്നതും ഈ അസ്സോസിയേഷന്റെ സ്വന്തം ചരിത്രം.

മാർച്ച് 7-ന് സമ്മേളിക്കുന്ന പുതിയ അസ്സോസിയേഷൻ പ്രതിനിധികൾക്ക് തുടക്കത്തിൽത്തന്നെ ഉത്തരവാദിത്വങ്ങൾ ഏറെയുണ്ട്. സഭയുടെ ശതാബ്ധി വർഷങ്ങളിൽ ഭാരതത്തിന്റെ തനിമയും സഭയുടെ വിശ്വാസവും സമൂഹത്തിന്റെ സംസ്കൃതികളും സമന്വയിപ്പിച്ചുകൊണ്ട് നിലയുറപ്പിക്കേണ്ട കാലം. ക്രിസ്തുവിന്റെ സുവിശേഷങ്ങളും ഭാരതത്തിന്റെ അപ്പോസ്തോലനായ മാർത്തോമ്മാ ശ്ലീഹായുടെ കാല്പാദങ്ങളും ഹൃദയത്തിൽ വഹിച്ചുകൊണ്ട് ഭാരത ക്രൈസ്തവ സഭയായി മലങ്കരസഭ മുൻഗമിക്കേണ്ട കാലം. എല്ലാ അസ്സോസിയേഷൻ പ്രതിനിധികളെയും കർത്തവ്യബോധത്തിലേക്ക് സ്വാഗതം ചെയ്യുന്നു.

## മാത്യൂസ് ദ്വിതീയൻ ബ്ലോക്ക് കൂദാശ ചെയ്തു

ദേവലോകം:- സഭയുടെ ആസ്ഥാനമായ ദേവലോകത്ത് പുതുതായി പണികഴിപ്പിക്കുന്ന സെൻട്രൽ സെക്രട്ടറിയേറ്റിന്റെ മാത്യൂസ് ദ്വിതീയൻ ബ്ലോക്ക് കൂദാശ ചെയ്തു. പരിശുദ്ധ ബസ്സേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ ബാവായാണ് കൂദാശാകർമ്മം നിർവ്വഹിച്ചത്. കൂദാശാകർമ്മത്തിൽ പരിശുദ്ധ ബാവായോടൊപ്പം എപ്പിസ്ക്കോപ്പൽ സുന്നഹദോസ് സെക്രട്ടറി ഡോ. മാത്യൂസ് മാർ സേവേറിയോസ്, ഏബ്രഹാം മാർ എപ്പിഫാനിയോസ്, ഡോ. സഖറിയാസ് മാർ അപ്രേം എന്നീ മെത്രാപ്പോലീത്തന്മാരും പങ്കുചേർന്നു. ദേവലോകം അരമന മാനേജർ ഫാ. എം. കെ. കുര്യൻ, അസ്സോസിയേഷൻ സെക്രട്ടറി ഡോ. ജോർജ് ജോസഫ്, മാനേജംഗ് കമ്മറ്റി അംഗങ്ങൾ, സഭയുടെ വിവിധ പ്രസ്ഥാനങ്ങളിലായി ദേവലോകം അരമനയിൽ സേവനം ചെയ്യുന്നവർ കൂദാശാ കർമ്മത്തിൽ പങ്കെടുത്തു.

ദേവലോകം സെൻട്രൽ സെക്രട്ടറിയേറ്റ് പണി പൂർത്തിയാകുന്ന മുറയ്ക്ക് സഭയുടെ അദ്ധ്യാത്മിക-ഭരണനിർവ്വഹണ സിരാകേന്ദ്രമായിട്ടാണ് ഇത് രൂപകൽപന ചെയ്തിരിക്കുന്നത്.

## റാങ്ക് നേടി



തിരുനെൽവേലി എം.എസ്. യൂണിവേഴ്സിറ്റിയിൽ നിന്നും എം.എസ്. ബോട്ടണിയിൽ റാങ്ക് നേടിയ ബിന്ദു അന്നാമ്മ കോശി. കുലശേഖരം സെന്റ് തോമസ് ഓർത്തഡോക്സ് പള്ളി വികാരി ഫാ. ജോസഫ് ചാക്കോയുടെ ഭാര്യ.

## സമ്മാനാർഹർ



മർത്തമറിയം സമാജം, അഖില മലങ്കര പ്രസംഗ മത്സരത്തിൽ ശ്രീമതി അന്നക്കുട്ടി ഏബ്രഹാം (സൂപ്പർ സീനിയർ വിഭാഗം) രണ്ടാം സ്ഥാനം കരസ്ഥമാക്കി. കല്ലുങ്കത്ര മണലേൽ സെന്റ് ജോർജ് പള്ളി ഇടവകാംഗമായ അയ്മനം നടുവിലേക്കരയിൽ ശ്രീ. എൻ. പി. ഏബ്രഹാമിന്റെ പത്നിയാണ്.

## റാങ്ക് കരസ്ഥമാക്കി



കേരള സർവ്വകലാശാല എം. എ. പബ്ലിക് അഡ്മിനിസ്ട്രേഷൻ പരീക്ഷയിൽ രണ്ടാം റാങ്ക് നേടിയ അഞ്ചൽ സെന്റ് ജോൺസ് കോളേജിലെ ഡെന്നി ഡാനിയേൽ. കൊട്ടാരക്കര-പുനലൂർ ഭദ്രാസനത്തിൽ ഉമ്മന്നൂർ മാർ ശെമവൂൻ ദെസ്തുനി ഓർത്തഡോക്സ് ഇടവകാംഗവും അമ്പലക്കര ഇലിപ്പമൂട്ടിൽ വി.സി. ഡാനിയേലിന്റേയും ജി. മേരിക്കുട്ടിയുടെയും മകനുമാണ്.

## തെരഞ്ഞെടുത്തു



L.I.C. സൗത്ത്സോൺ ഉപദേശക സമിതി അംഗമായി സൗത്ത് പാമ്പാടി സെന്റ് തോമസ് ഇടവകാംഗവും, എം.ജി.ഒ.സി.എസ്.എം. ആക്ടിംഗ് ട്രഷററുമായ ഡോ. ഐസക്ക് പാമ്പാടിയെ അഡ്വൈസറി ബോർഡ് അംഗമായി ഗവൺമെന്റ് നോമിനേറ്റ് ചെയ്തു.

## വൈദിക സെമിനാരി

### വിരമിച്ചു



ദീർഘകാലം വൈദിക സെമിനാരി പ്രിൻസിപ്പാളായിരുന്ന ഫാ. ഡോ. കെ. എം. ജോർജ് വിരമിച്ചു. സഭയിലെ സമുന്നതനായ വേദശാസ്ത്രജ്ഞനായ അച്ചൻ അഖില ലോക സഭാ സമിതിയുടെ വിവിധ സ്ഥാനങ്ങളെ ഉത്തരവാദിത്വത്തോടെ അലങ്കരിച്ചിട്ടുണ്ട്. വിവിധ അന്തർദ്ദേശീയ സമ്മേളനങ്ങളിൽ ഓർത്തഡോക്സ് സഭയെ പ്രതിനിധാനം ചെയ്തിട്ടുള്ള പൗരസ്ത്യ ദൈവശാസ്ത്രത്തിന്റെ വക്താവായ ബഹു. അച്ചൻ നിരവധി ഗ്രന്ഥങ്ങളുടെ കർത്താവുകൂടിയാണ് ഇംഗ്ലീഷും, ഫ്രഞ്ചും നന്നായി കൈകാര്യം ചെയ്തിരുന്ന ബഹു. അച്ചൻ സഭയിലെ നിരവധി പ്രസിദ്ധീകരണങ്ങളുടെ ചുമതലയും വഹിച്ചിട്ടുണ്ട്. മലങ്കരസഭാ മാസിക യുടെ പത്രാധിപസമിതിയംഗമായിരുന്നു. കോട്ടയം വടക്കൻമണ്ണൂർ ഇടവകയിൽ പുറകുളത്ത് കുടുംബാംഗം.

### നിയമിതനായി



വൈദിക സെമിനാരിയുടെ പുതിയ പ്രിൻസിപ്പാൾ ഫാ. ഡോ. ജേക്കബ് കുര്യൻ ചുമതലയേറ്റു. സെമിനാരി വൈസ് പ്രിൻസിപ്പാളായി സേവനമനുഷ്ഠിച്ചു വരികയായിരുന്നു. ഭാരതീയ ദർശനങ്ങളിൽ ആഴമായ പഠനം നടത്തിയിട്ടുള്ള ബഹുമാനപ്പെട്ട അച്ചൻ ചിന്തകനും വാഗ്മിയുമാണ്. സഭൈക്യ വേദികളിലും അന്തർദേശീയ സമ്മേളനങ്ങളിലും മലങ്കരസഭയെ പ്രതിനിധാനം ചെയ്തിട്ടുണ്ട്. നിരവധി ഗ്രന്ഥങ്ങളുടെ കർത്താവാണ്. ദീർഘ കാലം മലങ്കരസഭാ മാസികയുടെ മുഖ്യ പത്രാധിപരും ഇപ്പോൾ പത്രാധിപ സമിതിയംഗവുമായിരിക്കുന്ന ബഹു. അച്ചന്റെ സ്ഥാനലബ്ധിയിൽ മലങ്കര സഭയ്ക്ക് ഇത് സന്തോഷത്തിന്റെ നിമിഷങ്ങൾക്കൂടിയാണ്. നെടുമാവ് സെന്റ് പീറ്റേഴ്സ് & സെന്റ് പോൾസ് ഇടവകാംഗം.

## ശിലാസ്ഥാപനം




തിരുവിതാംകോട് അന്താരാഷ്ട്ര മാർത്തോമ്മൻ തീർത്ഥാടന കേന്ദ്രത്തോടനുബന്ധിച്ചു നിർമ്മിക്കുന്ന കാതോലിക്കേറ്റ് ശതാബ്ധി സ്മാരക മാർത്തോമ്മൻ ധ്യാനകേന്ദ്ര ശിലാസ്ഥാപനകർമ്മം പ. ബാവാ തിരുമേനി നിർവ്വഹിക്കുന്നു. അഭി. ഡോ. ഗബ്രിയേൽ മാർ ഗ്രിഗോറിയോസ്, മാനേജർ വെരി. റവ. ബർസ്ലീബി റമ്പാച്ചൻ, പ്രൊഫ. ഇ. ജേക്കബ് ജോൺ, ബി.സി. മോഹൻ, ജോസഫ് സാം, വെരി. റവ. ജോസഫ് സാമുവേൽ കറുകയിൽ കോർ-എപ്പിസ്ക്കോപ്പ, ശ്രീ. സ്വാമി കരുണാന്ദജി മഹാരാജ്, അൻവർ ഹുസൈൻ എന്നിവർ സമീപം.



കേരളാ ലാൻഡ് ഡവലപ്പ്മെന്റ് കോർപ്പറേഷൻ ചെയർമാനായി നിയമിതനായ ശ്രീ. ബെന്നി കക്കാട്, പത്തനാപുരം സെന്റ് ലാസർ വലിയ പള്ളി ഇടവകാംഗം.

## മെറിറ്റ് ഈവനിങ്ങ്

പൊതുപരീക്ഷകളിലും, കലാകായികരംഗങ്ങളിലും മികച്ച വിജയം നേടിയവരുമായ ഓർത്തഡോക്സ് സഭാംഗങ്ങളെ അനുമോദിച്ചുകൊണ്ട് മെറിറ്റ് ഈവനിങ്ങ് 2012 ദേവലോകം അരമന ഹാളിൽ നടന്നു. പ. കാതോലിക്കാ ബാവാ തിരുമനസ്സുകൊണ്ട് ഉദ്ഘാടനവും അവാർഡുദാനവും നിർവ്വഹിച്ച ചടങ്ങിന് അസോസിയേഷൻ സെക്രട്ടറി ശ്രീ. ജോർജ് ജോസഫ് അധ്യക്ഷത വഹിച്ചു. അഭി. യൂഹാനോൻ മാർ പോളിക്കാർപ്പോസ്, വൈദിക ട്രസ്റ്റി ഫാ. ജോൺസ് ഏബ്രഹാം കോനാട്ട്, തോമസ് ടി. ജോൺ തുടങ്ങിയവർ ആശംസകളർപ്പിച്ചു.

## വിദ്യാമൃത അവാർഡ്

മികച്ച അധ്യാപകർക്കായി പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് അഞ്ചാമൻ തിരുമേനിയുടെ സ്മരണാർത്ഥം ഏർപ്പെടുത്തിയ 'വിദ്യാമൃത അവാർഡ്' ജേതാക്കൾ.



ജേക്കബ് കൊച്ചേരി (പ്രിൻസിപ്പാൾ, കാതോലിക്കേറ്റ് ഹയർസെക്കണ്ടറി സ്കൂൾ, പത്തനംതിട്ട, വാകത്താനം സെന്റ് ജോൺസ് വലിയ പള്ളി)



ഉഷാ മാത്യു (പ്രിൻസിപ്പാൾ, സെന്റ് ബഹനാൻസ് ഹയർ സെക്കണ്ടറി സ്കൂൾ വെണ്ണിക്കുളം, കോട്ടയം ഏലിയാ കത്തീഡ്രൽ.



മാത്യു ചെറിയാൻ, (അധ്യാപകൻ, എം.ജി.എം. ഹയർ സെക്കണ്ടറി സ്കൂൾ, തിരുവല്ല, പുറമറ്റം സെന്റ് മേരീസ് ഊർശ്ലേം പള്ളി)



ജയാ മേരി കുര്യൻ (അദ്ധ്യാപിക, ലോഹ്യ മെമ്മോറിയൽ ഹൈസ്ക്കൂൾ, വെൺമണി) കടപ്രമാന്നാർ സെന്റ് തോമസ് കാതോലിക്കേറ്റ് ഇടവക

UA

## തെരഞ്ഞെടുത്തു



മലബാർ സോൺ സണ്ടേസ്കൂൾ സഹപാഠ്യ മത്സരങ്ങളിൽ സീനിയേഴ്സ് പൊതുവിജ്ഞാനം രണ്ടാംസ്ഥാനവും, വാക്യമത്സരം രണ്ടാംസ്ഥാനം നേടിയ ദിവ്യ റെജി ഫിലിപ്പ്. ചുങ്കത്തറ സെന്റ് ജോർജ് ഓർത്തഡോക്സ് വലിയപള്ളി ഇടവകാംഗം.



അഖില മലങ്കര പ്രസംഗ മൽസരങ്ങളിൽ, എം.ജി.ഒ.സി.എസ്.എം കേന്ദ്ര കലാമേളയിൽ (ഹയർ സെക്കണ്ടറി വിഭാഗം) ഒന്നാം സ്ഥാനവും, കുറിച്ചി വലിയ പള്ളിയുടെ പ. ഗീവർഗീസ് ദ്വിതീയൻ സ്മാരക മൽസരത്തിൽ (സണ്ടേസ്കൂൾ വിദ്യാർത്ഥികൾ) ഒന്നാം സ്ഥാനവും, യുവജനപ്രസ്ഥാനം കേന്ദ്ര കലാമേളയിൽ രണ്ടാം സ്ഥാനവും ലഭിച്ച എം. തോമസ് കുറിയാക്കോസ്. (വടക്കൻമണ്ണൂർ പള്ളി) മേലടത്ത് ഡോ. എം. കുര്യൻ തോമസിന്റെ പുത്രനും, കോട്ടയം എം. ഡി. സെമിനാരി ഹയർ സെക്കണ്ടറി സ്കൂൾ +1 വിദ്യാർത്ഥിയും.



മലങ്കര ഓർത്തഡോക്സ് സഭ സൺഡേ സ്കൂൾ അസ്സോസിയേഷൻ സൗത്ത് സോണൽ മത്സരത്തിൽ ജൂനിയർ വിഭാഗത്തിൽ വേദവാക്യത്തിന് ഒന്നാം സ്ഥാനം നേടിയ മെൽവിൻ ഡാനിയേൽ റോജി. കുമ്പഴ മാർ ശെമവൂൻ ദെസ്തൂനി ഓർത്തഡോക്സ് കത്തീഡ്രൽ ഇടവകാംഗം.



സൺഡേസ്കൂൾ സഹപാഠ്യ മത്സരങ്ങളിൽ മലബാർ സോൺ സബ് ജൂനിയർ പ്രസംഗത്തിൽ രണ്ടാം സ്ഥാനം നേടിയ കുമാരി മിൽക്ക മറിയം മാത്യു. സുൽത്താൻ ബത്തേരി മീനങ്ങാടി സെന്റ് പീറ്റേഴ്സ് ഓർത്തഡോക്സ് വലിയ പള്ളി സൺഡേസ്ക്കൂൾ.



സൺഡേസ്കൂൾ സെൻട്രൽ സോൺ സഹപാഠ്യമത്സരത്തിലും മല്ലപ്പള്ളിയിൽ വെച്ചുനടന്ന വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് കലാമത്സരത്തിലും തെങ്ങേലിയിൽ വെച്ചുനടന്ന മാർ ഡയനീഷ്യസ് കലാമത്സരത്തിലും സബ് ജൂണിയർ വിഭാഗം സംഗീതത്തിൽ ഒന്നാം സ്ഥാനം നേടിയ ജൂനിയ അന്നാ ജോൺ. തിരുമൂലപുരം മാർ ബസേലിയോസ് മാർ ഗ്രീഗോറിയോസ് ഇടവകാംഗമാണ്.



സിവിൽ എൻജിനീയറിംഗിൽ പിച്ച്ഡി ലഭിച്ച ഉഷാ തോമസ് (കൊല്ലം സെന്റ് തോമസ് കത്തീഡ്രൽ ഇടവകാംഗം). സീനിയർ ടൗൺപ്ലാനർ വലിയപറമ്പിൽ ജേക്കബ് ഈശോയുടെ ഭാര്യയും തലവൂർ മേലേതിൽ പരേതനായ വി. തോമസിന്റെ മകളുമാണ്.



സൺഡേസ്ക്കൂൾ അഖില മലങ്കര മത്സരപരീക്ഷയിൽ 10-ാം ക്ലാസ്സിൽ (S.S.F.C.) ഒന്നാം റാങ്ക് (91 മാർക്ക്) കരസ്ഥമാക്കിയ തിരുവല്ലാ കുറ്റപ്പുഴ മാർ ഗ്രീഗോറിയോസ് ഇടവകയിലെ (നിരണം ഭദ്രാസനം) കുമാരി ഏഞ്ചലിൻ ഏലിസബത്ത് ഫിലിപ്പ്.

## വിജ്ഞാനി



സൺഡേസ്ക്കൂൾ വിജ്ഞാനി ബഹുമതി നേടിയ മാസ്റ്റർ ജറിൻ വി. ഫിലിപ്പോസ്. ആലപ്പുഴ സെന്റ് തോമസ് പള്ളി ഇടവകാംഗവും ബഥേൽ ഭവനിൽ വി. ഫിലിപ്പോസിന്റെയും സൂസൻ ഫിലിപ്പോസിന്റെയും മകനാണ്.

## തെരഞ്ഞെടുത്തു



തൃശൂർ ഭദ്രാസനത്തിൽ നിന്നും സഭാ മാനേജിംഗ് കമ്മറ്റിയിലേക്ക് തെരഞ്ഞെടുക്കപ്പെട്ട മലങ്കരസഭ മാസികയുടെ സീനിയർ പ്രമോട്ടറും, ഒ.എസ്.എസ്.എ. മണ്ണുത്തി ഡിസ്ട്രിക്റ്റ് ഇൻസ്പെക്ടറും, ഭദ്രാസന സുവിശേഷക സംഘം സെക്രട്ടറിയുമായ ശ്രീ. വി. സി. ചെറിയാൻ. തൃശൂർ ഭദ്രാസനത്തിലെ മലങ്കരസഭാ മാസിക സംബന്ധമായ വിവരങ്ങൾക്ക് ഇദ്ദേഹവുമായി ബന്ധപ്പെടുക: 9447243264.



അഖില മലങ്കര മർത്തമറിയം സമാജം 2010-ലെ മത്സര പരീക്ഷയിൽ ഒന്നാം റാങ്ക് നേടിയ ശ്രീമതി ഏലിയാമ്മ ഈശോ (പനയമ്പാല സെന്റ് മേരീസ്) ഇടവകാംഗം.

## മസ്ക്കറ്റ് സംഗമം നടത്തി



**പരുമല:** മസ്ക്കറ്റ് മാർ ഗ്രീഗോറിയോസ് മഹാ ഇടവകയുടെ എം.ജി.ഒ.സി. സംഗമം പരുമലയിൽ അഭിവന്ദ്യ ഡോ. ഗീവർഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്തയുടെ അധ്യക്ഷതയിൽ . പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൌലോസ് ദ്വിതീയൻ കാതോലിക്കാ ബാവ ഉദ്ഘാടനം ചെയ്തു. മനുഷ്യാവകാശ കമ്മീഷൻ ചെയർമാൻ ജസ്റ്റിസ് ബഞ്ചമിൻ കോശി, അഭി. മെത്രാപ്പോലീത്തമാരായ തോമസ് മാർ അത്തനാസിയോസ്, ഡോ. മാത്യൂസ് മാർ സേവേറിയോസ്, ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ്, ഡോ. ജോസഫ് മാർ ദീവന്നാസിയോസ്, അക്കൗണ്ടന്റ് ജനറൽ ബിജു ജേക്കബ് ഐ.എ.എ.എസ്., എം.ജി. ജോർജ്ജ് മുത്തൂറ്റ്, വികാരി ഫാ. ജെയിംസ് ഗീവർഗീസ്, ഏബ്രഹാം മാത്യു, ബിജു പരുമല, ഗീവർഗീസ് യോഹന്നാൻ എന്നിവർ പ്രസംഗിച്ചു. സമ്മേളനത്തിൽ വിവിധ ചാരിറ്റി ഫണ്ടുകൾ വിതരണം ചെയ്തു.

# പിൻമൊഴി

# നിങ്ങൾ അതിവേഗം ഞങ്ങൾ ബഹുദൂരം

ഒരു പ്രഭാതത്തിൽ ചാനലുകൾ മാറി മറിയവേ വടക്കൻ ഭാരതത്തിലെ ഹിന്ദി ഭാഷയിൽ സുവിശേഷം പ്രഖ്യാപിക്കുന്നവരെ കണ്ടു. തനി വടക്കൻ പ്രകൃതവും ഭാഷാശൈലിയും... തദ്ദേശീയർ സുവിശേഷം പറയുന്നതിൽ അത്ഭുതപ്പെട്ടു.

അത്ഭുതത്തിന്റെ മൂന്നാം കണ്ണ് തുറക്കുവാനിരിക്കുകയായിരുന്നു. വിറങ്ങലിച്ചു വിഹ്വലരായി വെള്ള പുതച്ചു നില്ക്കുന്ന വിശ്വാസികളെ ഒരു മർമ്മാണി വിദഗ്ദന്റെ ശരീരഭാഷയെ വെല്ലുന്ന ചലനങ്ങളോടെ ചുണ്ടി വീഴ്ത്തുന്ന വിശ്വാസികൾ. സുഖകരമായ പട്ടുവസ്ത്രങ്ങളിൽ പതുങ്ങിയിരുന്നു പാവം വിശ്വാസികളെ പരുക്കൻ തറയിലേക്ക് നിർദ്ദയം എറിഞ്ഞു വീഴ്ത്തുന്ന അഭിനവ അപ്പോസ്തോലന്മാർ.

ആധുനിക മനശാസ്ത്രത്തിന്റെ പിതാവായ സിഗ്മണ്ട് ഫ്രോയിഡെന്ന മഹാത്മാവ് ഡ്രീം അനാലിസിസ്, ഹിപ്നോ അനാലിസിസ് കതാർസിസ് എന്നൊക്കെ പറഞ്ഞ പാഠങ്ങളിൽക്കൂടി വിഹ്വലമനസ്സുകളെ എങ്ങനെ സ്വപ്നലോകത്ത് എത്തിക്കാമെന്ന് വിവരിക്കുന്നുണ്ട്. വിധേയപ്പെട്ട് ആളിനെ ഹിപ്നോസിസ് എന്ന ഭ്രമലോകത്ത് എത്തിക്കാൻ ചില പൊടിക്കൈകൾക്കൂടി വേണ്ടിവരും. അതുകൊണ്ടാണ് വിധേയപ്പെടാത്ത കഠിന മനസ്കരെ (ദൃഢമാനസരെ) ഹിപ്നോട്ടൈസ് ചെയ്യാൻ ആകില്ലായെന്ന് മനശാസ്ത്രം പറയുന്നത്.

ഇനി സുവിശേഷത്തിലേക്ക് മടങ്ങാം. ഏറ്റക്കുറച്ചിലുകളുടെ ലോകത്ത് പകച്ചു നിൽക്കുന്നവന്റെ മുന്നിലെ വരകടന്ന് അവന്റെ ഭാഗം ചേർന്നുള്ള ഉൽസവമാകണം സുവിശേഷം. ഒന്നുകൂടി വ്യക്തമാക്കിയാൽ കബഡിയിൽ നിന്നും കൈകൊട്ടിക്കളിയിലേക്കുള്ള ചുവടുമാറ്റം. അതിനപ്പുറം സുവിശേഷം അധീശത്വമാണെന്ന് പഠിപ്പിച്ച വിഡ്ഢിയാരാണ്.

പരിശുദ്ധാത്മ നൽവരത്തിന്റെ ശ്രേണി, അഥവാ പൗരോഹിത്യ ക്രമത്തിന്റെ പകരമാണീ കളിയെങ്കിൽ അവിടെയും തെറ്റി. പുരോഹിതൻ ആത്മബലങ്ങളുടെ സാധകൻ എന്നതിനപ്പുറം മുമ്പേ നടക്കുന്നവൻ കൂടിയാണ് (പുരോ-ഹിതം) അതല്ലാതെ തിരിഞ്ഞുനിന്ന് വെകിളി കാട്ടുന്നവനല്ല.

* * *

വഴിയെ നടക്കുന്ന കാൽനടക്കാരനെയും വണ്ടിയിൽ പോകുന്ന യാത്രികനെയും കണ്ടു നിൽക്കുന്ന കാഴ്ചക്കാരനെയും പരിഹസിച്ചും പഴിപറഞ്ഞും വിരട്ടിയോടിച്ചും ചില പോലീസ് ജീപ്പുകൾ പായാറുണ്ട്, പുറമേ ഒരു മന്ത്രി പുംഗവനും. ട്രാഫിക് നിയമങ്ങൾ ഒന്നുപോലും വിടാതെ തെറ്റിക്കുന്ന ഇവരുടെ ഇത്ര വേഗതയിലുള്ള രാജ്യസേവന തല്പരത കണ്ട് കണ്ട് പൊതുജനത്തിന് എന്തൊരഭിപ്രായമാണെന്നോ!

ഓടയ്ക്കു മുകളിലെ ചെറ്റക്കുടിലിനുപോലും നമ്പരിട്ടു നികുതി വാങ്ങിയുണ്ടാക്കിയ പൊതു ഖജനാവാണ് ഇത്തരക്കാർ സേവിച്ചു തീർക്കുന്നത്. പൊളിറ്റിക്സ് ഈസ് ദി സയൻസ് ഓഫ് പോസിബിലിറ്റീസ് എന്ന ആപ്തവാക്യം നിറവേറ്റാനുള്ള തത്രപ്പാടുകൾ.

മരണാസന്നനായ രോഗിയെയും കൊണ്ട് പായുന്ന ആംബുലൻസിനെപ്പോലും ദുർവാശിയോടെ ഓടിത്തോൽപിക്കുന്ന കിങ്കരഗണത്തിലേക്ക് ഒരാൾകൂടി വരുന്നത്രേ. പിറവത്തുനിന്നും. വഴിമുടക്കികളുടെ പെട്ടി നിറയുമോ?

*– ഫാ. മുകളിൽ*

■















# നല്ല വായനയ്ക്ക്

# മലങ്കരസഭ

**മലങ്കര ഓർത്തഡോക്സ് സഭയുടെ ഔദ്യോഗിക മാധ്യമം**

**വായിക്കാനും സൂക്ഷിച്ചു വയ്ക്കാനും സംശോധന നടത്തുവാനും ഒരുത്തമ ഗ്രന്ഥം.**

**കുട്ടികൾ മുതൽ മുതിർന്നവർ വരെ ഇഷ്ടപ്പെടുന്ന വായനാ വിഭവങ്ങൾ**

**അദ്ധ്യാത്മീക ചിന്തകളിലൂടെ സാമൂഹ്യ ബോധത്തിന്റെ പുത്തൻ ശീലുകൾ...**




**മലയാളിയുടെ പുതിയ വായനാ സംസ്ക്കാരം.**

**12 ലക്കങ്ങൾ**

~~₹ 180~~

**₹ 150**

THE MALANKARA SABHA,
CATHOLICATE OFFICE, KOTTAYAM-686 038
**Posted at R.M.S. Kottayam ON 10th of Every Month**

*Licence No. 475, 11th April 1946. RNI No.KL/KTM/236/2012-14*
*Licenced to Post Without Pre-payment*



കാരുണ്യത്തിന്റെ പ്രവാചകനായ

**അഭി. ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ് തിരുമേനിയുടെ**
**പാവനസ്മരണയ്ക്കുമുമ്പിൽ പ്രാർത്ഥനാപൂർവ്വം**

## മരുഭൂമിയിലെ നീരുറവ

## സെന്റ് തോമസ് ഓർത്തഡോക്സ് കോൺഗ്രിഗേഷൻ
## (STOC)

PRINTED AND PUBLISHED BY FR. THOMAS P. MUKALIL FOR ORTHODOX VISWASA PARIPALANA SAMITHY, KOTTAYAM.
PRINTED AT MAYUR PRINTERS, KOTTAYAM FOR CATHOLICATE PRESS KOTTAYAM-38; CHIEF EDITOR DR. ZACHARIAH MAR APREM RS. 15/-